# ബ്രഹ്മസൂത്ര ശങ്കരഭാഷ്യ

## ഭാഷാനുവാദം

**4-ാം അദ്ധ്യായം പൂർണ്ണം.**



സാഹിത്യകുശലൻ

പണ്ഡിറ്റ് പി. ഗോപാലൻനായർ




ഭാരതത്തിന്റെ ആദ്ധ്യാത്മികജ്ഞാനവും സാംസ്കാരികപൈതൃകവും പരിപോഷിപ്പിക്കുകയും പ്രചരിപ്പിക്കുകയും ചെയ്യുന്ന മഹദ്ഗ്രന്ഥങ്ങൾ, അവയുടെ മൂല്യവും വ്യക്തതയും ഒട്ടും ചോർന്നുപോകാതെതന്നെ, നൂതന സാങ്കേതികവിദ്യ ഉപയോഗിച്ച് പരിരക്ഷിക്കുകയും ജിജ്ഞാസുകൾക്ക് സൗജന്യമായി പകർന്നുകൊടുക്കുകയും ചെയ്യുക എന്ന ശ്രേയസ് ഫൗണ്ടേഷന്റെ ലക്ഷ്യ സാക്ഷാത്കാരമാണ് ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറി.

ഗ്രന്ഥശാലകളുടെയും ആദ്ധ്യാത്മിക പ്രസ്ഥാനങ്ങളുടെയും വ്യക്തികളുടെയും സഹകരണത്തോടെ കോർത്തിണക്കിയിരിക്കുന്ന ഈ ഓൺലൈൻ ലൈബ്രറിയിൽ അപൂർവ്വങ്ങളായ വിശിഷ്ടഗ്രന്ഥങ്ങൾ സ്കാൻചെയ്ത് മികവാർന്ന ചെറിയ പി ഡി എഫ് ഫയലുകളായി ലഭ്യമാക്കിയിരിക്കുന്നു. ഇവ കമ്പ്യൂട്ടറിലോ പ്രിന്റ് ചെയ്തോ എളുപ്പത്തിൽ വായിക്കാവുന്നതാണ്.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയിൽ ലഭ്യമായ ഗ്രന്ഥങ്ങൾ വ്യക്തിപരമായ ആവശ്യങ്ങൾക്കുവേണ്ടി സൗജന്യമായി ഉപയോഗിക്കാവുന്നതാണ്. എന്നാൽ വാണിജ്യപരവും മറ്റുമായ കാര്യങ്ങൾക്കായി ഇവ ദുരുപയോഗം ചെയ്യുന്നത് തീർച്ചയായും അനുവദനീയമല്ല.

ഈ ഗ്രന്ഥശേഖരത്തിന് മുതൽക്കൂട്ടായ ഈ പുണ്യഗ്രന്ഥത്തിന്റെ രചയിതാവിനും പ്രകാശകർക്കും നന്ദി രേഖപ്പെടുത്തുന്നു.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയെക്കുറിച്ചും ശ്രേയസ് ഫൗണ്ടേഷനെക്കുറിച്ചും കൂടുതൽ വിവരങ്ങൾ അറിയാനും പ്രവർത്തനങ്ങളിൽ പങ്കാളിയാകാനും ശ്രേയസ് വെബ്സൈറ്റ് സന്ദർശിക്കുക.

http://sreyas.in

# ബ്രഹ്മസൂത്ര ശങ്കരഭാഷ്യ ഭാഷാനുവാദം

4-ാം അദ്ധ്യായം പൂൎണ്ണം.

അനുവാദകൻ:

സാഹിത്യകുശലൻ

പണ്ഡിററ് പി. ഗോപാലൻനായർ.

1958 നവമ്പർ

വില: 1ക. 25ന.പ.

ബ്രഹ്മസൂത്രം 4-ാം അദ്ധ്യായത്തിലെ

# വിഷയാനുക്രമണികാ.

---

## 1-ാം പാദവും 2-ാം പാദവും



## 2-ാം പാദം

4–ാം അധ്യായം 3 & 4 പാദങ്ങളുടെ

വിഷയാനുക്രമണികാ.



4–ാംപാദം



4–ാംപാദം സമാപ്തം.

---

കൊല്ലങ്കോട്,
20—10—1958.

ശ്രീ.

ഓം നമോ ഭഗവതേ വാസുദേവായ

# മുഖവുര.

ബ്രഹ്മസൂത്രഭാഷ്യ ഭാഷാനുവാദം. സമന്വയം എന്ന 1-ാം അദ്ധ്യായ പ്രസിദ്ധീകരണം കഴിഞ്ഞിട്ട് 1 കൊല്ലമായിരിക്കുന്നു. 2-3, എന്ന രണ്ടദ്ധ്യായങ്ങളുടെ ഭാഷ്യ ഭാഷാനുവാദം എഴുതുവാൻ ബ്രഹ്മശ്രീ. പി. ശേഷാദ്രി അയ്യരവർകൾ ചോണാട്ടുമഠം ഹരിപ്പാട് ശ്രമിച്ചുവരുന്നുണ്ട്. തെയ്യാറായി കിട്ടീട്ടില്ലാത്തതുകൊണ്ട് തുടർച്ചയായിട്ടിപ്പോൾ രണ്ടാം അദ്ധ്യായം പ്രസിദ്ധീകരിപ്പാൻ സാധിക്കാതെ വന്നിരിക്കുന്നു. ഞാനെഴുതുവാൻ നിശ്ചയിച്ച 4-ാം അദ്ധ്യായം തെയ്യാറായിരിക്കുന്നതുകൊണ്ട് ഇപ്പോൾ "ഫലം" എന്നു പേരായ 4-ാം അദ്ധ്യായം പ്രസിദ്ധപ്പെടുത്തുന്നു. രണ്ടും മൂന്നും അദ്ധ്യായങ്ങൾ കാലം വൈകാതെ പ്രസിദ്ധീകരിപ്പാൻ ഈശ്വരാവതാരഭൂതന്മാരും സൂത്രഭാഷ്യകാരന്മാരുമായ ശ്രീ വ്യാസഭഗവാനും ഭഗവൽപൂജ്യപാദ ശ്രീശങ്കരാചാര്യസ്വാമി പാദങ്ങളും അനുഗ്രഹിക്കുമെന്നു വിശ്വസിക്കുന്നു. എൻെറ കണ്ണിന്നു തിമിരബാധ നിമിത്തം കാഴ്ച കുറഞ്ഞു വരുന്നതിനാൽ ഞാൻതന്നെ പരിശോധിക്കേണ്ടതായ 4-ാം അദ്ധ്യായം ഉടനെ പ്രസിദ്ധപ്പെടുത്തുന്നതാണ്. ബ്രഹ്മസാക്ഷാൽകാരഫലം എന്താണെന്നാണ് ഈ 4-ാം അദ്ധ്യായത്തിലെ 4 പാദങ്ങൾകൊണ്ട് വിശദമാക്കുന്നത്. അതിനാൽ ഈ 4-ാമത്തെതിന്നു ഫലാദ്ധ്യായം എന്നു പേർ.

ഇതിൽ ജീവന്മുക്തി; ഉപാസകൻ ശരീരത്തിൽനിന്നു വേറിട്ടു, ഉത്തരായണമാർഗ്ഗത്തിൽക്കൂടെ സഞ്ചരിച്ച് സഗുണബ്രഹ്മത്തെ പ്രാപിക്കുന്ന ക്രമം; ബ്രഹ്മലോകം ഏതാണെന്നും മററും ഉപദേശിക്കുന്നു. അധികവിവരം അതാതധികരണാരംഭത്തിൽ കാണാവുന്നതിനാൽ ഇവിടെ വിസ്തരിക്കുന്നില്ല.

1-ാംപാദത്തിൽ ജീവൻമുക്തിപ്രകരണം.

അധികരണം 14. സൂത്രം 19.

2-ാംപാദത്തിൽ ജീവൻ ശരീരത്തിൽനിന്നു വേറിടുന്ന ക്രമം വിവരിക്കുന്നു.

അധികരണം 11. സൂത്രം 21.

3-ാംപാദത്തിൽ ജീവൻ സഞ്ചരിക്കുന്ന മാർഗ്ഗവിവരണം

അധികരണം 6. സൂത്രം 16.

4-ാംപാദത്തിൽ സഗുണബ്രഹ്മോപാസകന്മാരുടെ ബ്രഹ്മലോകപ്രാപ്തിയും ക്രമമുക്തിയും.

അധികരണം 7. സൂത്രം 22.

ഒട്ടാകെ ഈ നാലാം അദ്ധ്യായത്തിൽ 38 അധികരണവും 78 സൂത്രങ്ങളും അടങ്ങിയിരിക്കുന്നു.

മനുഷ്യരുടെ ജന്മസാഫല്യത്തിന്നു ഉത്തമോത്തമമാർഗ്ഗം വിചാരംചെയ്ത് സ്വസ്വരൂപമായ ബ്രഹ്മത്തെ സാക്ഷാൽക്കരിക്കുന്നതാകുന്നു. അതിൽ സദ്യോമുക്തി എന്ന പരമപുരുഷാർത്ഥപ്രാപ്തി ഫലം.

സഗുണബ്രഹ്മത്തെ ഉപാസിക്കുന്നവൎക്ക ബ്രഹ്മലോകപ്രാപ്തിയും ക്രമമുക്തിയും ഫലം.

ഇതു രണ്ടുമില്ലാത്തവർ പുനരപിജനനം പുനരപി മരണം എന്ന ഫലാനുഭവത്തിന്നായി സംസാരസമുദ്രത്തിൽ മുങ്ങിപ്പൊങ്ങിക്കൊണ്ടു തന്നെ കഴിയേണ്ടിവരും. അതിനാൽ ഹേ വിവേകികളെ ഉത്തിഷ്ഠത! ജാഗ്രത! പ്രാപ്യവരാൻ നിബോധത! എന്ന പരമോപദേശം നൽകുന്ന ഉത്തമജ്ഞാനശാസ്ത്രത്തിലെ 4-ാം അധ്യായം ഇതിൽ പൂൎണ്ണം.

ബ്രഹ്മസൂത്രഭാഷ്യഭാഷാനുവാദം വാൎദ്ധക്യത്തിൻെറ മൂൎദ്ധന്യത്തിൽ എത്തിയിരിക്കുന്ന ഞാൻമാത്രമായിട്ടു പൂൎണ്ണമാക്കാൻ സാധിക്കുമോ, അതുവരെ ഈ ശരീരം നിലനില്ക്കുമോ എന്നു

നിശ്ചയമില്ലാത്തതിനാൽ എന്റെ പ്രിയ സുഹൃത്തും വേദാന്ത ശാസ്ത്രാഭിജ്ഞനുമായ ബ്രഹ്മശ്രീ ചോണാട്ടുമഠം ഹരിപ്പാട്ട് പി. ശേഷാദ്രി അയ്യരവർകളെ പ്രോത്സാഹിപ്പിക്കുകയും രണ്ടും മൂന്നും അദ്ധ്യായങ്ങൾക്കു ഭാഷ്യഭാഷാനുവാദം എഴുതുവാൻ അപേക്ഷിക്കയും അദ്ദേഹം അനുവദിക്കയും ചെയ്തിട്ടുണ്ട്. ഒന്നും നാലും അധ്യായം ഞാനെഴുതാമെന്നു നിശ്ചയാനുസരണം ഒന്നാം അധ്യായം 1958 ജനുവരിയിൽ പ്രസിദ്ധപ്പെടുത്തികഴിഞ്ഞപ്പോൾ 4-ാം അധ്യായം എഴുതാൻ തുടങ്ങി. ഇപ്പോൾ പൂർത്തിയായതിനാൽ അതിനെ പ്രസിദ്ധപ്പെടുത്തുന്നു. രണ്ടും മൂന്നും അധ്യായങ്ങൾ വഴിയെ പ്രസിദ്ധങ്ങളാക്കാൻ സാധിക്കുമെന്നാണ് വിചാരം. മററുചില തിരക്കുനിമിത്തം അതെഴുതിതീക്കാൻ അല്പം കാലതാമസം നേരിട്ടുവെന്നല്ലാതെ ശ്രീ. ശേഷാദ്രി അയ്യർ അതു പൂർത്തിയാക്കാതിരിക്കയില്ലെന്ന് മറുപടി കിട്ടീട്ടുമുണ്ട്. ഈ നാലാം അദ്ധ്യായം ഞാൻ വിചാരിച്ചതിലും അധികം വേഗത്തിൽ ആകർഷകമായി അച്ചടി കഴിച്ചുതന്നിരിക്കുന്ന നോർമ്മൻ പ്രസ്സുടമസ്ഥൻ ശ്രീമാൻ കെ. വി. അച്യുതൻനായരോടുള്ള നന്ദിയെ രേഖപ്പെടുത്തുന്നു. 1935 മുതൽ ഇന്നുവരെ അഭിന്നപ്രേമപ്രകർഷഭാവത്തെ പ്രവൃത്തിമാർഗ്ഗത്തിൽക്കൂടെ പ്രകാശിപ്പിച്ചുകൊണ്ടു എന്റെ സാഹിത്യപരിശ്രമത്തിൽ സഹായിച്ചുകൊണ്ടിരിക്കുന്ന അദ്ദേഹത്തോടെനിക്കുള്ള കടം തീക്കാൻ കഴിയുന്ന ഒന്നല്ല. അദ്ദേഹത്തിന്റെ സാത്വികമായ ത്യാഗസ്വഭാവംതന്നെ എന്നെ കടക്കാരനല്ലാതാക്കും എന്ന പൂർണ്ണവിശ്വാസപൂർവ്വം സകുടുംബം സുഖപൂർണ്ണചിരകാലജീവിതം അദ്ദേഹത്തിന്നു നൽകുവാൻ ഭഗവാനെ പ്രാർത്ഥിക്കുന്നു. വാചകന്മഹാശയന്മാർ ഫലാധ്യായപരിശീലനത്താൽ ആനന്ദഭരിതന്മാരും ജന്മസാഫല്യപ്രാപ്തിക്കായി ജാഗരൂകരുമാവാൻ ഭഗവൽകടാക്ഷമുണ്ടാവാനും എന്റെ ഭാഷാനുവാദത്തിൽ കാണപ്പെടാവുന്ന സ്ഖലിതങ്ങളെ സദയം പൊറുത്തനുഗ്രഹിപ്പാനും സാദരമപേക്ഷിക്കുന്നു.

സാധുജനദാസാനുദാസൻ,

പി. ഗോപാലൻനായർ.

# ബ്രഹ്മസൂത്രം

## 4-ാം അദ്ധ്യായം.

### 1-ാം പാദം.

## 1. ആവൃത്ത്യധികരണം സൂത്രം 1-2.

ആവൃത്തിരസകൃദുപദേശാത്. സൂത്രം 1.

അർത്ഥം : - ആവൃത്തിഃ=ആവർത്തനം :—വീണ്ടും വീണ്ടും ചെയ്യുക എന്നതു്. ആവശ്യമാണ്. അസകൃത്=പലപ്രാവശ്യവും. ഉപദേശാത്=ശ്രുതികൾ ഉപദേശിച്ചിരിക്കുന്നതുകൊണ്ടു്.

സാരം: - ആത്മാവിനെക്കുറിച്ചു് പല പ്രാവശ്യവും കേൾക്കുകയും സ്മരിക്കുകയും ധ്യാനിക്കുകയും വേണം എന്നു ശ്രുതികൾ ഉപദേശിച്ചിരിക്കയാൽ ആത്മാവിനെ സാക്ഷാത്തായറിവാൻ ആഗ്രഹിക്കുന്നവർ ആവിധം ചെയ്യേണ്ടതാവശ്യമാകുന്നു.

ഭാഷ്യം:—മൂന്നാമദ്ധ്യായത്തിൽ പരവും അപരവുമായ വിദ്യകളിൽ ഏതേതുവിധം സാധനകൾ അനുഷ്ഠിക്കേണം എന്നു് സാമാന്യേന വിചാരംചെയ്തിരിക്കുന്നു. ഈ 4-ാമദ്ധ്യായത്തിൽ ആവക സാധനകൾനിമിത്തം അനുഭവത്തിൽവരുന്ന ഫലം എന്താണെന്ന വിചാരം ആരംഭിക്കപ്പെടുന്നു. പ്രസംഗവശാൽ വന്നുചേരുന്ന മററുചില സംഗതികളേയും പറയും. ആദ്യമായിട്ടു ചില അധികരണങ്ങൾകൊണ്ടു സാധനകളെ സംബന്ധിച്ചു 3-ാം അദ്ധ്യായത്തിൽ പറഞ്ഞതിനെ തുടന്നുകൊണ്ടു കുറെ പറയുവാൻ ഭാവിക്കുന്നു.

"ആത്മാവാ അരേ! ദ്രഷ്ടവ്യഃ ശ്രോതവ്യഃ
മന്തവ്യഃ നിദിധ്യാസിതവ്യഃ. (ബൃം. 4-5-6)

ഹേ! മൈത്രേയി! ആത്മാവിനെ സാക്ഷാത്തായി കാണേണം. കേൾക്കേണം. മനനംചെയ്യേണം. നിദിധ്യാസനം ചെയ്യേണം.

"തമേവധീരോ വിജ്ഞായ പ്രജ്ഞാം കുർവ്വീത" (ബൃം. 4-4-21). ആത്മാവിനെ അറിഞ്ഞ-സാക്ഷാൽകരിച്ച-ബുദ്ധിമാൻ അവൻെറ അറിവുതന്നെ ആത്മഭാവം, എന്നറിയേണം.

"സോഽന്വേഷ്ടവ്യഃ സവിജിജ്ഞാസിതവ്യഃ" (ഛാം. 8-7-1) ആത്മാവുതന്നെ അന്വേഷിക്കപ്പെടുവാനും വിശേഷവിധിയായറിവാനാഗ്രഹിക്കപ്പെടേണ്ടവനുമാകുന്നു. ഈവിധം കാണപ്പെടുന്ന ശ്രുതികളിൽ പ്രതിവാദി സംശയിക്കുന്നു. ശ്രവണാദികൾ ഒരിക്കൽ മതിയോ ആവർത്തിക്കേണമോ എന്നാണ് സംശയം. ആദ്യമായി തോന്നുന്നതു പ്രയാജാദിപോലെ (ഒരു വിധമായ കർമ്മമാണിത്). ഒരിക്കൽ മതിയെന്നാണ്, അത്രമാത്രംകൊണ്ടു ശാസ്ത്രോക്തം അനുഷ്ഠിച്ചതായ്വരും. ശാസ്ത്രത്തിൽ ഇല്ലാത്തതായ ആ വൃത്തി നടത്തുമ്പോൾ ശാസ്ത്രത്തെ അതിക്രമിച്ചുവെന്ന ദോഷമാണുണ്ടാകുക.

ശ്രോതവ്യാദികൾ അനേകവിധത്തിലല്ലെയോ ശാസ്ത്രത്തിൽ ഉപദേശിക്കപ്പെട്ടിരിക്കുന്നതു എന്നാണെങ്കിൽ, ശാസ്ത്രത്തിൽ കാണുന്ന ശ്രവണം, മനനം, നിദിധ്യാസനം എന്നിവ ഓരോ പ്രാവശ്യം നടത്തേണം എന്നെ ധരിക്കേണ്ടതുള്ളു. അതിൽകവിഞ്ഞു വേണ്ട. "വേദോപാസീത" വേദം ഉപാസിക്കപ്പെടേണം എന്നീ സ്ഥാനങ്ങളിൽ ഒരിക്കൽ ഉപാസിക്കേണം എന്നു കാണുന്നതുപോലെ ശ്രവണമനനാദികളും ഒരിക്കൽ മതി. ഇപ്രകാരം പ്രതിവാദം വരുമ്പോൾ പറയുന്ന സിദ്ധാന്തപക്ഷം താഴെ കാണിക്കുന്നു.

ജ്ഞാനം ആവർത്തിക്കുകതന്നെ വേണം. എന്തുകൊണ്ടെന്നാൽ പലതവണ ഉപദേശം കാണപ്പെടുന്നുണ്ടു. ശ്രോതവ്യഃ മന്തവ്യഃ നിദിധ്യാസിതവ്യഃ എന്ന ഓരോന്നും ആവൃത്തിയെ സൂചിപ്പിക്കുന്ന വചനങ്ങളാണ്. ശ്രവിച്ചും വിചാരിച്ചും നിരന്തരം ധ്യാനിച്ചും ജ്ഞാനത്തെ ദൃഢപ്പെടുത്തേണം എന്നാണതിൻെറ അന്തർഗതം.

കഴിയുന്ന വിധം ഒരിക്കൽ ചെയ്താൽ മതി ശാസ്ത്രം കൃതാർത്ഥമായെന്നു മുമ്പേ ഞങ്ങൾ പറഞ്ഞുവെല്ലൊ. എന്നാണെങ്കിൽ അതല്ലാ ശ്രുതിമതം. സാക്ഷാൽകാരം ഉണ്ടാകുന്നതു വരേ

ശ്രവണാദികളെ അഭ്യസിക്കേണം എന്നാണുപദേശം. ജ്ഞാനാഭിവൃദ്ധിസാധനകളെ ശ്രവണാദികൾ കൊണ്ടു കാണിച്ചിരിക്കുന്നു. ശ്രവണാദികളെ ആവൎത്തിച്ചു കൊണ്ടിരുന്നാൽ തദ്വാരാ സാക്ഷാൽകാരം സിദ്ധിക്കും. ധാന്യാദികളെ കുത്തി മണിയെടുക്കുന്നതു വരെ കുത്തുക തന്നെ വേണം. ധാന്യമണികളെ മറച്ചിരിക്കുന്ന ഉമി തവിടു ഇവയെ നീക്കം ചെയ്യുന്നതു വരെ കുത്താതെ ശുദ്ധ മണികൾ കിട്ടുകയില്ല. അതുപോലെ ആത്മാവിനെ മറച്ചിരിക്കുന്ന സംശയ വിപരീത ഭാവനകൾ നിശ്ശേഷം നശിക്കുന്നതു വരെ വീണ്ടും വീണ്ടും ശ്രവണാദികളെ അഭ്യസിക്കേണം.

എന്നു മാത്രമല്ല, ഉപാസനം നിദിധ്യാസനം എന്നീ വാക്കുകൾ അന്തൎഭാഗത്തിൽ ആവൎത്തിച്ചു നടത്തുന്ന ഗുണരൂപമായ ക്രിയകളെ കാണിക്കുന്നവയാകുന്നു.

ലോകത്തിൽ ഗുരുവിനെയും രാജാവിനേയും ഒരാൾ ഉപാസിക്കുന്നു എന്നു പറയുമ്പോൾ ഒരിക്കൽ ചെന്നു കണ്ടു വരുന്നു എന്നല്ല അൎത്ഥം. പ്രേമപൂൎവ്വം പലപ്പോഴും അവരെ സേവിക്കുന്നു എന്നല്ലയോ?. അങ്ങിനെ ചെയ്യുന്നവരേ കുറിച്ചു മാത്രമേ ആ വിധം പറയാറുള്ളു. ദൂരംഗതനായ ഭൎത്താവിനെ പതിവ്രത ധ്യാനിക്കുന്നു എന്നു പറയുമ്പോൾ നിരന്തരം പ്രേമത്തോടു കൂടെ എപ്പോൾ മടങ്ങി വന്നു ഞാൻ എന്റെ ഭൎത്താവിനെ കാണുമോ എന്ന ഉൽകണ്ഠയോടു കൂടെ ഏതൊരു ഗൃഹകൃത്യം നടത്തുമ്പോഴും കൂടെ ഭൎത്തൃഗത വിചാരം മനസ്സിൽ ഗൂഢമായി വ്യാപരിച്ചുകൊണ്ടിരിക്കും. അതാണു് പതിപ്രേമസ്വരൂപം. ആ വിധം ആത്മസാക്ഷാൽകാര പൎയ്യന്തം ശ്രവണ മനനാദികൾ നടത്തേണം എന്നു തന്നെ ശ്രുത്യഭിപ്രായം.

അറിയുന്നു ഉപാസിക്കുന്നു എന്ന രണ്ടു വാക്കുകൾക്കും അഭിന്നമായ അൎത്ഥത്തിൽ വേദാന്ത ശാസ്ത്രങ്ങളിൽ പ്രയോഗം കാണപ്പെടുന്നുണ്ടു്. ചിലേടങ്ങളിൽ അറിവിനെ ആശ്രയിച്ചുകൊണ്ടു് ഉപക്രമവും ഉപാസനയെ അവലംബിച്ചുകൊണ്ടുപസംഹാരവും കാണപ്പെടുന്നുണ്ടു്.

"യസ്തദ്വേദ, യൽസവേദ, സ, മയൈതദുക്തഃ"(ഛാം 4–1–4) പ്രാണ തത്വത്തെ അറിഞ്ഞരൈക്വരെ പോലെയുള്ളവൎക്ക

എല്ലാ തത്വവുമറിവാൻ കഴിയും. എന്നിങ്ങനെ അറിവിനെ ആശ്രയിച്ചുകൊണ്ടാരംഭം കാണപ്പെടുന്നു. "അനുമാം ഹ്യേതാം ഭഗവോ "ദേവതാം ശാധി യാം ദേവതാമുപാസ്സേ" ഭഗവാനെ! യാതൊരു ദേവതയെ അങ്ങുന്നുപാസിക്കുന്നു ആ ദേവതയെ എനിക്കുപദേശിക്കുക, എന്ന ഉപാസ്തിയെ ആശ്രയിച്ചു കൊണ്ടും ആരംഭം കാണപ്പെടുന്നു. അതിനാൽ അറിവും ഉപാസനയും അഭിന്നാർത്ഥത്തിലുള്ള ഉപക്രമോപസംഹാരങ്ങൾ വേദാന്തങ്ങളിൽ കാണപ്പെടുന്നുണ്ട്.

അതുകൊണ്ടു ഒരേ പ്രാവശ്യമേ ഉപദേശിക്കുന്നുള്ളവെങ്കിലും പലതവണ ആവർത്തിക്കേണമെന്നു സിദ്ധിക്കുന്നു. അധികതവണ ഉപദേശിച്ചതായി കാണപ്പെടുന്ന ദിക്കിൽനിന്നു ഈ വിധം ആവർത്തിക്കേണ്ടതാവശ്യമാണെന്നു സൂചിപ്പിക്കയും ചെയ്യുന്നുവെന്നു ധരിക്കേണം.

"മനോ ബ്രഹ്മേത്യുപാസീത" ഛാം. 3 .18-1) മനസ്സിനെ ബ്രഹ്മമെന്നുപാസിക്കുക. എന്നാൽ അവന്നു കീർത്തിയും ബ്രഹ്മചര്യാദ്യനുഷ്ഠാനജന്യഫലവും സിദ്ധിക്കും എന്നും പറഞ്ഞിരിക്കയാൽ ഉപാസനയെ ജ്ഞാനമായിത്തന്നെ നിശ്ചയിച്ചിരിക്കുന്നു. അതിനാൽ ആവൃത്തി ആവശ്യമാണെന്നു ധരിക്കേണം.

ലിംഗാച്ച. സൂത്രം 2.

ലിംഗാത് ച=ശ്രുതിയിൽ പ്രത്യയാവൃത്തിയെ അറിയിപ്പിക്കുന്ന ലക്ഷണം കാണപ്പെടുന്നതുകൊണ്ടും ആവൃത്തി ആവശ്യമെന്നു കണ്ടുകൊള്ളേണം.

ഭാഷ്യം:—ഉൽഗീഥവിജ്ഞാനത്തെ പറയുവാൻ ആരംഭിച്ചുകൊണ്ടു "ആദിത്യ ഉൽഗീഥഃ" (ഛാം. 1-5-1) ആദിത്യൻ ഉൽഗീഥമാകുന്നുവെന്നുപദേശിച്ചു. എന്നാൽ ആ ഏകനായ ആദിത്യനെ ഉപാസിക്കുന്നവന്നു ഒരു പുത്രൻ മാത്രമേ ഉണ്ടാകയുള്ളു എന്ന ദോഷത്താൽ അതിനെ തള്ളി ആദിത്യന്റെ രശ്മികളെ ഉപാസിക്കുക. എന്നാൽ അനേക പുത്രന്മാരുണ്ടാകും എന്നുറപ്പിക്കുന്നു. അതിൽനിന്നും ഉപാസനകളെ ആവർത്തിക്കേണം എന്ന സൂചനയെ ധരിക്കേണം. ഇതൊരു സാമാന്യമായ ന്യായമാണ്.

ഇതിൽ ഏതുവാദി ആക്ഷേപിക്കുന്നു:—ഫലം ഉദ്ദേശിച്ചുള്ള ഉപാസനകളിൽ ആവൃത്തിയാവാം. നിത്യ ശുദ്ധ ബുദ്ധ മുക്ത സ്വഭാവമായ ബ്രഹ്മപ്രാപ്തിയെ ഉദ്ദേശിച്ചുള്ള ഉപാസനയിൽ ആവൃത്തി എന്തിനായിട്ട്?. ബ്രഹ്മജിജ്ഞാസുവിന്നു അന്യഫലത്തിൽ ആഗ്രഹമില്ലല്ലൊ എന്നാണ് ആക്ഷേപം. ഒരിക്കൽ അറിവോ ഉപാസനയോ ഉണ്ടായതുകൊണ്ടു ബ്രഹ്മംതന്നെ ആത്മാവെന്ന ദൃഢാനുഭവം ഉണ്ടാകയില്ല. അതിനാൽ ആവൃത്തി ആവശ്യം എന്നാണെങ്കിൽ അങ്ങിനെ വേണമെന്നില്ല. ആവൃത്തിയുണ്ടായാലും ബ്രഹ്മാത്മാനുഭവം ഉണ്ടായില്ലെന്നും വരാം. തത്വമസ്യാദി മഹാവാക്യം ഒരിക്കൽ ശ്രവിച്ചതുകൊണ്ടു സാക്ഷാൽകാരമുണ്ടായില്ലെങ്കിൽ വീണ്ടും ശ്രവിച്ചാലുണ്ടാകും എന്ന് എങ്ങിനെ നിശ്ചയിക്കാം

വീണ്ടും മറെറാരു ശങ്ക:—കേവലമായ ഒരു വാക്യത്തിന്നു അൎത്ഥത്തെ ബോധിപ്പിക്കുവാൻ ശക്തിയുണ്ടാകയില്ല. യുക്തിപൂൎവ്വം ബുദ്ധിയെ ഉപയോഗിച്ചാൽ ബ്രഹ്മാത്മഭാവം ബോദ്ധ്യപ്പെടും എന്നാണെങ്കിൽ അങ്ങിനെയായാലും ആവൃത്തികൊണ്ടു ഫലമുണ്ടാകയില്ല. അത്ര ബുദ്ധിഗുണമുള്ളവനാണെങ്കിൽ ആ ജിജ്ഞാസുവിന്നു ഒരു തവണ കേൾക്കുകയോ അറിയുകയോ ചെയ്താൽത്തന്നെ ദൃഢാനുഭൂതിയുണ്ടാകും. ആവൎത്തനം ആവശ്യമാകയില്ല.

വീണ്ടും മറെറാരുവിധം ശങ്കിക്കുന്നു:—യുക്തിയും ബുദ്ധിശക്തിയും സാമാന്യമായ അൎത്ഥത്തെയല്ലാതെ വിശേഷാൎത്ഥത്തെ ബോധിപ്പിക്കുകയില്ല. എന്റെ മാറിടത്തിൽ വേദനായെന്ന വാക്യത്താലും മുഖവികാരത്താലും കേൾക്കുകയും കാണുകയും ചെയ്യുന്ന ഒരുവന്നു മറെറാരുവന്നു മാറിടത്തിൽ വേദനയുണ്ടെന്ന സാമാന്യജ്ഞാനമല്ലാതെ രോഗിയുടെ വിശേഷമായ വേദനയെന്താണെന്നറിവാൻ കഴികയില്ല. ആവൃത്തിയുണ്ടായാൽ ആ വിശേഷജ്ഞാനമുണ്ടാകും എന്നാണെങ്കിൽ അതും സമ്മതിക്കാവുന്ന ഒന്നല്ല. ആവിധം എത്രതന്നെ ആവൎത്തിച്ചാലും വിശേഷവിജ്ഞാനം ഉണ്ടാകയില്ല. അതിനാൽ ആവൎത്തനം നിഷ്ഫലം.

ഒരിക്കൽ കേൾക്കുന്നതുകൊണ്ടു ശാസ്ത്രവും യുക്തിയും ബോധജനകമല്ലെന്നുറച്ചുപറവാനും തരമില്ല. ബുദ്ധിശക്തിയും ഊഹാപോഹവും എല്ലാവൎക്കും ഒരുപോലെ ആയിരിക്കയില്ല. അധികം ബുദ്ധിശക്തിയും ഊഹിപ്പാൻ സാമൎത്ഥ്യവും ഉള്ള ചിലൎക്കു ഒരിക്കൽ കേട്ടാൽ വിശേഷവിജ്ഞാനവും ഉണ്ടാകും. എന്നു മാത്രമല്ല, അനേകാംശങ്ങളുള്ള ലൌകികപദാൎത്ഥങ്ങളിൽ ഏകകാലാഭ്യാസത്താൽ ചിലൎക്കു ചിലാംശങ്ങൾ ധരിപ്പാൻ കഴിയും. മററു ചിലൎക്കു ചിരാഭ്യാസത്താൽ മററു ചിലാംശങ്ങൾ ധരിപ്പാൻ കഴിയും എന്നും വരാം. അംശങ്ങളൊന്നുമില്ലാത്ത കേവലാനന്ദസ്വരൂപമായ ബ്രഹ്മാത്മഭാവമായ വിജ്ഞാനത്തിന്നു ആവൃത്തികൊണ്ടെന്തു ഫലം. ചൈതന്യമാത്രം ബ്രഹ്മം എന്ന പ്രമാണം അറിയുമെങ്കിലും ആവൃത്തിയുണ്ടായാൽ മാത്രമേ ബ്രഹ്മാത്മഭാവസാക്ഷാൽകാരമുണ്ടാകയുള്ളുവെന്ന വാദത്തിന്നവകാശമില്ല, എന്ന പൂൎവ്വപക്ഷത്തിന്നു സമാധാനം പറയാം:—

ഏതൊരുവന്നു തത്വമസ്യാദിമഹാവാക്യം ഒരിക്കൽ ഗുരുമുഖത്തിൽനിന്നു കേട്ടാൽ ബ്രഹ്മാത്മബോധം അനുഭവപ്പെട്ടുമോ ആ ഉത്തമാധികാരി പലതവണ കേൾക്കേണമെന്ന നിൎബ്ബന്ധം ശാസ്ത്രത്തിന്നില്ല. എങ്ങനെയെന്നാൽ: —

"തത്വമസിശ്വേതകേതോ" (ഛാം. 6–8–7)

എന്നുപദേശിച്ചു. ഭഗവാനെ ഇനിയും അതിനെ വിശദമായെന്നെ അറിയിപ്പിക്കേണം എന്നു ശ്വേതകേതു അപേക്ഷിക്കുന്നു. ഇങ്ങനെ ശ്വേതകേതുവിൻെറ സംശയം തീൎപ്പാൻ ഏഴു തവണ ആ മഹാവാക്യത്തെ വിവരിച്ചതായിട്ടു ഛാന്ദോഗ്യത്തിൽ കാണുന്നുണ്ടു്. അതിനാൽ ഒരിക്കൽ കേൾക്കുകയോ ചിന്തിക്കുകയോ ചെയ്യുന്നതുകൊണ്ടുമാത്രം ആത്മസാക്ഷാൽകാരം സിദ്ധിക്കാത്ത മദ്ധ്യമാധികാരികൾക്കു ഉപാസനയും ജ്ഞാനാഭ്യാസവും പലവട്ടം ഉണ്ടായാൽ മാത്രമേ ഫലപ്രദമാകയുള്ളുവെന്നറിയേണ്ടതാകുന്നു.

"ശ്രോതവ്യോ മന്തവ്യോ നിദിധ്യാസിതവ്യഃ"

(ബൃം. 4–5–6) ഏകവാരം ഉപദേശിച്ച തത്വമസിവാക്യം സംശയം തീൎക്കുന്നില്ലെങ്കിൽ അനേകവാരമുപദേശിച്ചാലും

സംശയം തീക്കയില്ലെന്നു മുമ്പേ പറഞ്ഞുവെല്ലൊ എന്ന എതു വാദിയുടെ പക്ഷം ശരിയല്ല.

പ്രത്യക്ഷാനുഭവങ്ങളെ നിഷേധിപ്പാൻ തരമില്ല. ഏക വാരോപദേശത്താലും വിചാരത്താലും ധരിക്കപ്പെടാത്ത സംഗതികളെ ആവത്തിച്ചു വിചാരിക്കയും കേരംക്കുകയും ചെയ്യുമ്പോരം സ്പഷ്ടമായറിയപ്പെടുന്ന അനുഭവം ലോകത്തിൽ പലക്കുമുണ്ട്. അതിനാൽ ആവൃത്തി നിഷ്ഫലം എന്ന വാദം സ്വീകാര്യമല്ല.

അതുകൂടാതെ ബ്രഹ്മം ആത്മാവു് എന്നു ബോധിപ്പിക്കുന്ന തത്വമസ്യാദിവാക്യങ്ങളോടനുബന്ധമുള്ള പല വാക്യങ്ങളുടേയും നിഷ്കൃഷ്ടമായ അത്ഥങ്ങളെ സാമാന്യബുദ്ധികൊണ്ടു ഒരിക്കൽമാത്രം ശ്രവണാദികരംചെയ്തനുഭവപ്പെടുത്തുവാൻ സാധ്യമല്ല. തത്വമസി എന്ന വാക്യത്തിലെ "തത്" എന്ന പദത്തിന്നു ത്വം എന്ന പദത്തിൻെറ അത്ഥത്തെയാണ് ബോധിപ്പിക്കുന്നതു്. തത് എന്ന പദത്തിൻെറ അത്ഥം പ്രകൃതമായ ബ്രഹ്മം എന്നാണ്. അതാകട്ടെ സത്തും സകലത്തേയും കാണുന്നതും സകല ജഗജ്ജന്മാദികാരണവുമാണെന്നു വേദാന്തം സിദ്ധാന്തിക്കുന്നു. "സത്യം ജ്ഞാനമനന്തം ബ്രഹ്മ" (തൈ. 2-1-1) ബ്രഹ്മലക്ഷണവാക്യമാണിതു്. "വിജ്ഞാനമാനന്ദം ബ്രഹ്മ" (ബൃം. 3-9-28) ഇതും ബ്രഹ്മലക്ഷണവാക്യം. "അദൃഷ്ടം ദ്രഷ്ടൃ" (ബൃം. 3-8-11) ആരാലും കാണപ്പെടാത്തതും എല്ലാററിനേയും കാണുന്നതും എന്നത്ഥം. "അവിജ്ഞാതം വിജ്ഞാതൃ" (ബൃം. 3-8-11) അറിയപ്പെടാത്തതും എല്ലാററിനേയും അറിയുന്നതും എന്നത്ഥം. "അജമജരമമരം" "അസ്ഥൂലമനണ്വഹ്രസ്വമദീഘം" (ബൃം. 3-8-8) ജനനം, ജര, മരണം എന്നിവയില്ലാത്തതും സ്ഥൂലം, അണു, ഹ്രസ്വം, ദീഘം എന്നീ സ്വരൂപമില്ലാത്തതും ആകുന്നു ബ്രഹ്മം എന്നാണ് ശാസ്ത്രസിദ്ധാന്തം. ഇപ്രകാരമുള്ള ബ്രഹ്മമാണ് നീ എന്നാണ് തത്വമസിവാക്യത്തിലെ തത് എന്ന പദത്തിൻെറ നിഷ്കൃഷ്ടമായ അത്ഥം.

ബ്രഹ്മത്തിന്നാകട്ടെ ജന്മാദികളായ ആറു വികാരങ്ങളുമില്ലെന്നു അജം അജരം അമരം എന്നീ പദങ്ങരം ബോധിപ്പി

ക്കുന്നു. അസ്ഥൂലാദിവാക്യങ്ങൾ സ്ഥൗല്യാദിഗുണങ്ങളുള്ള യാതൊരു പദാത്ഥവും ബ്രഹ്മമല്ല എന്നു ബോധിപ്പിക്കുന്നു. വിജ്ഞാനാദിവാക്യങ്ങൾ ചൈതന്യവും പ്രകാശവുമാണ് ബ്രഹ്മം എന്നുപദേശിക്കുന്നു. ഇത്രയും വിശേഷണങ്ങൾ ബ്രഹ്മത്തിന്നു കൊടുത്തിരിക്കുന്നതിൻെറ ആവശ്യം എന്തെന്നാൽ ബ്രഹ്മം ജന്മാദിസകലവികാരങ്ങളിൽനിന്നും സ്ഥൗല്യാദിഗുണമുള്ള സകല പദാത്ഥങ്ങളിൽനിന്നും ചൈതന്യപ്രകാശാദികളില്ലാത്ത എല്ലാ പദാത്ഥങ്ങളിൽനിന്നും:—സവ്വ സംസാരധമ്മങ്ങളിൽനിന്നും—വ്യാട്ടിരിക്കുന്ന ഒന്നാണ്. അതിനെ തൽ പദം കാണിക്കുന്നു, എന്നാണ് വേദാന്തപ്രസിദ്ധമായ സിദ്ധാന്തം.

അപ്രകാരംതന്നെ ത്വം എന്ന പദത്തിൻേറയും അത്ഥം. എല്ലാ ശരീരത്തിലും വിളങ്ങുന്ന ആത്മാവും കേൾക്കുന്നവനും ദേഹം മുതൽ പ്രത്യഗാത്മാവുവരേയുള്ള ചൈതന്യംതന്നെ എന്നാകുന്നു. ദേഹാദിസംബന്ധമുള്ള ആത്മാവും യാതൊന്നിനോടും സംബന്ധവും യാതൊരു പദാത്ഥഗുണങ്ങളുമില്ലാത്തതുമായ ബ്രഹ്മവും ഒന്നുതന്നെയെന്ന സത്യത്തെ ബോധിപ്പിക്കുന്ന ഗംഭീരാത്ഥമുള്ള തത്വമസിവാക്യം ഒരിക്കൽ ശ്രവിക്കുകയോ ചിന്തിക്കുകയോ ചെയ്യുന്നതുകൊണ്ട് സംശയവിപരീതഭാവനകൾ നീങ്ങി ശരിയായ അത്ഥാനുഭവം ഉണ്ടാകാതിരിക്കുന്ന മധ്യമാധികാരികൾ പലതവണ കേൾക്കുകയും മനന നിദിധ്യാസനാദികൾ അഭ്യസിക്കുകയും വേണം എന്നാണ് "ആവൃത്തിരസകൃദുപദേശാത്" "തല്ലിംഗാത്" എന്ന രണ്ടു സൂത്രങ്ങളുടെ സിദ്ധാന്തമായ അത്ഥം.

ഏതൊരാൾക്കും ദുഃഖം തീരെയില്ലാതാവാനുള്ള ക്രമീകൃതപദ്ധതിയൊന്നുമില്ല. എല്ലാ പേക്കും ദുഃഖമുണ്ട്. അതു സ്വതേ വന്നുകൊണ്ടിരിക്കുന്നു. ദുഃഖിതത്വാദി സ്പശമില്ലാത്ത ഒരു ജീവിതം ആക്കും സിദ്ധിക്കയില്ലെന്നു വീണ്ടും ശങ്കിക്കുന്നുവെങ്കിൽ അതിന്നുത്തരം പറയാം:—

ദേഹാദികളിൽ അഭിമാനം:—ഞാനെന്ന വിചാരം എപ്രകാരം അസത്യമോ അപ്രകാരംതന്നെ ദുഃഖിതത്വാദിബോധവും സത്യമല്ല. ദേഹേന്ദ്രിയാദികളിൽ ഉപദ്രവമുണ്ടാകുമ്പോൾ എ

നിക്കപദ്രവം നേരിട്ടിരിക്കുന്നുവെന്നു പറയുന്നതു സാധാരണമാണെല്ലോ. അതുപോലെത്തന്നെ തന്നിൽനിന്നത്യന്തം ദൂരെയിരിക്കുന്ന പുത്രാദികൾ സന്തപിക്കുമ്പോൾ ഞാൻ ദുഃഖിക്കുന്നുവെന്ന അസത്യമായ ആരോപം കാണപ്പെടുന്നു. അതുപോലെത്തന്നെയാണ് ദുഃഖാദികളും ആത്മാവിനെ സ്പർശിക്കാതിരിക്കേ ഞാൻ ദുഃഖിക്കുന്നുവെന്ന തോന്നലും മിഥ്യയാകുന്നു: ആരോപമാകുന്നു. ദേഹാദികളിൽ ബന്ധപ്പെടാതിരിക്കുന്ന ആത്മാവിന്നു സുഷുപ്ത്യവസ്ഥയിൽ യാതൊരു ദുഃഖവും ഉള്ളതായി കാണപ്പെടാത്തതിനാൽ ആത്മാവു സുഖസ്വരൂപൻ തന്നെയെന്ന അനുഭവം എവക്കും പ്രതിദിനം സുഷുപ്ത്യവസ്ഥയിൽ ഉണ്ടെല്ലോ. ദുഃഖാദിഭാവങ്ങളും ദേഹാദിബന്ധങ്ങളും ആത്മാവിന്നുള്ളതാണെങ്കിൽ സുഷുപ്തിയിലും തുടച്ചയായനുഭവപ്പെടേണമെല്ലോ. അങ്ങനെ അനുഭവമില്ലാത്തതിനാൽ ആത്മാനിത്യാനന്ദസ്വരൂപൻ എന്നുതന്നെ സിദ്ധാന്തം.

"യദ്വൈതന്നപശ്യതി പശ്യൻവൈ
തന്നപശ്യതി" (ബൃം. 4-3-23) അതിനെ കണ്ടില്ല എന്നതു യാതൊന്നോ കണ്ടുകൊണ്ടുതന്നെയാണ് കണ്ടില്ലെന്നു പറയുന്നതു. കണ്ടില്ല എന്നതിനെ ആരറിഞ്ഞുവോ ആ അറിവു തന്നെ ആത്മാവെന്നു ശ്രുതിസാരം.

ആകപ്പാടെ ആത്മാനുഭവം എന്നതു് സർവ്വദുഃഖങ്ങൾക്കും അവിഷയമായിരിക്കുന്ന ഏകചൈതന്യം യാതൊന്നോ അതുതന്നെ ഞാൻ എന്നുള്ള ബോധസ്വരൂപമാകുന്നു. ഈവിധം ആത്മാവായി ഭവിച്ചവക്കു ചെയ്യേണ്ടതായ അന്യകാർയ്യം യാതൊന്നുമില്ല, എന്നുപദേശിക്കുന്ന ശ്രുതിയുമുണ്ടു്.

"കിം പ്രജയാകരിഷ്യാമോ യേഷാം നോऽയമാത്മാऽയം ലോകഃ (ബൃം. 4-4-22) ഏതൊരു ഞങ്ങൾക്ക് ഈ ആത്മാവു തന്നെ ഈ ലോകവും ഫലവും എന്നു വന്നിരിക്കുന്നുവോ ആ ഞങ്ങൾക്കു പ്രജയെക്കൊണ്ടെന്തുപയോഗം. എന്നത്ഥമായ ശ്രുതി ആത്മസാക്ഷാൽകാരത്തിൽ എല്ലാമായി വിളങ്ങുന്നതു് ആത്മാവു തന്നെയെന്നനുഭവമുള്ളവക്കു അന്യമായ സന്താനാദികളോ പ്രാപ്യമായ സത്യാദി ലോകങ്ങളോ വേറെയില്ലാത്ത

തിനാൽ കൎത്തവ്യമായിട്ടും മറ്റൊന്നുമില്ല എന്നു ശ്രുതിയുള്ളതു പോലെ സ്മൃതിയുമുണ്ട്.

"യസ്ത്വാത്മരതി രേവസ്യാ ദാത്മതൃപ്തശ്ച
മാനവഃ ആത്മന്യേ വചസന്തുഷ്ട സ്തസ്യകാ
ൎയ്യം ന വിദ്യതേ" (ഗീത. അ. 3. ശ്ലോ. 17)

ആത്മാവിൽ രതിയും ആത്മാവിൽ തൃപ്തിയും ആത്മാവിൽ സന്തോഷവും സിദ്ധിച്ചുവന്നു ചെയ്യേണ്ടതായ മററു കാൎയ്യം ഒന്നുമില്ല, എന്നാണ് സ്മൃത്യൎത്ഥം.

ഈ അനുഭവം ഏക വാരം മഹാവാക്യ ശ്രവണാദികൾ ചെയ്യുന്നതു കൊണ്ടു സിദ്ധിക്കാതിരിക്കുന്ന മന്ദാധികാരിക്ക് ആ അനുഭവമുണ്ടാവാൻ തന്നെയാണ് ആവൎത്തിക്കാൻ ശ്രുതിയുപദേശിക്കുന്നത്. ആ അഭ്യാസം നടത്തുമ്പോഴും ഞാൻ ആത്മാവു തന്നെ ദേഹാദി ഭാവങ്ങളൊന്നുമല്ല എന്ന വിചാരം ദൃഢമായിരിക്കേണം. സ്വയമേവ വാക്യാൎത്ഥ വിചാരം പുനഃ പുനഃ ചെയ്തുറപ്പിക്കേണം. ഗുരുവിൻെറയോ മറേറാ സഹായത്തെ നിരന്തരം ആകാംക്ഷിക്കാതെ ധാരാവാഹിയായ വിചാരത്താൽ ദേഹ ഭാവന എത്ര കണ്ടു കുറയുന്നുവോ അത്ര കണ്ടു ആത്മാനന്ദാനുഭൂതിയുണ്ടാകും. വരനെ വധിപ്പാനല്ല കന്യകയെ വിവാഹം കഴിക്കുന്നത്. ആ വിധം നിയുക്തനും കൂടെ ഇതിൽ ഞാനധികാരമുള്ളവൻ; ഞാൻ കൎത്താവ്; എന്നാൽ ഇതു ചെയ്യപ്പെടേണം. എന്നിങ്ങിനെ ബ്രഹ്മ ഭാവത്തിൽ നിന്നും വിപരീതമായ കൎത്തൃത്വാദി ഭാവം നിശ്ചയമായും വന്നു ചേരും.

ഏതൊരുവൻ സ്വയമേവ മന്ദ ബുദ്ധിയോ അവന്നു പെട്ടെന്നു പ്രകാശം സിദ്ധിക്കയില്ല. അപ്പോൾ അവൻ വാക്യാൎത്ഥ വിചാരത്തെ ഉപേക്ഷിപ്പാൻ ഇച്ഛിക്കും. അവനെ ആ ഇച്ഛയിൽ നിന്നും വിലക്കി വാക്യാൎത്ഥ വിചിന്തനത്തിൽ സ്ഥിരനാകുവാൻ ആവൃത്തി മുതലായ യുക്തികളെ ശ്രുതി കാട്ടിക്കൊടുക്കുന്നു. അതുകൊണ്ടു പരബ്രഹ്മ വിഷയമായ ജ്ഞാനം അനുഭവപ്പെടുവാനുള്ള ഉപായങ്ങളെ ശ്രുതിയിൽ കാണുന്നതു നിഷ്പ്രയോജനം എന്ന വാദം സാഹസമാകുന്നു. മന്ദമധ്യമതീവ്രാധികാരികളെ ഒരുപോലെ അനുഗ്രഹിക്കുന്ന കരുണാവതി ശ്രുതി

ജനനി അവരെയെല്ലാം പരമ ലക്ഷ്യത്തിൽ എത്തിപ്പാൻ ഓരോരുത്തക്കും പററുന്ന രീതിയിൽ ഉപായങ്ങളെ പ്രദശിപ്പിച്ചിരിക്കുന്നു. ശരീരാഭിമാന ഹേതുകമായ മൂലാജ്ഞാനത്തിൻെറ നിശ്ശേഷ നാശവും ബ്രഹ്മാനുഭൂതിയും മഹാ വാക്യ വിചാരാവത്തനത്തിൽ നിന്നു സിദ്ധിക്കും.

ആവൃത്ത്യധികരണം സമാപ്തം

## 2. ആത്മത്വോപാസനാധികരണം.

## സൂത്രം 3.

ആത്മേതി തൂപഗച്ഛന്തി ഗ്രാഹയന്തിച.

അത്ഥം:—ആത്മാ ഇതി തു=ആത്മാവായിട്ടുതന്നെ. ഉപഗച്ഛന്തി=ധരിക്കുന്നു. ഗ്രാഹയന്തി ച=ഗ്രഹിപ്പിക്കുകയും ചെയ്യുന്നു.

ഭാഷ്യം:— ശാസ്ത്രങ്ങളിൽ പറയപ്പെട്ടിരിക്കുന്ന വിശേഷണങ്ങളുള്ള ആത്മാവു് യാതൊരുവനോ അവൻതന്നെ ഞാൻ എന്നോ ഗ്രഹിക്കേണ്ടതു്? അതോ അവനിൽനിന്നന്യൻ ഞാൻ എന്നോ ഗ്രഹിക്കേണ്ടതു്? എന്ന സംശയം ഉണ്ടാകാം. ആ സംശയത്തെ തീക്കാൻ ഈ അധികരണം ആരംഭിക്കപ്പെട്ടിരിക്കുന്നു. ആത്മശബ്ദം പ്രത്യഗാത്മാവിനെ പറയുന്ന കന്നാകയാൽ അതിൽ സംശയത്തിന്നെന്തവകാശം, എന്ന ആകാംക്ഷക്കു സമാധാനം:—

ജീവനും ഈശ്വരനും ഭേദമില്ലെന്നു നിശ്ചയിക്കാമെങ്കിൽ ആത്മാവെന്ന ശബ്ദം മുഖ്യം തന്നെയെന്നു ഗ്രഹിക്കാം. അങ്ങിനെയല്ലെങ്കിൽ ഗൌണം എന്നു ധരിക്കേണം.

ഈ ശബ്ദം മുഖ്യമോ ഗൌണമോ എന്നു വിചാരിക്കുന്നു? മുഖ്യമല്ല. അതുകൊണ്ടു ശാസ്ത്രോക്തവിശേഷണമുള്ള ആത്മാവല്ല ഞാൻ എന്നു കരുതുന്നു. പാപസംബന്ധം ഉള്ളതിനെ പാപസംബന്ധമില്ലാത്തതെന്നും പാപസംബന്ധമില്ലാത്തതിനെ പാപസംബന്ധമുള്ളതെന്നും ധരിക്കുന്നതു ശരിയായ ബോ

ധലക്ഷണമല്ല. ശാസ്ത്രോക്ത ഗുണയുക്തനായ പരമേശ്വരൻ പരമാത്മാ. അപഹതപാപ്മത്വാദി ഗുണയുക്തൻ!—പാപ സംബന്ധമില്ലാത്തവൻ-എന്നത്ഥം. ശാരിരൻ-ശരീരത്തെ ഞാനെന്നഭിമാനിക്കുന്ന ജീവൻ-പാപസഹിതൻ. ശാരീരനും ഈശ്വരനും ഒന്നെന്നുവന്നാൽ ഈശ്വരത്വം തന്നെ ഇല്ലെന്നു വരും. അപ്പോഠം ശാസ്ത്രം അത്ഥവത്തല്ല എന്നുംവരും. ഈശ്വരനെ സംസാരിയായിട്ടു കല്പിച്ചാലോ ശാസ്ത്രത്തിന്നധികാരിയില്ലെന്നും വരും ശാസ്ത്രം നിഷ്ഫലം എന്നുതന്നെ വന്നുകൂടുന്ന ഫലം. ദുഃഖാദ്യനുഭവം ശാരീരന്നു കാണപ്പെടുന്നതിനാൽ ജീവന്നു പാപമുണ്ടെന്നുള്ള പ്രത്യക്ഷപ്രമാണത്തിന്നു പ്രാമാണ്യം ഇല്ലെന്നും വന്നുചേരും. ആത്മാവിൽനിന്നന്യൻ ശാരീരൻ എന്നുവന്നാൽ താദാത്മ്യദശ്നം-തൽസ്വരൂപൻ എന്ന കാഴ്ച ശാസ്ത്രാനുസരണം ഉണ്ടാകാമെല്ലൊ എന്നാണെങ്കിൽ ഒരുപക്ഷെ അങ്ങനെ വന്നുകൊള്ളട്ടെ. എങ്കിലും സംസാരിയായ ജീവൻ മുഖ്യനായ ഈശ്വരൻ എന്ന മതം സ്വീകാൎയ്യമല്ല. എന്നിങ്ങിനെ ശാരീരൻ മുഖ്യാത്മാവല്ല എന്ന പൂൎവ്വപക്ഷത്തിന്നു സിദ്ധാന്തപക്ഷം സൂത്രകാരൻ ഈ അധികരണംകൊണ്ടു പറയുന്നു: -

ആത്മാവ് മുഖ്യനായ പരമേശ്വരൻതന്നെ. അന്യനല്ല എന്നുതന്നെ ധരിച്ചുകൊള്ളേണം. പരമേശ്വരനെ പ്രതിപാദിക്കുന്ന ഘട്ടത്തിൽ ജാബാലന്മാർ ആത്മാവുതന്നെ പരമേശ്വരൻ എന്നു നിശ്ചയിക്കുന്നുണ്ടെല്ലൊ. ആ വാക്യം:—"ത്വം വാ അഹമസ്മി ഭഗവോദേവതേ അഹം വൈ ത്വമസി ഭഗവോ" എന്നാണാവാക്യം. ഹേ ഭഗവാനായ ദേവതേ! ഞാനങ്ങുന്നായിട്ടും അങ്ങുന്നു ഞാനായിട്ടുമിരിക്കുന്നു. എന്നത്ഥമുള്ള വാക്യത്താൽ പരമേശ്വരനെ ആത്മാവായിട്ടുതന്നെ ധരിച്ചിരിക്കുന്നു. "അഹം ബ്രഹ്മാസ്മി" എന്ന മഹാവാക്യവും ആത്മാവ് ബ്രഹ്മം തന്നെ ബ്രഹ്മഭിന്നനല്ല എന്നുറപ്പിക്കുന്നു. വേദാന്തവാക്യങ്ങഠം ഈശ്വരൻ ആത്മാവുതന്നെ എന്നും ധരിപ്പിക്കുന്നുണ്ട്. ഏഷ തആത്മാ*f* ന്തൎയ്യാമ്യമൃതഃ (ബൃം. 3-7-3) നിന്റെ ഈ ആത്മാവ് സൎവ്വാന്തൎയ്യാമിയും മരണമില്ലാത്തവനുമാകുന്നു. "തൽ സത്യം സ ആത്മാ തത്വമസി. (ഛാം. 6-8-7) അതു സത്യം. അവൻതന്നെ ആത്മാവ് അതു നീയാകുന്നു എന്നു ശ്വേതകേതുവിന്നുപദേശിച്ചിരിക്കുന്നു. ഇമ്മാതിരി അനന്തവേദാന്തവാക്യ

ങ്ങറം സവ്വശരീരത്തിലും വസിക്കുന്ന ഈശ്വരൻതന്നെ ആത്മാവെന്നുപദേശിക്കുന്നു.

വിഷ്ണുവിനെ പ്രതിമയിൽ ഉപാസിക്കുന്നതുപോലെയാണ് ആത്മാവ് ഈശ്വരൻ എന്നു ധരിക്കുന്നതു എന്നു നിങ്ങറം പറഞ്ഞതു ശരിയല്ല. അങ്ങനെ ആയാൽ ഗൌണം എന്നു വരും. വാക്യവൈരുദ്ധ്യവും വന്നുചേരും. ഏതേതു ദിക്കിൽ പ്രതീകദൃഷ്ടിയുപദേശിക്കപ്പെടുന്നുവോ അവിടെയെല്ലാം ഒരു വാക്യം മാത്രം പറയപ്പെട്ടം. "മനോബ്രഹ്മ" "ആദിത്യോ ബ്രഹ്മ" (ഛാം. 3-18-1, 3-19-1) മനസ്സിനെ ബ്രഹ്മമെന്നു പാസിക്കുക. ആദിത്യനെ ബ്രഹ്മമെന്നുപാസിക്കുക. എന്നു മാത്രമേ പറയുന്നുള്ളു. ബ്രഹ്മത്തെ മനസ്സെന്നും ബ്രഹ്മത്തെ ആദിത്യനെന്നും ഉപാസിക്കുക എന്നുപദേശിക്കുന്നില്ല.

ഇവിടെയോ അങ്ങിനെയല്ല "ഹേ ഭഗവാനായ പരദേവതേ! അങ്ങുന്നു ഞാനാകുന്നു. ഞാനങ്ങുന്നുമാകുന്നു. എന്നിങ്ങിനെ ഇതരേതരൈക്യം ബോധിപ്പിക്കുന്നു: പ്രതീകോപാസനോപദേശത്തിൽ ഭേദദൃഷ്ടിയുണ്ടു്. ഇവിടെ അഭേദദൃഷ്ടിയുപദേശിച്ചിരിക്കയാൽ രണ്ടിന്നും തമ്മിൽ വൈരുദ്ധ്യം സ്പഷ്ടമാകുന്നു.

ഭേദദൃഷ്ട്യുപാസനയിൽ ദോഷവും കാണുന്നുണ്ടു്. എങ്ങിനെയെന്നാൽ:—"അഥയോന്യാം ദേവതാമുപാസ്തേ ऽ ന്യോസാവന്യോഹമിതിനസവേദ" (ബൃം. 1-4-10) യാതൊരുവൻ പരമേശ്വരനിൽനിന്നന്യനായിട്ടുതന്നെയും തന്നിൽനിന്നന്യനായിട്ടു പരമേശ്വരനേയും കണ്ടുകൊണ്ടുപാസിക്കുന്നുവോ അവൻ വസ്തുതത്വം അറിഞ്ഞവനല്ല. "മൃത്യോഃസമൃത്യുമാപ്നോതിയ ഇഹനാനേവപശ്യതി" (ബൃം. 4-4-19) യാതൊരുവൻ ഈ ലോകത്തിൽ അനേകം ഉള്ളതായിട്ടു കാണുന്നുവോ അവൻ മരണത്തിൽനിന്നു പിന്നെയും മരണത്തെത്തന്നെ പ്രാപിക്കും. ജന്മജരാമരണാദിസംസാരത്തിൽത്തന്നെ വീണ്ടും വന്നുചേരും.

"സവ്വം തം പരാദാദ്യോ ऽ ന്യത്രാത്മനഃ. സവ്വം വേദ" (ബൃം. 4-5-7) ഏതൊരുവൻ സവ്വവും ഈശ്വരാത്മാവായ തന്നിൽനിന്നന്യമെന്നു കാണുന്നുവോ അവനെ ആ അന്യവസ്തു

സകലവും ഉപേക്ഷിക്കും. എന്നിങ്ങിനെയുള്ള ശ്രുതിവാക്യങ്ങൾ ഭേദബുദ്ധി ദോഷഹേതുവെന്നുപദേശിക്കുന്നു. സകലവും ഈശ്വരസ്വരൂപം. അന്യമായിട്ടൊന്നുമില്ല എന്നുതന്നെ കണ്ടുകൊള്ളേണം എന്നു ശ്രുതി നിർബ്ബന്ധിക്കുന്നു. വിരുദ്ധഗുണങ്ങളുള്ള രണ്ടു വസ്തുക്കൾക്ക അന്യോന്യാത്മത്വം സംഭവിക്കയില്ലെന്നു ഞാൻ (പൂർവ്വപക്ഷി) മുമ്പേ പറഞ്ഞുവെല്ലൊ എന്നാണെങ്കിൽ ഇതൊരു ദോഷമല്ല. വിരുദ്ധഗുണദർശനം മിഥ്യയാകുന്നു. സത്യദർശനമല്ല. ഈശ്വരാഭാവപ്രസംഗം നേരിടും എന്നും പറഞ്ഞതിന്നെന്തു സമാധാനം. അതും സാധുവല്ല. ശാസ്ത്രപ്രാമാണ്യം ഉള്ളതുകൊണ്ടും ഈശ്വരനില്ലെന്നു സമ്മതിക്കാത്തതുകൊണ്ടും ഈശ്വരാഭാവപ്രസംഗം നേരിടും എന്ന അപവാദം സാധുവല്ല. ഈശ്വരന്നു സംസാര്യാത്മത്വം സംഭവിക്കുമെന്നു ഞങ്ങൾ സമ്മതിക്കുന്നില്ല. പിന്നെയെന്താകുന്നു? നിങ്ങളുടെ അഭിപ്രായം. സംസാരിയെന്നു തോന്നുന്നതിനെ പരിഹരിച്ചിട്ടു ഈശ്വരത്വം സ്ഥാപിപ്പാൻ ഞങ്ങൾ ആഗ്രഹിക്കുന്നു. ഇങ്ങനെ ആകുമ്പോൾ അദ്വിതീയനായ ഈശ്വരന്നു അപഹതപാപ്മത്വാദിഗുണഭാവവും ഇതരന്നു (ജീവന്നു) ആ ഗുണമില്ലെന്നുമുള്ള ബോധവും മിഥ്യയാകുന്നു.

അധികാരിയുണ്ടാകയില്ല പ്രത്യക്ഷാദി വ്യവഹാരവിരോധവും നേരിടും എന്നു എതുവാദംചെയ്തുവെല്ലൊ. അതും സാധുവല്ല:—അപരോക്ഷസാക്ഷാൽകാരം സിദ്ധിക്കുന്നതിന്നുമുമ്പേയാണ് സംസാരിത്വം ജീവന്നുള്ളത്. പ്രത്യക്ഷാദി വ്യവഹാരമോ അജ്ഞാനത്തെ ആശ്രയിച്ചു നടന്നുകൊണ്ടുമിരിക്കും.

"യത്രത്വസ്യ സർവ്വമാത്മൈവാഭൂത്തൽകേനകം പശ്യേത്" (ബൃം. 2-4-14) എന്ന ശ്രുതി, പ്രബോധാവസ്ഥയിൽ പ്രത്യക്ഷാദികൾ ഇല്ലെന്നു കാണിക്കുന്നുവെല്ലൊ. ആത്മാവുതന്നെ സകലവും എന്നു സാക്ഷാത്തായറിഞ്ഞവൻ പിന്നെ മറ്റൊന്നിനെ എന്തുപകരണംകൊണ്ടു കാണും എന്നാണെല്ലൊ ശ്രുതിവചനാർത്ഥം.

പ്രത്യക്ഷാദ്യഭാവത്തിൽ ശ്രുതിക്കും അഭാവപ്രസംഗം വരും എന്നാണെങ്കിൽ. ഇല്ല, അങ്ങിനെ വരികയില്ല:—എന്തുകൊണ്ടെന്നാൽ ഞങ്ങൾക്കും ആ നില ഇഷ്ടംതന്നെ.

"അത്രപിതാ*f* പിതാഭവതി" (ബൃം. 4-3-22) സാക്ഷാൽകാരദിലയിൽ പിതാവ് പിതാവല്ലാതെയും വരും എന്നാരംഭിച്ചുകൊണ്ടു "വേദാ*f* അവേദാഃ" (ബൃം. 4-3-22) വേദങ്ങൾ വേദങ്ങളല്ല, എന്ന ശ്രുതിവചനം ഞങ്ങൾക്കിഷ്ടംതന്നെ. പ്രബോധാവസ്ഥയിൽ വേദങ്ങളുമില്ല.

എന്നാൽ ഈ ബോധമില്ലായ്മ ആൎക്കുള്ളതാണ്? യാതൊരാൾ ഈവിധം ചോദിക്കുന്നുവോ ആ നിങ്ങൾക്കുള്ളതാണത്, എന്നു ഞങ്ങൾ പറയുന്നു. ഞാൻ ഈശ്വരൻതന്നെയെന്നാണല്ലൊ ശ്രുതി ബോധിപ്പിച്ചിരിക്കുന്നതു? ഈ വിധം ശ്രുതിപ്രകാരം ഈശ്വരൻതന്നെ ഞാനെന്ന ബോധം ഉണ്ടായാൽ ആൎക്കും അജ്ഞാനമില്ല.

അദ്വിതീയനായ ആത്മാവിൽ സദ്വിതീയത്വം തോന്നുന്നുവെങ്കിൽ അതാണജ്ഞാനം എന്നു പറയപ്പെടുന്നത്. ഈ ദോഷം ഉള്ളവരോടെല്ലാം ഇവിടെ സമാധാനം പറയപ്പെട്ടിരിക്കുന്നു. അതുകൊണ്ടു ഈശ്വരൻതന്നെ ആത്മാവെന്നു എല്ലാപേരും മനസ്സിൽ ഉറപ്പിക്കേണം. ഈ അധികരണത്തിലെ സാരാംശം ഇതാകുന്നു.

2-ാം അധികരണം സമാപ്തം.

## 3. പ്രതീകാധികരണം. സൂത്രം 4.

ന പ്രതീകേ നഹിസഃ.

പ്രതീകേ=പ്രതീകത്തിൽ (ആദിത്യാദികളിൽ) ന=അല്ല. (ആത്മാവെന്ന ബുദ്ധിവെക്കരുത്) സഃ=അവൻ. നഹി=ഇല്ല. (ആത്മാവെന്നു ധരിക്കയില്ല).

ഭാഷ്യം:—"മനോബ്രഹ്മേത്യുപാസീതേത്യദ്ധ്യാത്മം അഥാധിദൈവതമാകാശോ ബ്രഹ്മേതി" (ഛാം. 3-18-1) അദ്ധ്യാത്മത്തിൽ മനസ്സിനെ ബ്രഹ്മമെന്നും അധിദൈവത്തിൽ ആകാശത്തെ ബ്രഹ്മമെന്നും ഉപാസിക്കേണം.

"ആദിത്യോ ബ്രഹ്മേത്യാദേശഃ" (ഛാം. 3-19-1) ആദിത്യൻ ബ്രഹ്മം എന്നുപദേശമാകുന്നു. "സയോനാമ ബ്രഹ്മേത്യുപാസ്തേ" ആ ഏതൊരുവൻ നാമത്തെ (നാമപ്രപഞ്ചമായ

വേദത്തെ) ബ്രഹ്മമെന്നുപാസിക്കുന്നുവോ എന്നിങ്ങനെയുള്ള പ്രതീകോപാസനങ്ങളിൽ സംശയം ഉണ്ടാകുന്നു:—

അവയിലും ആത്മാവെന്ന ബുദ്ധിവെക്കേണമോ വേണ്ടയോ എന്നാണ് സംശയം. എന്തു നിശ്ചയിക്കുന്നു? അവയിൽ ആത്മബുദ്ധിയുണ്ടാകുന്നതുതന്നെ യുക്തം. എന്തുകൊണ്ട്? ബ്രഹ്മം ആത്മാവെന്നു ശ്രുതിയിൽ പ്രസിദ്ധം. പ്രതീകങ്ങൾ ബ്രഹ്മവികാരങ്ങളാകയാൽ — ബ്രഹ്മകാര്യങ്ങളാകയാൽ — പ്രതീകങ്ങൾക്കും ബ്രഹ്മത്വം സിദ്ധം. അതുകൊണ്ടു പ്രതീകങ്ങളിൽ ആത്മബുദ്ധിവെക്കുന്നതു യുക്തംതന്നെ. എന്ന പൂർവ്വപക്ഷത്തിനു സമാധാനം:— പ്രതീകങ്ങളിൽ ആത്മബുദ്ധിയുണ്ടാകരുതെന്നാകുന്നു. ആ ഉപാസകൻ വ്യസ്തമായ (താനല്ലാത്ത പ്രതീകങ്ങളെ ആത്മാവെന്നു ധരിക്കയില്ലല്ലൊ) ബ്രഹ്മവികാരമായതുകൊണ്ടു പ്രതീകങ്ങൾക്കു ബ്രഹ്മത്വമുണ്ടെന്നു പറഞ്ഞതു സാധുവല്ല. പ്രതീകമില്ലെന്നു വരുമെല്ലൊ. വികാരസ്വരൂപം ഇല്ലാതാകുമ്പോഴാണെല്ലൊ നാമപ്രപഞ്ചത്തിനു ബ്രഹ്മത്വം സിദ്ധിക്കുന്നത്. വികാരസ്വരൂപനാശത്തിൽ പ്രതീകത്വമോ അതിൽ ആത്മബുദ്ധിയോ എങ്ങിനെയുണ്ടാകും. ബ്രഹ്മം ആത്മാവായതുകൊണ്ടു ബ്രഹ്മദൃഷ്ടിയുണ്ടാകേണം എന്നുപദേശിക്കുന്നതായ ശ്രുതികൾ ആത്മദൃഷ്ടിയെ ഉപദേശിക്കുന്നുവെന്നു കല്പിക്കുന്നതെങ്ങിനെ? ആത്മദൃഷ്ടിവെക്കേണം എന്നുപദേശത്തിൽ കർത്തൃത്വം കാണപ്പെടുന്നുണ്ട്. കർത്തൃത്വാദി സർവ്വ സംസാരങ്ങളെ നിരാകരിക്കുമ്പോൾ അല്ലെയോ ബ്രഹ്മം ആത്മാവെന്നുവരുന്നത്. ഉപാസനവിധിയോ കർത്തൃത്വാദികളെ നിരാകരിക്കപ്പെടാതിരിക്കുന്ന അവസ്ഥയിൽ ഉപദേശിക്കപ്പെടുന്നതാകുന്നു. ഉപാസകൻ ഈ നിലയിൽ പ്രതീകസമൻതന്നെ. പ്രതീകം ബ്രഹ്മമല്ല. ഉപാസകനും ബ്രഹ്മമല്ല. രണ്ടും സമം. ആ സ്ഥിതിയിൽ ഉപാസകൻ പ്രതീകത്തിൽ ബ്രഹ്മദൃഷ്ടി വെക്കുന്നതെങ്ങിനെ? രുചകത്തിനും സ്വസ്തികത്തിനും ഇതരേതരാത്മത്വമില്ല:— ഒന്ന് മറെറാന്നാകയില്ല ഇവ രണ്ടും പൊൻമയമായിരിക്കുന്നതുപോലെ പ്രതീകത്തിനും ഉപാസകനും ബ്രഹ്മമയത്വമുള്ളതിനാൽ ഏകത്വം പറഞ്ഞാലോ പ്രതികാഭാവപ്രസംഗം തന്നെ അതിൻെറ ഫലം. അതുകൊണ്ടു പ്രതീകങ്ങളിൽ ആത്മദൃഷ്ടി ചെയ്യപ്പെടുന്നില്ല.

# 4. ബ്രഹ്മദൃഷ്ട്യധികരണം സൂത്രം 5.

ബ്രഹ്മദൃഷ്ടിരുൽകഷാത്. സൂത്രം 5.

ബ്രഹ്മദൃഷ്ടിഃ=ബ്രഹ്മദശനം :— (ആദിത്യാദികളിൽ) ഉണ്ടാകേണം. എന്തുകൊണ്ടെന്നാൽ. ഉൽകഷാത്=ബ്രഹ്മത്തിന്നുൽകഷമുള്ളതു കൊണ്ടുതന്നെ.

ഭാഷ്യം :—അതേ ഉദാഹരണങ്ങളിൽ വേറെയും സംശയം ഉണ്ടാകുന്നു. ആദിത്യാദികളിൽ ബ്രഹ്മ ദൃഷ്ടി വെക്കേണമോ ബ്രഹ്മത്തിൽ ആദിത്യാദി ദൃഷ്ടിയോ വേണ്ടതെന്നാണ സംശയം. സംശയ കാരണം എന്താകുന്നുവെന്നാൽ: "ആദിത്യോ ബ്രഹ്മ" "മനോബ്രഹ്മ" വിദ്യുത്ബ്രഹ്മ" എന്നീ വാക്യങ്ങളിൽ സമാന വിഭക്തി പ്രയോഗം കാണപ്പെടുന്നതു കൊണ്ടു ആദിത്യാദികളോടു ബ്രഹ്മത്തിന്നു സാമാനാധികരണ്യം കാണപ്പെടുന്നുണ്ട്. ശരിയായ-സമുചിതമായ-സാമാനാധികരണ്യം കല്പിക്കപ്പെടുവാൻ തരമില്ല. ആദിത്യാദികൾക്കും ബ്രഹ്മത്തിന്നും ഭിന്നാത്ഥങ്ങളാണ് കാണപ്പെടുന്നത്. പശുവിന്നും കുതിരക്കും സാമാനാധികരണ്യം ഭവിക്കയില്ല. ബ്രഹ്മവും ആദിത്യാദികളും പ്രകൃതി വികാരങ്ങളാകയാൽ മണ്ണിന്നും ശരാവം എന്ന മൺപാത്രത്തിന്നും എന്നപോലെ സാമാനാധികരണ്യം വന്നുകൂടയോ എന്നാണെങ്കിൽ അങ്ങിനെ വന്നു കൂടാ. അങ്ങിനെ വന്നാൽ കായ്യത്തിന്നു തന്നെ നാശം സംഭവിക്കും. അപ്പോൾ ആദിത്യാദി പ്രതീകങ്ങൾക്കു നാശം വരും. അപ്പോൾ ഇതു പരമാത്മാവിനെ പറയുന്ന വാക്യം എന്നു ധരിക്കേണ്ടി വരും. അപ്പോൾ ഉപാസനയെ പറയുന്ന അധികാരത്തിന്നു വിരോധം നേരിടും. പരിമിതമായ വികാരത്തെ ഉപാസിക്കുന്നതു വ്യത്ഥം എന്നു വരും.

അതുകൊണ്ടു "ബ്രാഹ്മണോ f ഗ്നിവൈശ്വാനരഃ" ബ്രാഹ്മണൻ വൈശ്വാനരൻ എന്ന അഗ്നിയാകുന്നുവെന്നു പറയുമ്പോലെ ആദിത്യൻ ബ്രഹ്മം, മനസ്സു ബ്രഹ്മം എന്നിങ്ങിനെ പറയപ്പെടുമ്പോൾ ഏതിൽ ഏതിനെ അധ്യസിക്കേണം-ആരോപിക്കേണം:—ആദിത്യാദികളിൽ ബ്രഹ്മത്തെയോ ബ്രഹ്മ

ത്തിൽ ആദിത്യാദികളെയോ ആരോപിക്കേണ്ടതെന്ന സംശയം ജനിക്കുന്നു. അതിൽ നിയമനം ചെയ്യുന്ന ശാസ്ത്രം കാണപ്പെടാത്തതിനാൽ സംശയം. എന്നിങ്ങിനെയുള്ള സംശയം നിമിത്തം ആദിത്യാദികളിൽതന്നെ ബ്രഹ്മദൃഷ്ടി ചെയ്യേണം എന്ന് വിചാരിപ്പാനും സംഗതിവരും. അപ്രകാരം ആദിത്യാദി ദൃഷ്ടികളാൽ ബ്രഹ്മം ഉപാസിക്കപ്പെട്ടതായി വരും. ബ്രഹ്മോപാസനം ഫലവത്താണെന്ന് ശാസ്ത്രമര്യാദയുമാകുന്നു. അതുകൊണ്ടു ആദിത്യാദികളിൽ ബ്രഹ്മദൃഷ്ടിയല്ല. ബ്രഹ്മത്തിൽ ആദിത്യാദിദൃഷ്ടിയാണ് വേണ്ടതു്. എന്ന പൂർവ്വപക്ഷത്തിന്നു സമാധാനമായ് സിദ്ധാന്തം പറയപ്പെടുന്നു:—ആദിത്യാദികളിൽ ബ്രഹ്മദൃഷ്ടിതന്നെ ഉണ്ടാകേണം. എന്തുകൊണ്ടു? ഉൽകർഷം ഉള്ളതുകൊണ്ടു്. അപ്രകാരമായാൽ ആദിത്യാദികൾ ഉൽകർഷമുള്ളവ എന്നു കാണപ്പെടുന്നതായ്വരും. അവരിൽ ഉൽകൃഷ്ടദൃഷ്ടിയാണ് അധ്യാസംനിമിത്തം വന്നുകൂടുന്ന ഫലം. അങ്ങിനെയായാൽ ലോകന്യായവും അനുസരിക്കപ്പെട്ടുവെന്നും വരും. താണവനിൽ ഉയൎന്ന ദൃഷ്ടിയുണ്ടാകേണം എന്നാണ് ലൌകികമായ ന്യായം. "സാരഥിയിൽ രാജദൃഷ്ടി വെക്കുന്നതുപോലെ" ആ മാതിരി ദൃഷ്ടി അനുസരിക്കത്തക്കതാകുന്നു. വിപരീതമായാൽ രാജാവിൽ സാരഥിയെന്ന ദൃഷ്ടി വെക്കപ്പെട്ടാൽ-കുററമായ്വരും:— ദോഷഫലം നേരിടും. താണ നിലയിൽ രാജാവിനെ വീക്ഷിച്ചാൽ രാജാവിൽനിന്നു ശ്രേയസ്സ സിദ്ധിക്കയില്ല.

ശങ്ക: - ശാസ്ത്രപ്രമാണമുള്ളതുകൊണ്ടു കുററം വരുമെന്നു വിചാരിപ്പാനവകാശമില്ല. ലൌകികന്യായംകൊണ്ടു ശാസ്ത്രത്തെ നിയന്ത്രിക്കുന്നതും ശരിയല്ല! എന്ന ശങ്കക്കു സമാധാനം:—ശാസ്ത്രത്താൽ നിശ്ചിതമായ സംഗതികളിൽ നിങ്ങൾ പറയുന്നതു ശരിതന്നെ. സംശയം നേരിടുമ്പോൾ ലൌകികന്യായത്തെ ആശ്രയിക്കുന്നതിൽ തെററില്ല. ഉൽകൃഷ്ടദൃഷ്ടിയെ അദ്ധ്യാസിക്കേണമെന്നാണ് ശാസ്ത്രാൎത്ഥം എന്നു നിശ്ചയിക്കുമ്പോൾ നികൃഷ്ടദൃഷ്ടിവെച്ച ഉപാസകന്നു വിപരീതഫലം അനുഭവിക്കേണ്ടിവരും എന്നു ധരിക്കേണം. ആദിത്യാദി ശബ്ദങ്ങൾക്ക് പ്രാഥമ്യം കാണപ്പെടുന്നതിനാൽ വിരോധമില്ലാത്തതുകൊണ്ടു മുഖ്യാൎത്ഥം കല്പിക്കേണം:—ആദിത്യാദി ശബ്ദങ്ങളെ ബ്രഹ്മശബ്ദത്തിൻെറ മുമ്പിൽ വെച്ചിരിക്കുന്നതുകൊണ്ടു അവ

ക്ക മുഖ്യാൎത്ഥം നിശ്ചയിക്കുന്നതു വിരോധമാകയില്ല. ആദിത്യാദിശബ്ദങ്ങൾക്കുള്ള മുഖ്യത്വം ധരിക്കുന്ന ബുദ്ധിയിൽ അനന്തരം കേൾക്കപ്പെടുന്ന ബ്രഹ്മശബ്ദത്തിന്നു ആദിത്യാദി ശബ്ദങ്ങളോടു സാമാനാധികരണ്യം-തുല്യാൎത്ഥബോധകത്വം-സിദ്ധിക്കയില്ല. അതിനാൽ ആദിത്യാദികളിൽ ബ്രഹ്മദൃഷ്ടി അധ്യസിക്കേണം എന്നുതന്നെ വാക്യാൎത്ഥം എന്നു കണ്ടുകൊള്ളേണം.

"ആദിത്യോബ്രഹ്മേതി" എന്നതിലെ "ഇതി" എന്ന പദം ബ്രഹ്മശബ്ദത്തിൻെറ സമീപത്തിലായതുകൊണ്ടും ആദിത്യനിൽ ബ്രഹ്മം എന്ന ദൃഷ്ടി വെക്കേണം എന്നുതന്നെ ധരിക്കേണം. അപ്രകാരംതന്നെ "ബ്രഹ്മേത്യാദേശഃ" ബ്രഹ്മം എന്നുപദേശം എന്നും "ബ്രഹ്മേത്യുപാസീത" ബ്രഹ്മം എന്നുപാസിക്കുക എന്നും "ബ്രഹ്മേത്യുപാസ്തേ" ബ്രഹ്മം എന്നുപാസിക്കുന്നുവെന്ന വാക്യങ്ങളിലും ബ്രഹ്മശബ്ദത്തിന്നുശേഷം ഇതി എന്ന ശബ്ദം കാണപ്പെടുന്നു. ആദിത്യാദിശബ്ദങ്ങൾ ശുദ്ധങ്ങളായുമിരിക്കുന്നു. ശുക്തിയെ രജതമെന്നു വിചാരിക്കുന്നു എന്നുള്ള വാക്യത്തിൽ ശുക്തി എന്നതു് ആ പദാൎത്ഥത്തെമാത്രം കാണിക്കുന്നു. രജതമെന്നു്—എന്നുള്ളതിലെ എന്നു എന്ന വചനം രജതപ്രതീതിയെ കാണിക്കുന്നു. അതുപോലെ ആദിത്യാദികളെ ബ്രഹ്മം എന്നു വിചാരിച്ചുപാസിക്കുക എന്നുതന്നെ സിദ്ധാൎത്ഥം. ശുക്തിയെ രജതമെന്നു വിചാരിക്കുന്നു എന്നല്ലാതെ ശുക്തിയിൽ രജതമില്ല. ശുക്തിരജതവുമല്ല. അതുപോലെ ഇവിടേയും ആദിത്യാദികളെ ബ്രഹ്മമെന്നു വിചാരിച്ചുകൊൾക എന്നൎത്ഥം.

"സയഏതമേവം വിദ്വാനാദിത്യം ബ്രഹ്മേത്യുപാസ്തേ"

ആ യാതൊരുവൻ ഈ ആദിത്യനെ ബ്രഹ്മം എന്നുപാസിക്കുന്നുവോ എന്ന അനന്തരവാക്യത്തിൽ ഉപാസനക്രിയയുടെ വ്യാപ്തി ആദിത്യനിലാണെന്നു പ്രത്യക്ഷമായി കാണിക്കുകയും ചെയ്തിരിക്കുന്നു. (ഛാം. 3-19-4) "യോവാചം ബ്രഹ്മേത്യുപാസ്തേ" (ഛാം. 7-2-2) യാതൊരുവൻ വാക്കിനെ ബ്രഹ്മമെന്നുപാസിക്കുന്നുവോ. "യഃസങ്കല്പം ബ്രഹ്മേത്യുപാസ്തേ" (ഛാം. 7-4-3) യാതൊരുവൻ സങ്കല്പത്തെ ബ്രഹ്മമെന്നുപാ

സിക്കുന്നുവോ എന്നിങ്ങിനെയുള്ള എല്ലാ ഉപദേശങ്ങളിലും ഉപാസനക്കുള്ള വിഷയത്തെ ദ്വിതീയവിഭക്തിയിൽ കാണിച്ചിരിക്കുന്നു. അതുകൊണ്ടു ആദിത്യാദികൾതന്നെ ഉപാസ്യങ്ങൾ എന്നു സിദ്ധിക്കുന്നു.

ഫലം സിദ്ധിപ്പാൻ ബ്രഹ്മത്തെത്തന്നെയുപാസിക്കേണം എന്നു പറയപ്പെട്ടുവല്ലൊ. അതു യുക്തമല്ല. മുമ്പേ ഞങ്ങൾ പറഞ്ഞ ന്യായാനുസരണം ആദിത്യാദികൾതന്നെ ഉപാസ്യങ്ങൾ. ഫലമോ അതിഥിസൽകാരാദിഫലങ്ങളെ നൽകുന്ന അധ്യക്ഷനായ ബ്രഹ്മംതന്നെ നൽകും. ബ്രഹ്മം സർവ്വാധ്യക്ഷനാകുന്നു. "ഫലമതഉപപത്തേഃ" (ബ്രം. 3-2-38) എന്ന സൂത്രത്തിൽ ഫലപ്രദാതൃത്വം ബ്രഹ്മത്തിന്നാണെന്നു വിസ്തരിച്ചിട്ടുമുണ്ട്. ഇപ്രകാരം പ്രതീകോപാസനംകൊണ്ടു ബ്രഹ്മോപാസനം സംഭവിക്കാം. പ്രതിമാദികളിൽ ചെയ്യുന്ന ഉപാസനം വിഷ്ണ്വാദ്യുപാസനംപോലെ എന്നു കണ്ടുകൊള്ളേണം.

4-ാമത്തേതായ ബ്രഹ്മദൃഷ്ട്യധികരണം പൂർണ്ണം.

---

## 5. ആദിത്യാദിമത്യധികരണം സൂത്രം 6.

ആദിത്യാദിമതയശ്ചാംഗഉപപത്തേഃ 6.

അൎത്ഥം:—അംഗേ = അംഗത്തിൽ കർമ്മാംഗമായ ഉൽഗീഥാദികളിൽ. ആദിത്യാദിമതയഃ = ആദിത്യാദിദൃഷ്ടികൾ ചെയ്യത്തക്കതാകുന്നു. എന്തുകൊണ്ടെന്നാൽ ഉപപത്തേഃ = യുക്തിയുള്ളതുതന്നെ കാരണം.

ഭാഷ്യം:—"യ ഏവാസൌ തപതി തമുൽഗീഥ മുപാസിത" (ഛാന്ദോഗ്യം. 1-3-1) യാതൊരിവൻ പ്രകാശിക്കുന്നുവോ. (സൂര്യൻ) അവനെ (സൂര്യനെ) ഉൽഗീഥമെന്നുപാസിക്കേണം എന്നും "ലോകേഷു പഞ്ചവിധം സാമോപാസീത" ലോകങ്ങളിൽ അഞ്ചുവിധമായ സാമത്തെ ഉപാസിക്കേണം എന്നും (ഛാം. 2-2-1) "വാചി സപ്തവിധം സാമോപാസീത" (ഛാം. 2-8-1) വാക്കിൽ ഏഴുവിധമായ സാമത്തെ ഉപാസി

ക്കേണം എന്നും. ഇയമേ വഗ്ഗ്ഗനിഃ സാമ (ഛാം. 1-6-1) ഈ ഭൂമിതന്നെ ഋക് അഗ്നിസാമമാകും. എന്നീ ഭാഗങ്ങളിൽ അംഗങ്ങളെ ഉപാസിപ്പാൻ ശ്രുതി ഉപദേശിക്കുന്നു. അവിടെ സംശയം ജനിക്കുന്നു. ആദിത്യാദികളിൽ ഉൽഗീഥാദി ദൃഷ്ടികഠം വെക്കേണം എന്നോ ഉൽഗീഥാദികളിൽ ആദിത്യാദി ദൃഷ്ടികഠം വെക്കേണമെന്നോ ഉപദേശിക്കുന്നതു് എന്നാണ് സംശയം.

ഇന്ന ബുദ്ധി ഇന്നതിൽ വെക്കണം എന്ന നിയമമില്ല. എന്തുകൊണ്ടില്ല. നിയമിക്കാൻ തക്കതായ കാരണമില്ല. അതുതന്നെ കാരണം. ഇവിടെ ബ്രഹ്മത്തിന്നുൽകൃഷ്മുണ്ടെന്നതുപോലെ വേറെയൊന്നിന്നും ഉൽകൃഷ്മുണ്ടെന്നു നിശ്ചയമില്ലെല്ലോ. ബ്രഹ്മമോ എല്ലാററിന്നും കാരണമായിരിക്കുന്നതുകൊണ്ടും അപഹത പാപ്മത്വാദി ഗുണയുക്തമായതുകൊണ്ടും ആദിത്യാദികളെക്കാഠം ഉൽകൃഷ്മുള്ളതാണെന്നു ധരിപ്പാൻ കഴിയും. ആദിത്യാദികളും ഉൽഗീഥാദികളും ഒരുപോലെ കാൎയ്യവൎഗ്ഗത്തിൽ ഉൾപ്പെട്ടിരിക്കയാൽ ഒന്നിന്നു മറെറാന്നിനെക്കാഠം ഉൽകൃഷ്മുണ്ടെന്നു നിശ്ചയിപ്പാൻ കഴികയില്ല.

അല്ലെങ്കിൽ ഉൽഗീഥാദിബുദ്ധികളെ ആദിത്യാദികളിൽ നിയമേന വെക്കേണ്ടതാണെന്നു പറയേണം എന്തുകൊണ്ടെന്നാൽ ഉൽഗീഥാദികഠം കൎമ്മരൂപമായിരിക്കുന്നതും കൎമ്മത്തിൽനിന്നു ഫലപ്രാപ്തിയെന്നതു പ്രസിദ്ധവുമായതുതന്നെ അതിന്നു കാരണം.

ഉൽഗീഥം എന്ന ബുദ്ധികളോടുകൂടെ ഉപാസിക്കപ്പെടുന്ന ആദിത്യാദികഠം കൎമ്മസ്വരൂപങ്ങളായിരുന്നുകൊണ്ടു് ഫലം തരുന്നവരാവ്വരും. അപ്രകാരം "ഇയമേ വഗ്ഗ്ഗനിഃ സാമ" ഈ ഭൂമി ഋഗ്വേദം അഗ്നിസാമവേദം (ഛാം. 1-6-1) എന്നുപദേശിക്കുന്ന ഈ ഭാഗത്തിൽ "തദേതദേതസ്യാ മൃച്യധ്യൂഢംസാമ" (ഛാം. 1-6-1) ആ ഈ അഗ്നിയെന്നു പേരുള്ള ആ സാമം പൃഥിവീരൂപമായ ഋക്കിൽ ഇരിക്കുന്നതാകും. എന്നു് ഋക്ശബ്ദത്താൽ പൃഥിവിയേയും സാമശബ്ദത്താൽ അഗ്നിയേയും പറയുന്നു. അപ്രകാരം പറഞ്ഞതും പൃഥിവി, അഗ്നി ഇവയിൽ ക്രമത്തിൽ ഋക്സാമം എന്ന ബുദ്ധി വെപ്പാൻ ആഗ്രഹമിരുന്നാൽമാത്രം ചേച്ചയുള്ളതാകും എന്നല്ലാതെ, ഋക്സാമങ്ങ

ളിൽ പൃഥിവി അഗ്നി ഇവയുടെ ബുദ്ധി വെക്കേണം എന്നാഗ്ര ഹിക്കുന്നുവെങ്കിൽ ചേച്ചയുള്ളതാകയില്ല. സാരഥിയിൽ രാജാ വെന്ന ബുദ്ധി അധ്യസിച്ചാൽ അവിടെ രാജശബ്ദം ഉപചാര മെന്നു വരുന്നതല്ലാതെ രാജാവിൽ സാരഥിയെന്ന ബുദ്ധിയെ വെക്കാറില്ല, എന്നു മാത്രമല്ല:—

"ലോകേഷുപഞ്ചവിധംസാമോപാസീത"

(ഛാം. 2-2-1) ലോകങ്ങളിൽ അഞ്ചുവിധമായ സാമത്തെ ഉപാസിക്കേണം. എന്നതിൽ ലോകത്തെ ആധാരമായി പറ ഞ്ഞിരിക്കയാൽ ലോകങ്ങളിൽ സാമത്തെ അധ്യസിക്കേണ മെന്നു തോന്നുന്നു.

"എതൽഗായത്രം പ്രാണേഷുപ്രോതം"

(ഛാം. 2-11-1) ഗായത്രം എന്ന ഈ സാമം പ്രാണങ്ങളിൽ അടങ്ങിയിരിക്കുന്നു. എന്നതിലും ഈവിധംതന്നെ കാണിച്ചി രിക്കുന്നു.

ആദ്യം പറയപ്പെട്ട ആദിത്യാദികളിൽ അനന്തരം പറയ പ്പെട്ട ബ്രഹ്മം അധ്യസിക്കപ്പെട്ടുവെന്നു "ആദിത്യോബ്രഹ്മേത്യാ ദേശഃ" (ഛാം. 3-19-1) എന്ന ശ്രുതിയിൽ കാണുന്നു. ആദ്യം പറയപ്പെട്ട പൃഥിവ്യാദികളും പിന്നെ പറയപ്പെട്ട ഹിങ്കാരം മുതലായവയും കാണപ്പെടുന്നു. ആകപ്പാടെ നോക്കുമ്പോൾ അംഗങ്ങളല്ലാതിരിക്കുന്ന ആദിത്യാദികളിൽ അംഗബുദ്ധി വെ ക്കപ്പെടേണമെന്നു കാണുന്നു. എന്നിങ്ങിനെ പൂർവ്വപക്ഷത്തി ന്നു സിദ്ധാന്തപക്ഷം ഞങ്ങൾ പറയുന്നു.

കർമ്മാംഗങ്ങളായ ഉൽഗീഥാദികളിൽ ആദിത്യാദിബുദ്ധി വെക്കേണം എന്നുതന്നെ ധരിക്കേണം. എന്തുകൊണ്ടെന്നാൽ യുക്തിയുള്ളതുകൊണ്ടുതന്നെ. ഈവിധം ഉപാസിക്കുന്നതുകൊ ണ്ടു കർമ്മസമൃദ്ധിയെ തരുന്ന അപൂർവ്വം എന്നതുണ്ടാകുന്നു. ആ ദിത്യാദിബുദ്ധിയാൽ ഉൽഗീഥാദികർമ്മാംഗം സംസ്കരിക്കപ്പെ ടുന്നു. അപ്പോൾ കർമ്മസമൃദ്ധിയുണ്ടാകുന്നു എന്നതു യുക്തം തന്നെ.

"യദേവവിദ്യയാകരോതിശ്രദ്ധയോപനിഷദാ
തദേവവീര്യവത്തരംഭവതി" (ഛാം. 1-1-10)

ശ്രദ്ധയോടും വിദ്യയോടും രഹസ്യവിജ്ഞാനത്തോടുംകൂടെ ഏതൊരു കൎമ്മത്തെ ചെയ്യുന്നുവോ ആ കൎമ്മം അധികം ശക്തിയുള്ളതാകുന്നുവെന്നു ശ്രുതി നിശ്ചയിച്ചിരിക്കുന്നു.

ഫലകാംക്ഷയുള്ള ഉപാസനങ്ങളിൽ ഇങ്ങനെയാകട്ടെ. സ്വാതന്ത്ര്യമായി ഫലം നൽകുന്ന കൎമ്മങ്ങളിൽ ഈവിധം വരുന്നതെങ്ങനെ? "യ ഏതദേവം വിദ്വാംല്ലോകേഷുപഞ്ചവിധം സാമോപാസ്തേ" (ഛാം. 2-2-3) ഈവിധമുപാസിക്കുന്ന ഏതൊരുവൻ ലോകങ്ങളിൽ അഞ്ചുവിധമായ സാമത്തെ ഉപാസിക്കുന്നുവോ എന്നിങ്ങനെയുപദേശിക്കുന്ന ദിക്കിൽ എന്തിനായിട്ടീവിധം കൎമ്മാംഗവീൎയ്യജനകത്വനിബ്ബന്ധം? എന്നാണെങ്കിൽ പറയാം: —കൎമ്മങ്ങളിൽ അധികാരം ഉള്ളവന്നു മാത്രമേ കൎമ്മം ചെയ്വാൻ വിധിയുള്ളൂ. അതിലും കൎമ്മഫലത്തെ നൽകുന്ന "അപൂൎവ്വം" എന്ന ശക്തിസിദ്ധിച്ച കൎമ്മത്തിന്നു മാത്രമേ ഫലദാനശക്തിയുണ്ടാകയുള്ളൂ. പശുവിനെ കറന്നു പാലെടുക്കാൻ അറിയുന്നവൻതന്നെ അതിന്നധികാരി. എന്ന നിയമംപോലെ കൎമ്മത്തിന്നധികാരം ഉള്ളവന്നു മാത്രമേ കൎമ്മസമൃദ്ധിയുണ്ടാകയുള്ളൂ. ആദിത്യാദികൾ ഫലരൂപന്മാരാകയാൽ കൎമ്മാംഗങ്ങളായ ഉൽഗീഥാദികളെക്കാൾ ഉൽകൎഷമുള്ളവയാകുന്നു. കൎമ്മത്തിൻെറ ഫലം ആദിത്യാദികളെ പ്രാപിക്കുന്നതാണെന്നല്ലെയോ ശ്രുതികളിൽ കാണപ്പെടുന്നതും.

എന്നു മാത്രമല്ല :— "ഓമിത്യേതദക്ഷരമുൽഗീഥമുപാസീത" (ഛാം. 1-1-1) ഓം എന്ന ഉൽഗീഥാവയവമായ അക്ഷരത്തെ ഉപാസിക്കേണം എന്നും "ഖല്വേതസ്യൈ വാക്ഷരസ്യോപവ്യാഖ്യാനം ഭവതി"ഈ അക്ഷരത്തിൻെറ ഉപവ്യാഖ്യാനം ചെയ്യപ്പെടുന്നു എന്നിങ്ങിനെ ഉൽഗീഥം ഉപാസ്യം എന്നുപദേശിപ്പാൻ ആരംഭിച്ചു കൊണ്ടു ആദിത്യാദികളെ അതിൽ അധ്യസിപ്പാനുപദേശിച്ചിരിക്കുന്നു.

ഉൽഗീഥ ബുദ്ധിയാൽ ഉപാസിക്കപ്പെടുന്ന ആദിത്യാദികൾ കൎമ്മസ്വരൂപമായിട്ടു ഫലം നൽകും എന്നു പറഞ്ഞതു സാധുവല്ല. ഉപാസനം തന്നെ മാനസ കൎമ്മമാകയാൽ ഫലം തരുന്നതാകുന്നു. ആദിത്യാദി ബുദ്ധിയാലുപാസിക്കപ്പെടുന്ന ഉൽഗീഥാദികൾക്കും കൎമ്മാത്മകത്വം ഇല്ലെന്നു വരുന്നതുമില്ല.

"തദേത ദേതസ്യാ മൃച്യ ധ്യൂഢം സാമാ" (ഛാം 1-6-1) ആ ഈ അഗ്നിയെന്ന സാമം പൃഥിവിയാകുന്ന ഋക്കിലിരിക്കുന്നു. എന്ന ദിക്കിലോ പൃഥിവി, അഗ്നി, എന്ന രണ്ടിലും ഋക് സാമം എന്ന ശബ്ദപ്രയോഗം ലക്ഷണ നിമിത്തം ഉണ്ടായതാകുന്നു. ലക്ഷണയോ അതാതു സ്ഥാനത്തിൽ സംഭവിപ്പാൻ തക്കവിധം അടുത്തോ അകന്നോ ഇരിക്കുന്ന സംബന്ധത്തെ അനുസരിച്ചുണ്ടാകുന്നു. അവിടെ ഋക്, സാമം, ഇവയിൽ ക്രമത്തിന്നനുസരണം പൃഥിവി അഗ്നി ഇവയുടെ അധ്യാസം ചെയ്യാനാഗ്രഹിച്ചിരുന്നാലും കൂടെ പ്രസിദ്ധങ്ങളായ ഋക് സാമങ്ങളെ വേറേ പറഞ്ഞിരിക്കുന്നതിനാലും പൃഥിവി, അഗ്നി ഈ രണ്ടിനെ സമീപത്തിൽ പറഞ്ഞിരിക്കുന്നതിനാലും, പൃഥിവി, അഗ്നി, എന്നിവയിൽ തന്നെ ഋക് സാമ ശബ്ദപ്രയോഗം ചെയ്യപ്പെട്ടിരിക്കുന്നുവെന്നു ഋക്സാമ ശബ്ദ സംബന്ധം നിമിത്തം നിശ്ചയിക്കപ്പെട്ടിരിക്കുന്നു.

ക്ഷത്തൃശബ്ദവും-(സാരഥി എന്ന ശബ്ദവും) ഏതോ കാരണ വശാൽ രാജാവു തന്നെ തേരോട്ടിക്കുന്നുവെന്നു വന്നാൽ ആ അവസരത്തിൽ രാജാവിന്നും സാരഥി എന്ന പേർ സംബന്ധിക്കും.

പൃഥിവിക്ക് ഋക്ത്വം നിശ്ചയിക്കപ്പെടുന്നതായാലൊ "ഇയമേവർക" (ഛാം. 1-6-1). ഈ ഭൂമിതന്നെ ഋക് എന്നതിനുപകരം "ഇയമൃഗേവ" ഈ ഭൂമി ഋക്കുതന്നെ എന്നായിരിക്കേണം പാഠം.

"യ ഏവ വിദ്വാൻ സാമഗായതി" (ഛാം. 1-7-7) ഈവിധം ഉപാസിക്കുന്ന ഏവൻ സാമത്തെ ഗാനം ചെയ്യുന്നുവോ എന്നിങ്ങനെ ഉപസംഹാരത്തിലും അംഗത്തെ ആശ്രയിച്ചുതന്നെ കാണുന്നു. പൃഥിവിയെ ആശ്രയിച്ചുകൊണ്ടുപസംഹരിക്കുന്നില്ല. അപ്രകാരംതന്നെ "ലോകേഷു പഞ്ചവിധം സാമോപാസീത" ലോകങ്ങളിൽ അഞ്ചുവിധമായ സാമത്തെ ഉപാസിക്കേണം എന്നതിൽ "ലോകേഷു" എന്ന സപ്തമിവിഭക്തി കാണപ്പെടുന്നുവെങ്കിലും സാമങ്ങളിൽതന്നെ ലോകങ്ങൾ അധ്യസിക്കപ്പെടും. അഞ്ചുവിധമായ സാമങ്ങളെ ലോകങ്ങളായി കണ്ടുകൊള്ളേണം എന്നർത്ഥം. സാമപദത്തിന്നു ദ്വിതീയവിഭ

ക്തി നിശ്ചയിച്ചിരിക്കയാൽ ഉപാസ്യത്വം സാമത്തിന്നുതന്നെ എന്നു ധരിക്കേണം. സാമത്തിൽ ലോകങ്ങൾ അധ്യസിക്കപ്പെട്ടുമ്പോൾ സാമത്തെ ലോകസ്വരൂപമായുപാസിച്ചതായ്ത്തരും. ഈവിധമല്ലെങ്കിൽ ലോകങ്ങൾ സാമം എന്നുപാസിക്കപ്പെട്ടതായ്ത്തരും.

ഇപ്രകാരം പറഞ്ഞതിൽനിന്നു "ഏതൽ ഗായത്രം പ്രാണേഷുപ്രോതം" (ഛാം. 2-11-1). ഈ ഗായത്രം എന്ന സാമം പ്രാണങ്ങളിൽ കോക്കപ്പെട്ടിരിക്കുന്നു എന്ന വാക്യാൎത്ഥം പറയപ്പെട്ടു. ഗായത്രം എന്ന സാമം പ്രാണരൂപമായുപാസിക്കത്തക്കതാണെന്നു സാരം.

"അഥഖല്വമുമാദിത്യം സപ്തവിധം സാമോപാസീത" ഈ ആദിത്യനെ ഏഴുവിധമായ സാമമായിട്ടുപാസിക്കേണം. (ഛാം. 2-9-2) എന്നു കാണുന്ന ദിക്കിലും. "സമസ്തസ്യഖല്വസാമ്നഃ ഉപാസനം സാധു" എന്നും (ഛാം. 2-1-1) "ഇതി തുപഞ്ചവിധസ്യ" ഈവിധം അഞ്ചുവിധമായ സാമത്തിൻെറ ഉപാസനം എന്നും (ഛാം. 2-7-2) "അഥ സപ്തവിധസ്യ" (ഛാം. 2-8-1). അനന്തരം ഏഴുവിധമായ സാമത്തിൻെറ ഉപാസനം എന്നും, സാമത്തിൻെറ ഉപാസനത്വം കൊണ്ടു ആരംഭിക്കപ്പെട്ടിരിക്കയാൽ സാമത്തിൽത്തന്നെ ആദിത്യാദികളെ അധ്യസിക്കേണം എന്നു നിശ്ചയിച്ചിരിക്കുന്നു.

ഇതിൽനിന്നുതന്നെ സാമം ഉപാസ്യം എന്നു ധരിപ്പാൻ കഴിയുന്നതുകൊണ്ടു "പൃഥിവീഹിങ്കാരഃ" പൃഥിവിഹിങ്കാരം എന്നു മറ്റുമുള്ള ഉപദേശം കാണപ്പെടുന്ന സ്ഥലത്തിലുംകൂടെ ഹിങ്കാരാദികളിൽതന്നെ പൃഥിവീത്വാദി ദൃഷ്ടിചെയ്യപ്പെടുന്നു. ആകപ്പാടെ നോക്കുമ്പോൾ അംഗാശ്രയങ്ങളല്ലാത്ത ആദിത്യാദികളുടെ ദൃഷ്ടി അംഗങ്ങളായ ഉൽഗീഥാദികളിൽ വെക്കപ്പെടുന്നുവെന്നു സിദ്ധമാകുന്നു.

**5-ാം അധികരണം പൂൎണ്ണം.**



# 6. ആസീനാധികരണം.

ആസീനഃ സംഭവാൽ. (സൂം. 7–10) അർത്ഥം:—ആസീനഃ=ഇരുന്നുകൊണ്ടുപാസിക്കേണം. എന്തുകൊണ്ടെന്നാൽ:—സംഭവാത്=അങ്ങനെയായാലേ ഉപാസനം സാധിക്കയുള്ളൂ.

ഭാഷ്യം:—കർമ്മാംഗങ്ങളെ സംബന്ധിച്ചിരിക്കുന്ന ഉപാസനങ്ങളിൽ ആസനാദികളെകുറിച്ചു ചിന്തിക്കുന്നു. ഉപാസനം കർമ്മാധീനമായതുകൊണ്ടാണ് ആസനാദികളെ ചിന്തിക്കേണ്ടി വരുന്നത്.

അപരോക്ഷസാക്ഷാൽകാരമാകട്ടെ വസ്തുവിന്നധീനമാകയാൽ സമ്യഗ്ദർശനവിഷയത്തിൽ ആസനാദിചിന്തക്കവകാശമില്ല. മററുപാസനങ്ങളിൽ ഒരുവിധ നിയമവുമില്ലാതെ ഇരുന്നുകൊണ്ടോ കിടന്നുകൊണ്ടോ നടന്നുകൊണ്ടോ ഉപാസനം നടത്താമോ അതോ ആവക ഉപാസനങ്ങളിലും നിയമം ഉണ്ടോ എന്നു ചിന്തിക്കുന്നു.

അവിടെ ഉപാസനം മനസ്സുകൊണ്ടാകയാൽ ശാരീരനിയമമൊന്നുമില്ല. എന്ന പൂർവ്വപക്ഷത്തിന്നു സമാധാനം:—ഇരുന്നുകൊണ്ടുതന്നെ ഉപാസനം നടത്തേണം എന്നാകുന്നു. എന്തുകൊണ്ടെന്നാൽ അങ്ങിനെ ആയാൽ മാത്രമേ ഉപാസനമാകയുള്ളൂ. ഉപാസനം എന്നത് മനസ്സ് ഏകമായ വിചാരത്തിൽ തന്നെ സ്ഥിരമായിരിക്കുന്നതാകുന്നു. ആ ഏകാഗ്രത മനസ്സിന്നു സിദ്ധിക്കേണമെങ്കിൽ സമാധാനമായിരിക്കുകതന്നെ വേണം. നടക്കുക നില്ക്കുക കിടക്കുക എന്നിവയിൽ ചിത്തം ചലിക്കും കിടക്കുന്നതായാൽ പെട്ടെന്നു നിദ്ര ബാധിക്കും. നില്ക്കുന്നതായാൽ ദേഹത്തെ വീഴാതെ നിർത്തുന്നതിൽ മനസ്സിരുത്തേണ്ടതായ്‌വരുമ്പോൾ സൂക്ഷ്മവസ്തു ദർശനം സിദ്ധിക്കാതെവരും. ഇരിക്കുന്നവന്നു ഈ മാതിരി ബഹുവിധ ദോഷങ്ങൾ നേരിടുകയില്ല. അപ്പോൾ ഉപാസനം സാധിക്കും.

ധ്യാനാച്ച സൂം. 8.

അർത്ഥം:—ധ്യാനാത് ച=ധ്യാനാർത്ഥമായതുകൊണ്ടും.

ഭാഷ്യം:—ഉപാസനം എന്നതിന്നു ധ്യാനം എന്നുതന്നെ

യാണൎത്ഥം. ധ്യാനത്തിന്നും മനസ്സിനെ ഏകത്തിൽ നിൎത്തുക എന്നാണെല്ലൊ അൎത്ഥം. ഉപാസനവും അതുപോലെത്തന്നെ.

ശരീരാവയവങ്ങളെ ചലിപ്പിക്കാതെയും ചുററുപാടും നോക്കാതെയും മററൊന്നും ചിന്തിക്കാതേയും ഇരിക്കുന്ന സാധാരണ ജനങ്ങളെകുറിച്ചും ഉപചാരമായിട്ടു ധ്യാനത്തിലിരിക്കുന്നുവെന്നു പറയാറുണ്ട്. കൊററി ധ്യാനിക്കുന്നു. ദൂരസ്ഥനായ ഭൎത്താവിനെ പതിവ്രത ധ്യാനിക്കുന്നുവെന്നു പറയുക പതിവാണ്. അതുകൊണ്ടു ആയാസമില്ലാതെ നടത്തുന്ന കൎമ്മംതന്നെ ഉപാസനം എന്നു വരേണ്ടതിന്നു ഇരുന്നു നടത്തുന്നതാണുചിതം.

## അചലത്വംചാപേക്ഷ്യ സൂ. 9.

അൎത്ഥം:—അചലത്വംച = ഏളക്കമില്ലാത്തതിനെ അപേക്ഷിച്ചും. ധ്യാനിക്കുന്നുവെന്നു പറയുന്നുണ്ട്.

ഭാഷ്യം: ഭൂമി ധ്യാനിക്കുന്നതു പോലെയിരിക്കുന്നുവെന്നു പറയാറുണ്ട്. അതിന്നു കാരണം ഏളക്കമില്ലാത്ത നിലയിൽ കാണപ്പെടുന്നതാകുന്നു ഉപാസകനും ആ വിധമിരിക്കേണം എന്നതിനെ സൂചിപ്പിക്കുന്നു.

## സ്മരന്തിച സൂ. 10.

അൎത്ഥം:—സ്മരന്തിച=ശിഷ്ടോപദേശവും കാണപ്പെടുന്നു.

ഭാഷ്യം:—ശിഷ്ടന്മാരും ഉപാസനത്തിൻെറ അംഗമായിട്ടു ആസനത്തെയുപദേശിക്കുന്നു. "ശുചൌ ദേശേ പ്രതിഷ്ഠാപ്യ സ്ഥിരമാസന മാത്മനഃ" (ഗീത. 6–11) ഉപാസകൻ തന്നിക്കിരിപ്പാൻ സ്വന്തമായ ആസനത്തെ ശുദ്ധിയുള്ള ഭൂമിയിൽ പ്രതിഷ്ഠിച്ചിട്ടു അതിലിരുന്നുപാസിക്കേണം എന്നുപദേശിച്ചിരിക്കുന്നു.

6–ാം അധികരണം പൂൎണ്ണം.

---

# 7. ഏകാഗ്രതാധികരണം സൂ. 11.

യത്രൈകാഗ്രതാ തത്രാവിശേഷാത്.

അൎത്ഥം: —യത്ര=ഏതുദിക്കിലോ ദേശത്തിലോ കാലത്തിലോ. ഏകാഗ്രതാ=ചിത്തത്തിന്നു ചലനമില്ലാത്ത ഏകനില സിദ്ധിക്കുമോ. തത്ര=ആ സ്ഥാനത്തിൽ ഇരുന്നുകൊണ്ടു ധ്യാനം ശീലിക്കേണം. അവിശേഷാത്=ദിക്, കാലം മുതലായവകൊണ്ടു വിശേഷമൊന്നും ധ്യാനത്തിന്നുണ്ടാകയില്ല.

ഭാഷ്യം:—ദിക്ക്, ദേശം, കാലം എന്നിവയിൽ നിയമമുണ്ടോ ഇല്ലയോ എന്ന സംശയം ജനിക്കുന്നു: പ്രായേണ വൈദികകൎമ്മങ്ങളിൽ ദിക്ക് മുതലായതിൽ നിയമം കാണപ്പെടുന്നതിനാൽ ധ്യാനാദികളിലും ദിക്ക് മുതലായതിൽ നിയമം ഉണ്ടായിരിക്കേണമെന്നു ആൎക്ക തോന്നുന്നുവോ അവനോടു ഏതു ദിക്കിലൊ കാലത്തിലൊ ദേശത്തിലൊ ഇരുന്നാൽ ധ്യാനാദിഫലം സിദ്ധിക്കുമോ അവിടെയിരുന്നു നടത്താം എന്നു തന്നെ നിയമം. കൎമ്മത്തിൽ കിഴക്കുദിക്ക്. പൂൎവ്വാഹ്നം, കിഴക്കാണെങ്കിൽ താണദേശം എന്നിവ ഉപദേശിക്കപ്പെട്ടുകാണുന്നതുപോലെ ധ്യാനാദികളിൽ ഉപദേശം കാണപ്പെടുന്നില്ല. മനസ്സിന്ന് ഏകാഗ്രത ഏതു ദിക്കിലും കാലത്തിലും ഒരുപോലെതന്നെയുണ്ടാകും.

സമേശുചൌശൎക്കരാവഹ്നിവാലുകാ
വിവൎജ്ജിതേശബ്ദജലാശ്രയാദിഭിഃ
മനോനുകൂലെ നതുചക്ഷുഃപീഡനേ
ഗുഹാനിവാതാശ്രയണേപ്രയോജയേത്. (ശ്വേ. 2-10)

ഉയൎച്ചയും താഴ്ച്ചയുമില്ലാത്ത സമനിലം, ശുദ്ധിയുള്ള സ്ഥലം, ചരക്കാങ്കല്ല്, തീയ്യ്, മുള്ള് എന്നിവയില്ലാത്തതു്, ശബ്ദം, ജലാശയം എന്നിവയില്ലാത്തതു്, മനസ്സിന്നനുകൂലമായും, കൊതു മുതലായവയുടെ ഉപദ്രവം നേരിടാത്തതും, ഗുഹ, കാററില്ലാത്ത സ്ഥലം എന്നീ വിശേഷങ്ങളുള്ള സ്ഥാനത്തിലായിരുന്നു ധ്യാനം ശീലിക്കേണം എന്നും പറയുന്നില്ലയോ. എന്നാൽ:— ഈ മാതിരി നിയമം ഉണ്ടെന്നു വാസ്തവംതന്നെ. എന്നാൽ

ആവക വിശേഷസ്ഥാനങ്ങളിൽ നിഷ്കർഷയൊന്നുമില്ലെന്നു ആചാര്യർ സുഹൃത്തിന്റെ നിലയിൽ ഉപദേശിക്കുന്നു. "മനോനുകൂലെ" എന്ന വിശേഷണം എവിടെ മനസ്സന്തോഷം ജനിക്കുമോ അവിടെ ധ്യാനാദികൾ സഫലമാകും ഏകാഗ്രത മനസ്സിന്നു സിദ്ധിക്കും എന്നുതന്നെയുപദേശിക്കുന്നു.

ഏകാഗ്രതാധികരണം കഴിഞ്ഞു.

# 8. ആപ്രായണാധികരണം സൂ. 12.

ആപ്രായണാത്തത്രാപിഹിദൃഷ്ടം സൂ. 12.

അർത്ഥം:—ആപ്രായണാത് = പരലോകത്തിൽ ഫലംതരുന്ന സോഹംഗ്രഹോപാസനങ്ങളിൽ (സോഹം=അവൻ ഞാൻ, ആത്മാവുതന്നെ ഞാൻ, ദേഹേന്ദ്രിയാദികളല്ല എന്ന നിരന്തര വിചാരം.) ആപ്രായണാത്=മരണംവരെ തുടൎന്നുകൊണ്ടിരിക്കേണം. തത്രാപി=ആ മരണസമയത്തിലും ഉപാസനയുടെ അനുവൃത്തിയുണ്ടാകും എന്ന്. ദൃഷ്ടം ഹി=ശ്രുതിസ്മൃതികളിൽ കാണപ്പെടുന്നുവെല്ലൊ.

ഭാഷ്യം: —എല്ലാ ഉപാസനങ്ങളിലും ആവൎത്തനം ആവശ്യമാണെന്നു പ്രഥമാധികരണത്തിൽ ഉറപ്പിച്ചിരിക്കുന്നു. അവയിൽ സമ്യദ്ദൎശനത്തെ കാത്തുകൊണ്ടുള്ള യാതൊരുപാസനമോ ആ സമ്യദ്ദൎശനം ഉണ്ടായാൽ ഉപാസനയുടെ ഫലം സിദ്ധമായെന്ന അവധി നിശ്ചയിക്കാം. അതു് അനുഭവിച്ചറിയാവുന്നതുമാണ്. സാക്ഷാൽകാരം സിദ്ധമായാൽ പിന്നെയും യത്നം ആവശ്യമാണെന്നു ശാസ്ത്രം ശാസിക്കുന്നില്ല. വിധിക്കു വിഷയമല്ലാത്ത ബ്രഹ്മാത്മഭാവം അനുഭവിച്ചവൻ ശാസ്ത്രാനുശാസനത്തിന്നൎഹനുമല്ല. അവൻ ശാസ്ത്രത്തിന്നധീനനുമല്ല.

അഭ്യുദയത്തെ—പരലോകത്തിൽ ശ്രേയസ്സിനെ ആഗ്രഹിച്ചുകൊണ്ടു ചെയ്യുന്ന ഉപാസനങ്ങളെ ഉദ്ദേശിച്ചാണ് ഈ അധികരണവിചാരണ. ഈ മാതിരി ഉപാസനങ്ങളിൽ കുറെ കാലം ആവൎത്തിച്ചശേഷം നിൎത്താമോ, മരണംവരെ തുടൎച്ചയാ

യി നടത്തുകതന്നെ വേണമോ എന്നാണ് ശങ്ക. എന്തു നി ശ്ചയിക്കുന്നു. കുറെകാലം അഭ്യസിച്ചശേഷം നിൎത്താം. ആ വൃത്തിവേണം എന്ന ശാസ്ത്രാൎത്ഥം അത്രമാത്രംകൊണ്ടു അനുസ രിക്കപ്പെട്ടതായിരുന്നുണ്ട്. എന്ന പൂൎവ്വപക്ഷത്തിന്നു സമാധാ നം പറവാനാണ് ഈ അധികരണം. മരണം വരുന്നതുവരെ ഈ ഉപാസനം ആചരിക്കേണം. മരണാവസരത്തിലുണ്ടാകു ന്ന പ്രത്യയംകൊണ്ടാണ് പരലോകശ്രേയഃപ്രാപ്തി രൂപമായ ഫലം അനുഭവിക്കപ്പെടുന്നത്.

കൎമ്മങ്ങളും അടുത്തുണ്ടാകാവുന്ന ജന്മത്തിൽ അനുഭവി പ്പാൻപോകുന്ന ഫലങ്ങളെ ആരംഭിക്കുന്നവയായിട്ടു അതിന്നനു രൂപമായ ഭാവനകളെ മരണാവസരത്തിൽ തോന്നിക്കുന്നുണ്ട്.

"സവിജ്ഞാനോഭവതി സവിജ്ഞാനമേവാനചക്രാമതി" അറിവുള്ളവനാകുന്നു. ആ അറിവോടുകൂടെത്തന്നെ ശരീരത്തിൽ നിന്നു വേറിട്ടുപോകുന്നു. "യച്ചിത്തസ്തേനൈഷ പ്രാണമായാ തി, പ്രാണസ്തേജസായുക്തഃ സഹാത്മനായഥാ സങ്കല്പിതം ലോകം നയതി" അവസാനകാലത്തിൽ മനസ്സിൽ ഏതു വി ചാരമോ അതിനോടുകൂടെ പ്രാണൻ ചേരുന്നു. പ്രാണൻ തേ ജസ്സോടുകൂടെ ആത്മാവിൽ ചേൎന്നു സങ്കല്പിച്ച ലോകത്തെ പ്രാ പിക്കുന്നു. എന്നിങ്ങനെ ശ്രുതികൾ കാണപ്പെടുന്നു.

ഉപാസകൻെറ മരണാവസരംവരേയുണ്ടായ പ്രത്യയങ്ങ ളോ ഏതുവിധം പ്രവൃത്തിക്കും എന്നാൽ:—തൻെറ ദേഹഭാവ നയെ വിട്ട് മരണാവസരത്തിൽ പ്രാൎത്ഥിച്ച ഫലത്തെ തരുന്ന തായിരും.

പ്രാപിക്കേണ്ടതായ പരലോകശ്രേയസ്സിനെസംബന്ധിച്ച ഭാവനാവൃത്തികൾ എത്രയുണ്ടോ അവയെ മരണംവരേ ആവ ൎത്തിക്കേണം എന്നു സിദ്ധിക്കുന്നു.

"സയാവൽ ക്രതുരയമസ്മാല്ലോകാൽ പ്രൈതി" ഇവൻ ഏതുവിധം സങ്കല്പത്തോടുകൂടെ ഈ ലോകത്തെ-(ദേഹത്തെ) വിട്ടുപോകുന്നുവോ എന്നൎത്ഥമായ ശ്രുതി മരണാവസരംവരെ ആ വൃത്തിയെ സൂചിപ്പിക്കുന്നു.

"യംയം വാപിസ്മരൻ ഭാവം ത്യജത്യന്തേ കളേവരം തം തമേവൈതി കൌന്തേയസദാ തൽ ഭാവഭാവിതഃ" (ഗീത 8–6)

ഹേ കുന്തീപുത്ര! ഏതേതു ഭാവരൂപമായ ജ്ഞാനത്തെ സ്മരിച്ചുകൊണ്ടു ശരീരത്തെയുപേക്ഷിക്കുന്നുവോ സദാ തൽഭാവ ഭാവനംനിമിത്തം ആ ഭാവത്തെത്തന്നെ അവൻ പ്രാപിക്കുന്നു വെന്ന സ്മൃതിയും ഭാവനയെ മരണംവരെ ആവൎത്തിക്കേണം എന്നുപദേശിച്ചിരിക്കുന്നു.

"പ്രയാണകാലേ മനസാചലേന" (ഗീത 8–10). മരണാവസരത്തിലും ചലനമില്ലാത്ത മനസ്സോടുകൂടെ ഏതിനെ ഭാവിക്കുന്നുവോ അതിനെ പ്രാപിക്കും എന്നു വീണ്ടും സ്മൃതി ആവൎത്തിക്കുന്നു.

"സോന്തവേ്വലായാമേതൽത്രയം പ്രതിപദ്യതെ" ആ ഉപാസകൻ മരണാവസരത്തിലുംകൂടെ ഈ മൂന്നു *മന്ത്രങ്ങളെ സ്മരിക്കേണം.

8–ാം അധികരണം പൂൎണ്ണം.

---

# 9. തദധിഗമാധികരണം. സൂത്രം 13.

തദധിഗമ ഉത്തര പൂൎവ്വാഘയോരശ്ലേഷ-
വിനാശൌ തദ്വ്യപദേശാത . സൂത്രം 13.

അൎത്ഥം :— തദധിഗമേ=ബ്രഹ്മസാക്ഷാൽകാരത്തിൽ. ഉത്തരപൂൎവ്വാഘയോഃ=ജ്ഞാനത്തിന്നുശേഷവും അതിന്നു മുമ്പും ഉള്ള പാപങ്ങളുടെ അശ്ലേഷവിനാശൌ=സംബന്ധമില്ലായ്മയും നാശവും സംഭവിക്കും.

ഭാഷ്യം:—മൂന്നാമധ്യായത്തെ സംബന്ധിച്ചുണ്ടായ വിചാരം കഴിഞ്ഞ 8 അധികരണങ്ങളാകൊണ്ടവസാനിച്ചു. പിന്നെ ഇപ്പോൾ ബ്രഹ്മവിദ്യയുടെ ഫലത്തെക്കുറിച്ചുള്ള വിചാരം ചെയ്യു

---

* അക്ഷിതമസി, അച്യുതമസി, പ്രാണസഞ്ചിതമസി എന്നാണാ മൂന്നു മന്ത്രം മരണാവസരത്തിലുംകൂടെ ചെയ്യേണ്ടതായ കാൎയ്യശേഷത്തെ അറിയിക്കുന്നു.

പ്പെടുന്നു. ബ്രഹ്മജ്ഞാനമുണ്ടായാൽ അതിന്നു വിപരീതമായുള്ള ദുരിതം നശിക്കുമോ ഇല്ലയോ എന്നു സംശയം ജനിക്കുന്നു. എന്നു വിചാരിക്കുന്നു:—കർമ്മത്തിന്നു ഫലമുണ്ടെന്ന നിശ്ചയമുള്ളതിനാൽ ഫലം അനുഭവിക്കാതെ ക്ഷയിക്കയില്ല എന്നു വിചാരിക്കുന്നു. കർമ്മത്തിന്നു ഫലം കൊടുപ്പാനുള്ള ശക്തിയുണ്ടെന്നു ശ്രുതികൾ ധരിപ്പിക്കുന്നുണ്ട്. ഫലം അനുഭവപ്പെടാതെ മദ്ധ്യത്തിൽ കർമ്മം നശിച്ചുവെന്നു വന്നാൽ ശ്രുതിക്കർത്ഥമില്ലെന്നു വരും. "നഹികർമ്മക്ഷീയതെ" ഫലം കൊടുക്കാതെ കർമ്മം ക്ഷയിക്കയില്ല എന്നു സ്മൃതിയുമുണ്ട്.

അങ്ങിനെയാണെങ്കിൽ പ്രായശ്ചിത്തം വിധിക്കുന്ന ശ്രുതികൾ വ്യർത്ഥങ്ങൾ എന്നു വരുമെല്ലൊ എന്നാണെങ്കിൽ അതൊരു ദോഷമാകയില്ല.

ഓരോ കാരണങ്ങൾനിമിത്തം നേരിടുന്ന ദോഷങ്ങളെ പരിഹരിപ്പാൻ പ്രായശ്ചിത്തം വിധിച്ചിരിക്കുന്നു. ആഹിതാഗ്നിയുടെ ഗൃഹം തീ പിടിച്ചു വെന്തുപോയാൽ അഗ്നികോപശമനത്തിന്നായി ഒരു യാഗം കഴിക്കുന്നതിന്നു വിധി കാണുന്നതുപോലെ പ്രായശ്ചിത്തം നൈമിത്തികം എന്നല്ലാതെ ജന്മസിദ്ധമായ ദുരിതം പ്രായശ്ചിത്തംകൊണ്ടു നശിക്കയില്ല. അതുകൊണ്ടു ബ്രഹ്മജ്ഞാനംകൊണ്ടു ദുരിതം നശിക്കയില്ല എന്ന പൂർവ്വപക്ഷത്തിന്നു സമാധാനം:—ബ്രഹ്മജ്ഞാനമുണ്ടായാൽ അതിന്നുശേഷമുള്ള ദുരിതം ആ ജ്ഞാനിയെ ബാധിക്കയില്ല. അതിന്നുമുമ്പുള്ള ദുരിതം ബ്രഹ്മജ്ഞാനംനിമിത്തം നശിക്കയും ചെയ്യും. എന്തുകൊണ്ടെന്നാൽ ആ വിധം പറയപ്പെട്ടിരിക്കുന്നു. ബ്രഹ്മജ്ഞാനാനന്തരം സംഭവിക്കപ്പെടാവുന്ന ഭാവി ദുരിതം വിദ്വാനെ ബാധിക്കയില്ലെന്നു "യഥാപുഷ്കര പലാശാ ആപോന ശ്ലിഷ്യന്ത ഏവമേവംവിദിപാപം കർമ്മനശ്ലിഷ്യതേ" (ഛാം. 4-14-3) താമരയില ജലത്തിൽകിടക്കുന്നുവെങ്കിലും ആ ഇലയിൽ ജലം നില്ക്കാത്തതുപോലെ ബ്രഹ്മജ്ഞാനിയിൽ ദുരിതം സംബന്ധിക്കയില്ല എന്നർത്ഥമായ ശ്രുതി ബോധിപ്പിക്കുന്നു. അതുപോലെതന്നെ ബ്രഹ്മജ്ഞാനത്തിന്നു മുമ്പേ ഉള്ള ദുരിതത്തിന്നു നാശമുണ്ടെന്നും ശ്രുതിയുപദേശിക്കുന്നു:—"തദ്യഥേഷീകാ തൂലമഗ്നൌ പ്രോതം പ്രദൂയേതൈവം ഹാസ്യസർവ്വേപാപ്മാനഃ പ്രദൂയന്തേ" (ഛാം. 5-24-3).

അഗ്നിയിലിട്ട പഞ്ഞി ഏതുവിധം നശിക്കുന്നുവോ അതു പോലെ ബ്രഹ്മജ്ഞാനിയുടെ സകല പാപങ്ങളും നശിക്കുന്നു.

കർമ്മം ഫലം കൊടുക്കാതെതന്നെ നശിക്കും എന്നതിന്നു ഈ പറയുന്ന മറെറാരു പ്രമാണവും പ്രസിദ്ധമാകുന്നു:—"ഭിദ്യതേ ഹൃദയഗ്രന്ഥിശ്ഛിദ്യന്തേ സർവ്വസംശയാഃ ക്ഷീയന്തേചാസ്യകർമ്മാണി തസ്മിൻദൃഷ്ടേപരാവരെ" സർവ്വത്തിന്നും കാരണമായ ബ്രഹ്മത്തെ സാക്ഷാത്തായറിഞ്ഞവന്റെ മൂലാജ്ഞാനവും സർവ്വസംശയങ്ങളും, സർവ്വ കർമ്മങ്ങളും നശിക്കുന്നുവെന്നു വേറെയും ശ്രുതിയുണ്ടു്. (മു., 2-2-8).

ഫലത്തെ കൊടുക്കാതെ കർമ്മം നശിച്ചാൽ ശാസ്ത്രത്തെ നിരാകരിച്ചതായ്‌വരും എന്നു നിങ്ങൾ പറഞ്ഞുവെല്ലൊ അതൊരു ദോഷമല്ല. ഫലം നൽകാൻ കർമ്മത്തിന്നു ശക്തിയില്ലെന്നു ഞങ്ങൾ പറയുന്നില്ല ശക്തിയുണ്ടെന്നുതന്നെ സമ്മതിക്കുന്നു. പക്ഷെ ആ ശക്തിക്കു ആത്മസ്വരൂപബോധം മുതലായ ഗുണങ്ങളാൽ പ്രതിബന്ധം ഭവിക്കുന്നു എന്നേ പറയുന്നുള്ളു. ശക്തിയുണ്ടെന്ന കാര്യത്തിൽ മാത്രമേ ശാസ്ത്രം വ്യാപരിക്കുന്നുള്ളു. ആ ശക്തിക്കു പ്രതിബന്ധം ഉണ്ടെന്നോ ഇല്ലെന്നോ നിശ്ചയിക്കുന്നില്ല. കർമ്മം ക്ഷയിക്കുന്നില്ലെന്നു പൊതുവിൽ പറഞ്ഞതാകുന്നു. ഭോഗം കൂടാതെ കർമ്മം ക്ഷയിക്കയില്ല എന്ന അർത്ഥം അതിന്നില്ല. എന്നു കാണിപ്പാനാണു് പ്രായശ്ചിത്താദികളാൽ കർമ്മം ക്ഷയിക്കും എന്നു ശ്രുതികൾ ഉപദേശിക്കുന്നതു്.

"സർവ്വം പാപ്മാനം തരതി" എല്ലാ പാപത്തെയും കടക്കുന്നുവെന്നും. "തരതി ബ്രഹ്മഹത്യാം യോഽശ്വമേധേനയജതെയ ഉചൈനമേവംവേദ" ഏതൊരുവൻ അശ്വമേധംകൊണ്ടു യജിക്കുന്നുവോ അവൻ ബ്രാഹ്മണവധം നിമിത്തമുള്ള പാപത്തേയും കടക്കുന്നു, എന്ന ശ്രുതികൾ ഉപദേശിക്കുന്നു. നിമിത്തങ്ങളെ അപേക്ഷിച്ചാണു് പ്രായശ്ചിത്തങ്ങൾ എന്നു പറഞ്ഞുവെല്ലൊ, അതും സാധുവല്ല. പ്രായശ്ചിത്താദികൾ ദോഷനിവൃത്തിക്കായിത്തന്നെ നിശ്ചയിക്കപ്പെട്ടവയാകുന്നു. ദോഷമുള്ളതിനെ പരിഹരിപ്പാനാണെന്നു പറഞ്ഞുകൊണ്ടാണു് പ്രായശ്ചിത്തം വിധിക്കപ്പെടുന്നതു്. ആ ദോഷനിവൃത്തിരൂപ

മായ ഫലം നിശ്ചിതമാകയാൽ വേറെ വിധത്തിലുള്ള ഫലം കല്പിക്കുന്നതു സാധുവാകയില്ല.

പാപപരിഹാരത്തിനുവേണ്ടി പ്രായശ്ചിത്തം വിധിക്കപ്പെട്ടിരിക്കുന്നതുപോലെ ബ്രഹ്മവിദ്യയിൽ വിധാനം ഇല്ല എന്നു പറഞ്ഞുവെല്ലൊ. ആ വിഷയത്തിൽ സമാധാനം പറയാം:—സഗുണോപാസനകളിൽ വിധാനം ഉണ്ട്. ആ ഉപാസനങ്ങളെ പറയുന്ന വാക്യശേഷത്തിൽ ഉപാസകന്മാൎക്കു ഐശ്വൎയ്യപ്രാപ്തിയും പാപനിവൃത്തിയും പറയപ്പെടുന്നുണ്ട്. പറയാതിരിപ്പാൻ കാരണമില്ലാത്തതിനാൽ സഗുണബ്രഹ്മോപാസകന്മാൎക്കു പാപനിവൃത്തിപൂൎവ്വകമായ ഐശ്വൎയ്യപ്രാപ്തിയെ ശ്രുതി ബോധിപ്പിക്കുന്നുണ്ട് എന്നു നിശ്ചയിക്കപ്പെട്ടിരിക്കുന്നു. നിൎഗ്ഗുണബ്രഹ്മവിദ്യയിൽ പാപനിവൃത്തിരൂപമായ വിധിയില്ലെന്നിരിക്കിലും ആത്മാവിന്നു കൎത്തൃത്വമില്ലെന്ന ബോധമുള്ളതിനാൽ കൎമ്മങ്ങൾ നശിക്കുന്നു. ജ്ഞാനാനന്തരം ചെയ്യപ്പെടുന്ന കൎമ്മങ്ങളോടു സംബന്ധമില്ലെന്നും "അശ്ലേഷഃ" എന്ന പദത്താൽ ബോധിപ്പിക്കുന്നു. ജ്ഞാനോൽപത്തിക്കു മുമ്പേചെയ്ത കൎമ്മങ്ങളിൽ മിഥ്യാജ്ഞാനം നിമിത്തം കൎത്തൃത്വമുള്ളവനെന്നപോലെയിരുന്നിരുന്നുവെങ്കിലും ജ്ഞാനസിദ്ധിയിൽ മിഥ്യാജ്ഞാനം സമൂലം നശിച്ചതിനാൽ അതീതകൎമ്മങ്ങളും നശിക്കുന്നുവെന്നു "വിനാശഃ" എന്ന പദം ബോധിപ്പിക്കുന്നു. ബ്രഹ്മസാക്ഷാൽകാരം സിദ്ധിച്ച മഹാനായവൻ ഇതിന്നുമുമ്പും ഇപ്പോഴും ഇനിമേലിലും (ത്രികാലത്തിലും) കൎത്തൃത്വഭോക്തൃത്വാദിഭാവമുള്ളവനല്ല എന്നനുഭവപ്പെട്ടവനാകയാൽ അവൻ നിത്യമുക്തസ്വഭാവവാൻതന്നെയാകുന്നു. ഇങ്ങനെയല്ലെങ്കിൽ അനാദികാലമായി നടന്നുകൊണ്ടിരിക്കുന്ന കൎമ്മങ്ങൾക്കു നാശമില്ലെന്നും അതിനാൽ മോക്ഷം എന്ന പരമപുരുഷാൎത്ഥവും ഇല്ലെന്നും വരും. മോക്ഷമെന്നതു ദേശകാലനിമിത്തസംബന്ധാപേക്ഷമാണെന്നു വന്നാൽ അനിത്യം എന്നും വരും. സ്വാനുഭവമുള്ളതിനാൽ മോക്ഷം കൎമ്മഫലംപോലെ നശിക്കുന്ന ഒന്നല്ലെന്നും നിശ്ചിതമാകുന്നു. അതുകൊണ്ടു ബ്രഹ്മസാക്ഷാൽകാരത്തിൽ ദുരിതനാശം സംഭവിക്കുമെന്നതു സുസ്ഥിതം.

ശുഭമസ്തു.

---

# 10. ഇതരാസംശ്ലേഷാധികരണം.

## സൂത്രം 14.

ഇതരസ്യാപ്യേവമസംശ്ലേഷഃ പാതേതു. സൂത്രം 14.

ഇതരസ്യഅപി=പുണ്യകമ്മത്തിന്നും. ഏവം=ഇപ്രകാരം (പാപകമ്മത്തിന്നു പറഞ്ഞതുപോലെ) അസംശ്ലേഷഃ=സംബന്ധമില്ലായ്മയും നാശവും സംഭവിക്കും. പാതേതു=ശരീരം അവസാനിച്ചു ഉടനെ. മുക്തിയും ലഭിക്കും.

ഭാഷ്യം:—കഴിഞ്ഞ അധികരണത്തിൽ ബന്ധത്തിന്നു കാരണമായും സ്വാഭാവികമായുമിരിക്കുന്ന പാപത്തിന്നു ജ്ഞാനിയോടു സംബന്ധമില്ലായ്മയും നാശവും ശാസ്ത്രം ഉപദേശിക്കുന്നതിനെ നിരൂപണം ചെയ്തു.

ധമ്മം ശാസ്ത്രസമ്മതമാകയാൽ ശാസ്ത്രീയജ്ഞാനത്തോടു വിരോധമില്ലായ്മനിമിത്തം ധമ്മത്തിന്നു അശ്ലേഷവിനാശങ്ങൾ ഉണ്ടാകയില്ല എന്ന ശങ്കയെ പരിഹരിപ്പാൻ അതീതാധികരണത്തിൽ പറഞ്ഞ ന്യായത്തെ ധമ്മവിഷയത്തിലും എടുത്തു കാണിക്കുന്നു.

പാപത്തിന്നെന്നപോലെ പുണ്യത്തിന്നും ആത്മസാക്ഷാൽകാരസിദ്ധിയിൽ അശ്ലേഷവും നാശവും സംഭവിക്കും. എന്തുകൊണ്ടെന്നാൽ പുണ്യവും അതിൻെറ ഫലത്തിന്നു കാരണമാകയാൽ ജ്ഞാനഫലത്തെ തടസ്ഥപ്പെടുത്തും. "ഉഭേഉഹൈവൈഷ ഏതേതരതി" ഈ ജ്ഞാനി പുണ്യപാപങ്ങളെന്ന രണ്ടിനെയും കടക്കുന്നു. എന്ന ശ്രുതി പാപത്തിന്നെന്നപോലെ പുണ്യത്തിന്നും നാശം നിശ്ചയിച്ചിരിക്കുന്നു. കത്താവും ഭോക്താവുമല്ല ആത്മാവെന്ന ബോധംനിമിത്തം ഇവൻെറ കമ്മങ്ങൾ നശിക്കുന്നുവെന്ന ശ്രുതിവചനം പൊതുവിലുള്ളതാകയാൽ പുണ്യവും കമ്മത്തിൽ ഉൾപ്പെട്ടിരിക്കയാൽ പാപമെന്നപോലെ പുണ്യവും നശിക്കാതിരുന്നാൽ മോക്ഷത്തിന്നുള്ള പ്രതിബന്ധം തീരാതെതന്നെയിരിക്കും. ഏതെങ്കിലും ശ്രുതിയിൽ പാപം നശിക്കും എന്നു കാണുന്നുണ്ടെങ്കിൽ പുണ്യവും നശിക്കും എന്ന അത്ഥം അവിടെയും ഉണ്ടെന്നു ധരിച്ചുകൊള്ളേ

ണം. പുണ്യഫലം ജ്ഞാനഫലാപേക്ഷയാ നീചമാകയാൽ ഉത്തമജ്ഞാനഫലവിരോധിത്വമുള്ളതുകൊണ്ട് നശിക്കാതിരിപ്പാൻ നിവൃത്തിയില്ല. പുണ്യത്തിന്നും പാപം എന്ന ശബ്ദപ്രയോഗം ശ്രുതിയിലുമുണ്ട്. "നൈനംസേതുമഹോരാത്രേതരതഃ" ഈ സേതുവിനെ-ആത്മാവിനെ-അഹോരാത്രങ്ങൾ-പുണ്യപാപകർമ്മങ്ങൾ-അതിക്രമിക്കുന്നില്ല-ബാധിക്കുന്നില്ല എന്ന ശ്രുതി പാപത്തോടുകൂടെ പുണ്യത്തെയും ചേർത്തിക്കൊണ്ടുപദേശിച്ചിരിക്കുന്നു.

"പാതേത്തു" എന്നതിലെ "തു" ശബ്ദം അവധാരണത്തെ-നിശ്ചയത്തെ-കാണിക്കുന്നു. ഇപ്രകാരം ബന്ധകാരണങ്ങളായ ധർമ്മാധർമ്മങ്ങൾക്ക് സംബന്ധമില്ലായ്മയും നാശവും വിദ്യാബലത്താൽ സംഭവിക്കുമ്പോൾ ശരീരാവസാനത്തിൽ വിദ്വാന്നു മുക്തി നിശ്ചയമായും സിദ്ധിക്കുമെന്നു ശാസ്ത്രസിദ്ധാന്തമാകുന്നു.

10-ാം അധികരണം സമാപ്തം.

## 11. അനാരബ്ധ കാര്യാധികരണം

### സൂ. 15

**അനാരബ്ധകാര്യേ ഏവതു പൂർവേ തദവധേഃ സൂ. 15.**

അർത്ഥം:—അനാരബ്ധകാര്യേ=ഫലം കൊടുപ്പാൻ ആരംഭിക്കാതെയിരിക്കുന്ന, പൂർവേ=അതീതജന്മത്തിലുള്ളവ, ഏവ=മാത്രം ക്ഷയിക്കും. തദവധേഃ=അതാണ് മോക്ഷത്തിന്നുള്ള അവധി. ആയുസ്സുകൊണ്ടു അതു നശിക്കും.

ഭാഷ്യം:—കഴിഞ്ഞ രണ്ടധികരണങ്ങളിൽ ജ്ഞാനംനിമിത്തം സുകൃതദുഷ്കൃതങ്ങൾ നശിക്കുമെന്നു നിശ്ചയിക്കപ്പെട്ടു. ആ നിശ്ചയം ഫലം കൊടുപ്പാൻ ആരംഭിച്ചും ആരംഭിക്കാതെയുമിരിക്കുന്ന രണ്ടുവിധങ്ങളായ കർമ്മങ്ങൾക്കും ഒരുപോലെ ബാധിക്കുമോ അതോ ഫലം കൊടുപ്പാൻ ആരംഭിക്കാത്ത കർമ്മങ്ങൾക്കു മാത്രം ബാധിക്കുമോ എന്നു വിചാരം ഈ അധികരണത്തിൽ ചെയ്യപ്പെടുന്നു. അതിൽ "ഉഭേ ഉഹൈ വൈഷ

ഷ്കൃതേതരതി" (ബൃം. 4-4-22) ഈ ആത്മജ്ഞാനി സുകൃത ദുഷ്കൃതങ്ങൾ എന്ന രണ്ടുവിധ കർമ്മങ്ങളെയും കടക്കുന്നു. എന്നിങ്ങനെ ശ്രുതികൾ ഉള്ളതിനാൽ രണ്ടുവിധ കർമ്മങ്ങളും ജ്ഞാനംനിമിത്തം നശിക്കും എന്ന് എതൃവാദി പറയുന്നതിന്നു സമാധാനം:—"അനാരബ്ധകാര്യേ ഏവതു" എന്ന സൂത്രത്താൽ പറയപ്പെടുന്നു:— ഫലം കൊടുപ്പാൻ ആരംഭിച്ചിട്ടില്ലാത്തതും കഴിഞ്ഞ ജന്മങ്ങളിൽ സമ്പാദിച്ചിട്ടുള്ളതും ഈ ജന്മത്തിൽത്തന്നെ ജ്ഞാനോൽപത്തിക്കു മുമ്പെ ചെയ്തിട്ടുള്ളതുമായ (സഞ്ചിതകർമ്മം) കർമ്മം നശിക്കും. ഫലം കൊടുപ്പാൻ ആരംഭിച്ചതും ഈ ശരീരത്തിന്നും ജ്ഞാനപ്രാപ്തിക്കു കാരണവുമായ കർമ്മം (പ്രാരബ്ധകർമ്മം) പകുതി ഫലം കൊടുത്തതുകൊണ്ടു മാത്രം നശിക്കയില്ല. ഈ ശരീരം നിലനില്ക്കുന്നതുവരെ ആ കർമ്മം നിലനില്ക്കും. ആ സുകൃത ദുഷ്കൃതകർമ്മം നശിപ്പാനുള്ള അവധി ഈ ശരീരനാശമാകുന്നു. "തസ്യതാവദേവചിരം യാവന്നവിമോക്ഷ്യ f ഥ സംപത്സ്യേ" ഛാം. 6-14-2) ആ ജ്ഞാനിക്കു അതുവരെ കാലതാമസം നേരിടും. ഏതുവരെ ആരംഭിച്ച കർമ്മബന്ധത്തിൽനിന്നു ഈ ശരീരം വേറിട്ടാതിരിക്കുന്നുവോ അതുവരെ ജ്ഞാനി ഈ ശരീരപഞ്ജരത്തിൽ ഒരു പക്ഷി അതിൻെറ കൂട്ടിൽ ഇരിക്കുമ്പോലെ ഇരിക്കേണം. ആ ശരീരത്തിൽനിന്നു പിരിഞ്ഞാൽ മുക്തനായി. എന്ന് ശ്രുതിയുപദേശിച്ചിരിക്കുന്നു. ഇങ്ങനെയല്ലെങ്കിൽ ജ്ഞാനം സിദ്ധിച്ച ഉടനെ ധർമ്മാധർമ്മങ്ങൾ മുഴുവനും നശിച്ചാൽ ശരീരം നിലനില്ക്കുന്നതല്ല. ജ്ഞാനപ്രാപ്തിയാൽ ഉടൻതന്നെ ശരീരം നശിക്കുമെങ്കിൽ ജ്ഞാനി ശരീരനാശാവധിയെ കാത്തിരിക്കേണം എന്നു ശ്രുതിയിൽ കാണ്മാനവകാശമില്ല. ജ്ഞാനപ്രാപ്തിക്കടുത്ത പദവി ക്ഷേമപ്രാപ്തി. അതിന്നായി ശരീരപാതത്തെ കാത്തിരിക്കയും വേണം.

ശങ്ക:—കർത്തൃത്വാദികളറിരിക്കുന്ന ആത്മജ്ഞാനാവസ്ഥ ചില കർമ്മങ്ങളെ നശിപ്പിക്കും, ചിലതിനെ നശിപ്പിക്കയില്ല എന്നു പറയുന്നതു അഗ്നിസമ്പർക്കംനിമിത്തം ചില വിത്തുകളുടെ ബീജശക്തി നശിക്കും, ചിലതിൻെറ നശിക്കയില്ല എന്നു പറയുന്നതുപോലെയല്ലെയോ എന്നു എതൃവാദി ശങ്കിക്കുന്നുവെങ്കിൽ അതിന്നു സമാധാനം പറയാം.

ആരംഭിക്കപ്പെട്ട കാൎയ്യത്തോടു ചേൎന്നിരിക്കുന്ന കൎമ്മാശയത്തെ ആശ്രയിക്കാതെ ജ്ഞാനോൽപത്തി സംഭവിക്കയില്ല. കൎമ്മാശയമാകട്ടെ ആശ്രയിക്കപ്പെട്ട ഉടനെ കൎമ്മവേഗം നശിക്കയില്ല. ഫലം കൊടുത്തു കഴിയുന്നതുവരെ കുശവൻെറ ചക്രത്തിന്നു ദണ്ഡത്തിൽനിന്നു കിട്ടിയ ശക്തി ക്ഷയിക്കുന്നതുവരെ ചക്രം ചുററിത്തിരിഞ്ഞുകൊണ്ടിരിക്കുന്നതുപോലെ കൎമ്മാശയവും ചലിക്കും. ആത്മജ്ഞാനമോ കൎത്തൃത്വാദികളെ നശിപ്പിച്ചിരിക്കയാൽ കൎമ്മങ്ങളെ സമൂലം നശിപ്പിക്കും. മിഥ്യാജ്ഞാനം ആത്മജ്ഞാനത്താൽ ബാധിക്കപ്പെട്ടാലും കൂടെ, രണ്ടു ചന്ദ്രനെ നേത്രവികാരംനിമിത്തം കാണുന്നതുപോലെ അല്പകാലം അനുവൎത്തിക്കും. ഇനിമേൽ ബ്രഹ്മജ്ഞാനി കുറെകാലം കൂടെ ശരീരത്തെ ധരിക്കുമോ ഇല്ലയോ എന്നു വാദിക്കത്തക്ക വിഷയമല്ല.

ഒരുവൻെറ ബ്രഹ്മ ജ്ഞാനവും ദേഹ സന്ധാരണവും അവൻെറ അനുഭവത്തിലിരിക്കുന്നതിനെ മറെറാരുവൻ എങ്ങിനെ അറിയും. അതിനെ കുറിച്ചുള്ള ആക്ഷേപം അപരൻ ചെയ്യുന്നതു സാഹസമായിരിക്കും. ശ്രുതിയും സ്മൃതിയും കൂടെ സ്ഥിതപ്രജ്ഞൻെറ ലക്ഷണം പറഞ്ഞു കൊണ്ടു ഇങ്ങിനെ തന്നെയുറപ്പിക്കുന്നുള്ളു. അതുകൊണ്ടു ഫലം കൊടുപ്പാൻ ആരംഭിക്കാതിരിക്കുന്ന സഞ്ചിത കൎമ്മങ്ങളെ മാത്രമെ ആത്മ വിജ്ഞാനം നശിപ്പിക്കയുള്ളുവെന്നു തന്നെ നിശ്ചയം. (11-ാം അധികരണം പൂൎണ്ണം.)

—❉✳❉—

# 12. അഗ്നിഹോത്രാദ്യധികരണം.

## സൂത്രം 16-17.

അഗ്നിഹോത്രാദി തു തൽകാൎയ്യായൈവ തദ്ദൎശനാത് സൂ. 16.

അൎത്ഥം:—അഗ്നിഹോത്രാദിതു=അഗ്നിഹോത്രം മുതലായ പുണ്യ കൎമ്മങ്ങളോ. തൽകാൎയ്യായൈവ=ജ്ഞാനം സാധിപ്പാൻ വേണ്ടീട്ടു തന്നെയുള്ളതാകുന്നു. എന്തുകൊണ്ടെന്നാൽ:— തദ്ദൎശനാൽ=ശ്രുതിയിൽ അങ്ങിനെ കാണുന്നതു കൊണ്ടു തന്നെ.

ഭാഷ്യം:—ജ്ഞാനിയുടെ പുണ്യ കമ്മവും പാപമെന്ന പോലെ നശിക്കുമെന്നു കാണിപ്പാൻ പാപം നശിപ്പാൻ പറഞ്ഞ ന്യായങ്ങളെത്തന്നെ പുണ്യം നശിക്കുന്നതിന്നും എടുത്തു കാണിച്ചു. ആ ന്യായാനുസരണം എല്ലാ വിധത്തിലുള്ള പുണ്യകമ്മവും ഇല്ലാതാകുമോ അതോ ഏതാനും നില നില്ക്കുമോ എന്ന ശങ്ക തീപ്പാൻ അഗ്നിഹോത്രാദ്യധികരണം ആരംഭിക്കപ്പെടുന്നു.

സൂത്രത്തിൽ കാണുന്ന "തു" എന്ന ശബ്ദം ശങ്കയെ പരിഹരിക്കുന്നു. നിത്യകമ്മത്തിൽ ഉൾപ്പെട്ടിരിക്കുന്നതും വേദ വിഹിതവുമായ അഗ്നിഹോത്രാദി പുണ്യ കമ്മം ജ്ഞാനം സാധിപ്പാനുള്ളതു തന്നെയാകുന്നു. എന്തുകൊണ്ടെന്നാൽ:—"തമേതം വേദാനുവചനേന ബ്രാഹ്മണാ വിവിദിഷന്തി യജ്ഞേന ദാനേന" (ബൃം. 4-4-22) ആ ഈ ആത്മാവിനെ ബ്രാഹ്മണർ വേദാനു വചനത്താലും യജ്ഞത്താലും ദാനത്താലും അറിവാൻ ആഗ്രഹിക്കുന്നു. എന്നു ശ്രുതിയിൽ കാണുന്നതു തന്നെ കാരണം.

ശങ്ക:—ജ്ഞാനവും കമ്മവും ഒരേ കായ്യത്തെ സാധിപ്പിക്കുന്നവയല്ലാത്തതിനാൽ അഗ്നിഹോത്രാദി കമ്മം ജ്ഞാനത്തെ സാധിപ്പാൻ വേണ്ടീട്ടു തന്നെ ബ്രാഹ്മണർ നടത്തുന്നുവെന്നതു യോജിക്കയില്ല. എന്നു എതൃവാദി ശങ്കിക്കുന്നുവെങ്കിൽ ഈ ദോഷമില്ലെന്നു ഉറപ്പിക്കുന്നു.

തയിരും വിഷവും ജ്വരത്തെയും മരണത്തെയും ഉണ്ടാക്കും എങ്കിലും ശക്കരയും മന്ത്രവും അതിൽ ചേത്തിയാൽ തുഷ്ടിയും പുഷ്ടിയും ഉണ്ടാക്കുന്നതു പോലെ ജ്ഞാനത്തോടു ചേന്നിരിക്കുന്ന കമ്മം മോക്ഷ രൂപമായ ഫലത്തെയും ജനിപ്പിക്കും.

ശങ്ക:—മോക്ഷമെന്നത് മററൊന്നിനാൽ ആരംഭിക്കപ്പെടാത്തതാകയാൽ കമ്മത്തിൻെറ കായ്യം മോക്ഷം എന്നെങ്ങിനെ വരും. എന്നു ശങ്കിക്കുന്നുവെങ്കിൽ അതിന്നും സമാധാനം:—കമ്മമെന്നതു പരമ്പരയാ ഉപകാരമായ്വരുന്നുവെന്നതിനാൽ മോക്ഷവിരോധിയല്ലെന്നു കണ്ടുകൊള്ളേണം. കമ്മം ജ്ഞാനത്തെ ജനിപ്പിക്കുന്നതായിരുന്നുകൊണ്ടു ക്രമത്തിൽ മോക്ഷത്തിന്നും കാരണമാണെന്ന് ഉപചാരരീതിയനുസരിച്ചു പറയപ്പെടുന്നു. അതുകൊണ്ടുതന്നെ ഈ അഗ്നിഹോത്രാദികമ്മം ജ്ഞാനോൽപത്തിക്കുമുമ്പെ ചെയ്തിരുന്നതിൻെറ ഫലമായിട്ടു ജ്ഞാനഹേതുവായും അതിനാൽത്തന്നെ പരമ്പരയാ മോക്ഷ

സാധനമായും ഭവിച്ചിരിക്കുന്നുവെന്നു പറയപ്പെടുന്നു. ബ്രഹ്മവിത്തിന്നു ആഗാമിയായ അഗ്നിഹോത്രാദികൎമ്മം ഉണ്ടാകുന്നില്ല. വിധിക്കു വിഷയമല്ലാത്ത ആത്മസ്വരൂപമായി ഭവിച്ചിരിക്കുന്ന ബ്രഹ്മജ്ഞാനികൎമ്മം ചെയ്യാനധികാരിയല്ല. സഗുണവിദ്യകളിലാകട്ടെ കൎത്തൃത്വം നശിക്കാതിരിക്കുന്നതുകൊണ്ടു ആഗാമിയായ അഗ്നിഹോത്രാദികൎമ്മം ആചരിക്കാം. ആ ഉപാസകനും അന്യഫലകാംക്ഷകൂടാതെ ജ്ഞാനത്തെത്തന്നെ പ്രതീക്ഷിക്കുന്നവനാകയാൽ ഫലാന്തരപ്രയോജനത്തിന്നല്ല അവന്റെയും ആ അഗ്നിഹോത്രാദികൎമ്മാനുഷ്ഠാനം എന്നുതന്നെ ധരിക്കേണം.

അവതാരികാഭാഷ്യം:—"തസ്യപുത്രാദായമുപയന്തി" അവന്റെ പുത്രന്മാർ ധനത്തെ സ്വീകരിക്കുന്നു. "സുഹൃദഃ സാധുകൃത്യാം" സുഹൃത്തുക്കൾ പുണ്യകൎമ്മത്തെ അനുഭവിക്കുന്നു. ദ്വേഷിക്കുന്നവർ പാപത്തെ അനുഭവിക്കുന്നു. എന്നിങ്ങിനെ ചില ശാഖികളുടെ ഈ വചനങ്ങൾ ഏതിനെ വിഷയമാക്കീട്ടുള്ളതാണെന്നു കാണിപ്പാൻ അടുത്ത സൂത്രം:—

അതോऽന്യാപിഹ്യേകേഷാമുഭയോഃ. സൂ. 17.

അതഃ=ഇതിൽനിന്നും–(ഈ അഗ്നിഹോത്രാദിനിത്യകൎമ്മത്തെക്കാട്ടിലും). അന്യാപി=വേറെയുള്ള സാധുകൎമ്മവും–(കാമ്യകൎമ്മവും) യാതൊന്നോ അതിന്നു വിനിയോഗമെന്നതു്. ഏകേഷാം=ചില ശാഖികൾക്കുണ്ടു്. ആ വക സാധുകൎമ്മങ്ങളും ഇന്ദ്രനോദയത്തിന്നുശേഷം ഏതുവിധമിരിക്കുന്നു എന്നു കാണിപ്പാനാണു് ഈ സൂത്രം ആരംഭിക്കുന്നതു്.

ഭാഷ്യം:—ഈ അഗ്നിഹോത്രാദിനിത്യകൎമ്മങ്ങൾകൂടാതെ ഫലകാംക്ഷയോടുകൂടെ നടത്തുന്ന കൎമ്മങ്ങൾ യാതൊന്നോ അവയിൽ സുഹൃത്തുക്കൾ സൽകൎമ്മത്തെ എടുക്കുന്നു പുത്രന്മാർ ധനത്തെ എടുക്കുന്നുവെന്നിങ്ങിനെ ചില ശാഖികളുടെയിടയിൽ ഈ വിനിയോഗം പറയപ്പെട്ടിരിക്കുന്നു. ആ സൽകൎമ്മങ്ങൾക്കാണു് "ഇതരത്തിന്നും ഇപ്രകാരം അശ്ലേഷം" എന്നു നിരൂപണം ചെയ്യപ്പെട്ടിരിക്കുന്നതു്. ആ മാതിരിയുള്ള സൽകൎമ്മങ്ങൾക്കു വിദ്യാവിഷയത്തിൽ ഉപകാരമില്ലെന്നതിൽ ജൈമിനി, ബാദരായണൻ എന്ന രണ്ടാചാൎയ്യന്മാരും ഒരുപോലെ അഭിപ്രായം ഉള്ളവരാകുന്നു.

12-ാം അധികരണത്തിലെ സാരസംക്ഷേപം:—ഫലം കൊടുപ്പാൻ ഒരുങ്ങാത്ത സഞ്ചിതകമ്മങ്ങൾ ജ്ഞാനോദയത്തിൽ നശിക്കും. അവയിൽ വിദ്യയെ സഹായിക്കുന്ന പുണ്യകമ്മങ്ങൾ പ്രാരബ്ധഭിന്നങ്ങളാണെന്നിരിക്കിലും അവ വിദ്യോൽപത്തിയിൽ നശിക്കുന്നില്ല എന്നു പറവാനാണ് ഈ അധികരണം ആരംഭിക്കപ്പെട്ടതു്.

പൊതുവിലുള്ള പുണ്യകമ്മങ്ങൾ വിദ്യയെ സഹായിക്കുന്നവയെന്നും അങ്ങനെയല്ലാത്തവയെന്നും രണ്ടു വിധത്തിലുണ്ടു്. നിത്യാഗ്നിഹോത്രാദിപുണ്യകമ്മം വിദ്യോപയോഗിയെന്നും ഇവ ജ്ഞാനോൽപത്തിക്കു മുമ്പെയുള്ളതാണെന്നും മോക്ഷത്തിന്നു സഹായിക്കുന്നതാണെന്നും നിശ്ചിതമാകയാൽ ഇവക്കു നാശമുണ്ടാകുന്നില്ല വിദ്യോപയോഗിയല്ലാത്ത കാമ്യപുണ്യകമ്മംമാത്രം വിദ്യോൽപത്തിയിൽ നശിക്കും എന്നു ധരിച്ചുകൊള്ളേണം.

12-ാം അധികരണം കഴിഞ്ഞു.

---

# വിദ്യാസാധനത്വാധികരണം.

## സൂത്രം 18.

യദേവ വിദ്യയേതി ഹി. 18.

**യത് ഏവ വിദ്യയാ=യാതൊരു കമ്മം അറിവോടുകൂടിയതോ അതു്. ഹി=വീയ്യവത്തരം എന്നതു പ്രസിദ്ധം.**

ഭാഷ്യം:—ഇതിന്നടുത്തുകഴിഞ്ഞ അധികരണത്തിൽ നിത്യാഗ്നിഹോത്രാദികമ്മം മോക്ഷാത്ഥിയാൽ മോക്ഷോദ്ദേശത്തോടുകൂടെ ചെയ്യപ്പെടുന്നതാകയാൽ സംഭവിച്ചിട്ടുള്ള ദുരിതങ്ങളെ ക്ഷയിപ്പിക്കുന്ന ശക്തിയുള്ളതിനാൽ ചിത്തശുദ്ധിദ്വാരാ മോക്ഷത്തിന്നുപകരിക്കുന്നതിനാൽ ബ്രഹ്മവിദ്യയെപ്പോലെ മോക്ഷോപയോഗിത്വം എന്ന ഏകകായ്യംതന്നെ അഗ്നിഹോത്രാദിപുണ്യകമ്മത്തിന്നുമുള്ളത് എന്നു പറയപ്പെട്ടു. അതിൽ, അംഗ

ത്തോടുകൂടിച്ചേൎന്ന ഉപാസ്തിയെന്നും അങ്ങിനെയല്ലാത്തതെന്നും രണ്ടുവിധം പറയപ്പെട്ടിരിക്കുന്നു:—

"യ ഏവം വിദ്വാൻ യജതി" ഈവിധം ഉപാസനമുള്ള ഏതൊരുവൻ യജിക്കുന്നുവോ, "യ ഏവം വിദ്വാൻ ജുഹോതി" ഈവിധം ഉപാസനമുള്ള ഏതൊരുവൻ ഹോമം ചെയ്യുന്നുവോ, "യ ഏവം വിദ്വാൻ ശംസതി" ഈവിധം ഉപാസനമുള്ള ഏതൊരുവൻ ശാസ്ത്രം ഉച്ചരിക്കുന്നുവോ, "യ ഏവം വിദ്വാൻ ഗായതി" ഈവിധം ഉപാസനമുള്ള ഏതൊരുവൻ സാമഗാനം ചെയ്യുന്നുവോ എന്നിങ്ങിനെയുപദേശിച്ചുകൊണ്ടു ആവിധം ഉപാസനമുള്ള ഒരുവനെത്തന്നെ ബ്രഹ്മാവായി നിശ്ചയിക്കേണം എന്നു "തസ്മാദേവം വിധമേവ ബ്രഹ്മാണം കുൎവീത നാനേവംവിധം" അങ്ങനെയല്ലാത്ത ഒരുവനെ ആ സ്ഥാനത്തിൽ ഏല്പെടുത്തരുതെന്നും (ഛാം. 4-17-10) നിബ്ബന്ധിക്കുന്നു. അതുകൊണ്ടു ഈവിധം അറിയുന്നവനും അറിയാത്തവനും രണ്ടുപേരും കൎമ്മം നടത്തുന്നുണ്ടെന്നു കാണുന്നതിനാൽ വിദ്യായുക്തമായ കൎമ്മമോ ഉൽകൃഷ്ടം, അങ്ങിനെയല്ലാത്തതു നികൃഷ്ടം, എന്നോ രണ്ടും സാമാന്യേന ഒരുപോലെതന്നെയോ എന്നീ സംഗതികൾ ഈ അധികരണത്തിൽ വിചാരിക്കപ്പെടുന്നു.

മോക്ഷേച്ഛയുള്ളവനാൽ ചെയ്യപ്പെടുന്നതും വിദ്യാസംയുക്തമായിരിക്കുന്നതുമായ അഗ്നിഹോത്രാദികൎമ്മം മാത്രം, ദുരിതത്തെ നശിപ്പിച്ചുകൊണ്ടു അന്തഃകരണശുദ്ധിയെ വരുത്തി മോക്ഷപ്രയോജനമായ ബ്രഹ്മജ്ഞാനത്തെ നൽകുന്നതുകൊണ്ടു ബ്രഹ്മവിദ്യയോടു ചേൎന്നു ഏകകാൎയ്യത്തെ വഹിക്കുന്നുവെന്നോ, അതോ ഉപാസ്തിരഹിതമായ കേവലാഗ്നിഹോത്രാദിയും ഏകകാൎയ്യത്തെ വഹിക്കുന്നുവെന്നോ, ഉപാസ്തിസഹിതവും രഹിതവുമായ രണ്ടും പൊതുവിൽ ജ്ഞാനത്തിന്നുപകരിക്കുന്നവതന്നെയെന്നോ വന്നുകൂടുന്നതെന്നു വിചാരിക്കപ്പെടുന്നു. സംശയത്തിന്നു കാരണമെന്തെന്നാൽ "ആ ഈ ആത്മാവിനെ ബ്രാഹ്മണർ യജ്ഞത്താൽ അറിവാനാഗ്രഹിക്കുന്നുവെന്നു പൊതുവിൽ യജ്ഞം ആത്മാവിനെ അറിവാൻ സഹായിക്കുന്നുവെന്നും വിദ്യാസംയുക്തമായ അഗ്നിഹോത്രത്തിന്നു വിശിഷ്ടതയുണ്ടെന്നു വേറെ ശ്രുതിയും കാണപ്പെടുന്നതിനാൽ സംശയം ജനിക്കുന്നു.

എന്തു നിശ്ചയിക്കുന്നു:— വിദ്യാസംയുക്തമായ അഗ്നിഹോത്രാദികമ്മം ആത്മവിദ്യോപയോഗിയാകും. ആവിധമല്ലാത്ത കേവലകമ്മം വിദ്യയെ സഹായിക്കയില്ല എന്നുതന്നെ വിചാരിക്കുന്നു.

ഉത്തരം:—അങ്ങിനെ വരുന്നില്ല. എന്തുകൊണ്ടെന്നാൽ യജ്ഞത്താലറിവാനിച്ഛിക്കുന്നുവെന്നു വിശേഷം കൂടാതെ അഗ്നിഹോത്രാദികേവലകമ്മം ആത്മജ്ഞാനാംഗമാണെന്നു പറഞ്ഞിരിക്കയാൽ അഗ്നിഹോത്രാദികമ്മം ജ്ഞാനാംഗമല്ലെന്നു നിശ്ചയിപ്പാൻ പാടില്ല. വിദ്യയോടും ശ്രദ്ധയോടും രഹസ്യവിജ്ഞാനത്തോടുംകൂടിയ അഗ്നിഹോത്രാദിസൽകമ്മത്തിന്നു വീൎയ്യം കൂടുമെന്നുള്ള ശ്രുതി അതിശയത്തെ കാണിച്ചുകൊണ്ട് വിദ്യാരഹിതമായ ആ കമ്മത്തിന്നു ജ്ഞാനം ജനിപ്പിക്കുക എന്നതിൽ വീൎയ്യമുണ്ടെന്നു കാണിക്കുന്നു. കമ്മത്തിന്നു ശക്തിയെന്നത് അതിൻെറ പ്രയോജനം യാതൊന്നോ അതിനെ സഹായിക്കുക എന്നാകുന്നു. അതുകൊണ്ടു വിദ്യാസഹിതവും രഹിതവുമായ രണ്ടു വിധത്തിലുള്ള അഗ്നിഹോത്രാദിയും മുമുക്ഷുവിനാൽ മോക്ഷപ്രയോജനം എന്ന ഉദ്ദേശത്തോടുകൂടെ ജ്ഞാനം ഉണ്ടാകുന്നതിന്നുമുമ്പെ ഈ ജന്മത്തിലും അന്യജന്മത്തിലും ചെയ്യപ്പെടുന്നതു യാതൊന്നോ ആ കമ്മം അതിൻെറ ശക്തിക്കനുസരിച്ചവിധം ബ്രഹ്മജ്ഞാനത്തെ പ്രതിബന്ധിക്കുന്ന ദുരിതത്തെ ക്ഷയിപ്പിച്ചുകൊണ്ടു ബ്രഹ്മജ്ഞാനത്തെ പ്രകാശിപ്പിക്കുന്ന ശ്രവണമനനാദ്യന്തരംഗസാധനങ്ങളിൽകൂടെ ബ്രഹ്മവിദ്യയോടുകൂടി ചേൎന്ന് ഏകകാൎയ്യത്തെ സാധിപ്പിക്കുമെന്നുതന്നെ സിദ്ധിക്കുന്നു.

13-ാം അധികരണം കഴിഞ്ഞു.

---

## 14. ഭോഗാധികരണം സൂ. 19.

ഭോഗേനത്വിതരേക്ഷപയിത്വാ സംപദ്യതേ. സൂ. 19.

അൎത്ഥം:_ഇതരേ=ഫലം കൊടുപ്പാൻ ആരംഭിച്ചിരിക്കുന്ന പുണ്യപാപങ്ങളെയോ. ഭോഗേന = അനുഭവത്തിനാൽ.

ക്ഷപയിത്വാ=ക്ഷയിപ്പിച്ചിട്ട്. സംപദ്യതെ=ബ്രഹ്മത്തിൽ ഐക്യീഭവിക്കുന്നു.

ഭാഷ്യം:—ജ്ഞാനിയുടെ സഞ്ചിതകർമ്മം ജ്ഞാനബലത്താൽ ക്ഷയിക്കും എന്നു മുമ്പേ നിശ്ചയിച്ചു. ഇതരങ്ങളായ പുണ്യപാപങ്ങൾ ഫലത്തെ കൊടുപ്പാനൊരുങ്ങിട്ടുണ്ടല്ലൊ ആ രണ്ടു കർമ്മങ്ങളെ ഉപഭോഗംകൊണ്ടു ക്ഷയിപ്പിച്ചിട്ടു ജ്ഞാനി ബ്രഹ്മമായി ഭവിക്കുന്നുവെന്നു ഛാന്ദോഗ്യശ്രുതിയെ മുമ്പേ കാണിച്ചുമിരിക്കുന്നു. "ബ്രഹ്മൈവസൻ ബ്രഹ്മാപ്യേതി" ബ്രഹ്മമായിത്തന്നെ ഇരുന്നുകൊണ്ടു ബ്രഹ്മത്തെ പ്രാപിക്കുന്നു: ഇതരങ്ങളായ പുണ്യപാപഫലങ്ങളെ അനുഭവിക്കുന്നുവെങ്കിലും കർത്തൃത്വാദിഭാവങ്ങളില്ലാതിരിക്കുന്ന ജ്ഞാനി ജീവന്മുക്തനിലയിൽ ജീവിക്കുകയും പ്രാരബ്ധാവസാനത്തിൽ ശരീരം പതിക്കുമ്പോൾ ബ്രഹ്മത്തിൽ ലയിക്കുകയും ചെയ്യുന്നുവെന്നു സാരം.

ജ്ഞാനപ്രാപ്തിക്കു ശേഷവും ജീവിച്ചിരുന്ന കാലത്തിൽ ഭേദദർശനം ഉണ്ടായതുകൊണ്ടു മരണാനന്തരവും ഭേദപ്രതീതി ജ്ഞാനിക്കുണ്ടാകും: —അതായത്:—ബ്രഹ്മമായി ഭവിക്കയില്ല. വീണ്ടും ജന്മമരണസംസാരാനുഭവം തന്നെ ഫലം. എന്നു എതുവാദി പറയുന്നതിന്നു സമാധാനം:—അങ്ങിനെയില്ല:—കർമ്മം അനുഭവിച്ചു കഴിയാതെ ബാക്കി നില്പുണ്ടെന്നു വന്നാലല്ലെയോ ജന്മം ഉണ്ടാകുക. മരണംവരെ മാത്രമേ പ്രാരബ്ധകർമ്മത്തിന്നു സുഖദുഃഖാദി ജനിപ്പിക്കുവാൻ ശക്തിയുള്ളു. മരണത്തോടുകൂടെ പ്രാരബ്ധം നിശ്ശേഷം നശിച്ചു. ജനനത്തിന്നു കാരണമില്ലാത്തതിനാൽ ബ്രഹ്മപ്രാപ്തിതന്നെ ഫലം. ജ്ഞാനാനന്തരം ജീവിച്ചിരുന്ന കാലത്തിലുണ്ടായ അനുഭവം മിഥ്യാജ്ഞാനഫലമാണെന്നും ജ്ഞാനത്താൽ മിഥ്യാജ്ഞാനം നശിക്കയും ചെയ്തതിനാൽ മരണാനന്തരം ജ്ഞാനിക്കു കൈവല്യം എന്ന ശ്രുതിസിദ്ധാന്തം സാധുതന്നെ.

ഇതി ശ്രീഗോവിന്ദ ഭഗവൽപാദശിഷ്യ ശ്രീമച്ഛങ്കര
ഭഗവൽപാദകൃതിയിൽ 4-ാം അദ്ധ്യായത്തിലെ
1-ാം പാദം സമാപ്തം
1-ാംപാദത്തിൽ 14 അധികരണം. 19 സൂത്രം.

# 4-ാം അദ്ധ്യായം 2-ാംപാദം.

ഈ പാദത്തിൽ ഉൽക്രാന്തിഗതി നിരൂപണം.

## 1. വാഗധികരണം സൂത്രം 1—2.

### അവതാരികാ.

ആത്മജ്ഞാനഫലമായ സദ്യോമുക്തിയെ പറഞ്ഞതിനു ശേഷം ബ്രഹ്മലോകപ്രാപ്തി രൂപമായ ഉപാസനാഫലം പറയേണം. ആ ഫലമാകട്ടെ അർച്ചിരാദി മാർഗ്ഗത്തിൽക്കൂടെ സഞ്ചരിച്ചു സിദ്ധിക്കേണ്ടതാകുന്നു. മാർഗ്ഗത്തിൽ എത്തുവാൻ ജീവനു ദേഹത്തിൽനിന്നുൽക്രാന്തിയുണ്ടാകേണം. അതുകൊണ്ടു ഈ രണ്ടാംപാദത്തിൽ ഉൽക്രാന്തിക്രമത്തെ വിവരിക്കുന്നു. ഈ പാദത്തിൽ 21 സൂത്രങ്ങളുള്ള 11 അധികരണങ്ങളുണ്ട്. അതിൽ 2 സൂത്രങ്ങളുള്ള പ്രഥമാധികരണത്തിൽ വാഗ്വൃത്തി മനസ്സിൽ ലയിക്കുന്ന ക്രമത്തെപ്പറയുന്നു.

വാങ്മനസി ദർശനാത് ശബ്ദാത് സൂത്രം 1.

അർത്ഥം:—വാക്=വാഗിന്ദ്രിയവൃത്തി. മനസി=മനസ്സിൽ ലയിക്കുന്നു. എങ്ങനെ അറിയുന്നുവെന്നാൽ ദർശനാത്=അനുഭവമുള്ളതുകൊണ്ടും. ശബ്ദാത്=ശ്രുതി ആ വിധം പറയുന്നതുകൊണ്ടും ആ വിധം അറിയപ്പെടുന്നു.

ഭാഷ്യം:—അനന്തരം സഗുണബ്രഹ്മോപാസനയുടെ ഫലപ്രാപ്തിക്കായി ദേവയാനമാർഗ്ഗത്തെ പറയുവാൻ ഭാവിച്ചുകൊണ്ട് ആദ്യമായിട്ടു ശാസ്ത്രത്തിൽ കാണുന്ന ഉൽക്രാന്തിക്രമത്തെ പറയുന്നു. വിദ്വാന്റെയും അവിദ്വാന്റെയും ശരീരത്തിൽനിന്നുള്ള വേർപാടു തുല്യംതന്നെയാണല്ലൊ. പ്രയാണത്തെ പറയുന്ന ശ്രുതി. ഈ വിധം കാണപ്പെടുന്നു:—"അസ്യ സൌമ്യ പുരുഷസ്യ പ്രയതോ വാങ്മനസി സമ്പദ്യതേ, മനഃപ്രാണേ, പ്രാണസ്തേജസി. തേജഃ പരസ്യാം ദേവതായാം" (ഛാം. 6—8—6) ഹേ സൌമ്യ മരിച്ച പുരുഷന്റെ വാക്കു മനസ്സിൽ ലയിക്കുന്നു. മനസ്സ് പ്രാണനിലും, പ്രാണൻ തേജ

സ്സിലും (ഭൌതികമായ ആദ്ധ്യാത്മിക തേജസ്സിലും) തേജസ്സ് പരദേവതയിലും ലയിക്കുന്നു. എന്നാണ് ശ്രുതിയിൽ കാണുന്നതു്: ഇവിടെ സംശയം ജനിക്കുന്നു: – വൃത്തിയോടുകൂടിയ വാക്കിന്നോ വൃത്തിക്കു മാത്രമോ ലയം എന്നാണ് സംശയം വാക്കിന്നുതന്നെ മനസ്സിൽ ലയം എന്നു വിചാരിക്കുന്നു. അങ്ങിനെയാണല്ലൊ ശ്രുതി അനുഗ്രഹിച്ചിരിക്കുന്നത്. വൃത്തിക്കാണ് ലയം എന്നു വിചാരിക്കുന്നുവെങ്കിൽ ലക്ഷണയെ സ്വീകരിക്കേണ്ടിവരും. ശ്രുതിയെ സ്വീകരിക്കേണമോ ലക്ഷണയെ സ്വീകരിക്കേണമോ എന്നു സംശയം വരുമ്പോൾ ശ്രുതിയെ സ്വീകരിക്കുന്നതുതന്നെ ന്യായ്യം. ലക്ഷണയെ സ്വീകരിക്കുന്നതു ന്യായ്യമല്ല. അതുകൊണ്ടു് വാക്കിന്നുതന്നെ മനസ്സിൽ ലയം എന്ന പൂർവ്വപക്ഷത്തിന്നു സമാധാനം:—വാഗ്വൃത്തി മനസ്സിൽ ലയിക്കുന്നുവെന്നാകുന്നു. വാക് മനസ്സിൽ ലയിക്കുന്നുവെന്നു ശ്രുതിയിൽ കാണുമ്പോൾ വാഗ്വൃത്തി ലയിക്കുന്നുവെന്നെങ്ങിനെ പറയും എന്ന ചോദ്യം ശരി തന്നെ. എന്നാൽ "അവിഭാഗോവചനാൽ" എന്നു 16–ാം സൂത്രത്തിൽ പറവാൻ ഭാവമുണ്ടു്. അതുകൊണ്ടിവിടെ വാഗ്വൃത്തിയടങ്ങുന്നുവെന്നാണ് വിവക്ഷ. വാക്തത്വംതന്നെ ലയിക്കുന്നുവെന്നാണെങ്കിൽ "അവിഭാഗഃ വചനാത്" എന്നു പറവാനെന്തു കാരണം എന്നു ചിന്തിക്കേണ്ടതാകുന്നു. അതുകൊണ്ടു് മനോവൃത്തിയിരിക്കേ വാഗ്വൃത്തി മനസ്സിൽ ലയിക്കുന്നു എന്നു തന്നെ ശ്രുതി ഉപദേശിക്കുന്നുവെന്നു ധരിക്കേണം. എന്തുകൊണ്ടെന്നാൽ ആ വിധം കാണുന്നതുകൊണ്ടുതന്നെ. വൃത്തിസഹിതമായ വാക്കുതന്നെ മനസ്സിൽ അടങ്ങുന്നുവെന്നു ആക്കും കാണ്മാൻ കഴികയില്ല. ശ്രുത്യനുസരണം വാക്കിന്നുതന്നെ മനസ്സിൽ ലയം എന്നു ഞങ്ങൾ (വാദികൾ) പറഞ്ഞുവെല്ലൊ എന്നാണെങ്കിൽ അതു് സ്വീകാര്യമല്ല. എന്തുകൊണ്ടെന്നാൽ വാക്കിൻെറ ഉൽപത്തി മനസ്സിൽനിന്നല്ലെല്ലൊ. ഏതിന്നുല്പത്തി ഏതിൽനിന്നോ അതിന്നതിൽ ലയം. ശരാവത്തിൻെറ ഉൽപത്തിയും ലയവും മണ്ണിൽത്തന്നെയെന്ന പോലെ സൎവ്വത്ര കണ്ടുകൊള്ളേണം. മനസ്സിൽനിന്നു വാഗുത്ഭവിക്കുന്നുവെന്ന പ്രമാണമൊന്നുമില്ല. വൃത്തിയുടെ ഉത്ഭവവും ലയവും മറെറാന്നിൽനിന്നും ഉണ്ടാവാം. അഗ്നി വിറകിൽനി

ന്നുണ്ടാകുന്നതും ജലത്തിൽ ലയിക്കുന്നതും കാണപ്പെടുന്നുണ്ട്. അങ്ങിനെയാണെങ്കിൽ വാക്ക് മനസ്സിൽ അടങ്ങുന്നുവെന്ന ശ്രുതിക്കെന്തു ഗതി എന്നാണെങ്കിൽ വൃത്തിയുള്ളതിന്നും വൃത്തിക്കും അഭേദം ഉപചാരത്താൽ നിശ്ചയിച്ചുകൊണ്ടു പറയപ്പെടുന്നതു സമ്പ്രദായമാണെന്നു കണ്ടുകൊള്ളേണം.

അത ഏവച സർവ്വാണ്യനു. സൂ. 2.

അർത്ഥം:—അതഃഏവച=അതുകൊണ്ടുതന്നെ. സർവ്വാണി= എല്ലാ ഇന്ദ്രിയങ്ങളും. അനു=മനസ്സിൽ അടങ്ങുന്നു.

ഭാഷ്യം:—"തസ്മാദുപശാന്തതേജാഃ പുനർഭവം ഇന്ദ്രിയൈഃ മനസി സമ്പദ്യമാനൈഃ" (പ്രശ്നം. 3—9.) ശരീരത്തിൽ ചൂടു ശമിക്കുന്നു. മനസ്സിൽ അടങ്ങിയ എല്ലാ ഇന്ദ്രിയങ്ങളോടുംകൂടെ ജീവൻ പുനർജന്മത്തെ പ്രാപിക്കുന്നു എന്നു പ്രശ്നോപനിഷദ്വാക്യം ഉപദേശിക്കുന്നു. മനസ്സ് വൃത്തിസഹിതമായിരിക്കേ എല്ലാ ഇന്ദ്രിയങ്ങളും മനസ്സിൽ അടങ്ങുന്നുഎന്നു ശ്രുതി ഉപദേശിച്ചിരിക്കുന്നു. അതിൽനിന്ന് ഇന്ദ്രിയങ്ങളെല്ലാം മനസ്സിൽ അടങ്ങുന്നുവെന്ന് ശ്രുതി ഉപദേശിച്ചിരിക്കുന്നു. മനസ്സ് വൃത്തിസഹിതമായിരിക്കേ എല്ലാ ഇന്ദ്രിയങ്ങളും മനസ്സിൽ അടങ്ങുന്നുവെന്നു കാണിപ്പാൻ ഉദാഹരണമായിട്ടു വാക്ക് മനസ്സിൽ അടങ്ങുന്നുവെന്നു പറഞ്ഞതായിട്ടു കണ്ടുകൊള്ളണം.

1—ാം അധികരണം പൂർണ്ണം

---

## 2. മനോധികരണം സൂത്രം 3.

തന്മനഃ പ്രാണ ഉത്തരാത്.

അർത്ഥം:—തന്മനഃ=ആ മനസ്സ്. പ്രാണേ=പ്രാണനിൽ ലയിക്കുന്നു. എങ്ങനെ അറിയുന്നു.? ഉത്തരാൽ=അനന്തരവാക്യത്താലറിയുന്നു.

ഭാഷ്യം. വാങ്മനസി എന്ന് മുമ്പെ സ്ഥാപിച്ചതിൽനിന്നു വൃത്തിലയത്തെയാണ് പറഞ്ഞിരിക്കുന്നതെന്ന് സിദ്ധമായി. മനഃപ്രാണേ എന്ന ഉത്തരവാക്യത്തിലും വൃത്തിലയമോ വൃത്തിസഹിതമനോലയമോ പറയുന്നതെന്ന സംശയം ജനിക്കുമ്പോഠം വൃത്തിസഹിത മനസ്സിൻെറ ലയമെ

ണിവിടെ വിവക്ഷയെന്നു കരുതുന്നു. ശ്രുത്യനുഗ്രഹവും പ്രാണൻ മനഃകാരണവുമായിരിക്കുന്നതാണ് ആ വിധം നിശ്ചയിപ്പാൻ കാരണം. അതിനെ സ്പഷ്ടമാക്കാം: മനസ്സ് അന്നമയവും പ്രാണൻ ജലമയവുമാണെന്നു ശ്രുതിയിൽ കാണുന്നുണ്ട്. "അന്നമയം ഹിസൌമ്യ മന ആപോമയഃ പ്രാണഃ" (ഛാം. 6–5–4) എന്ന ശ്രുതിയിൽനിന്നു അന്നത്തിൽനിന്നു മനസ്സും ജലത്തിൽനിന്നു പ്രാണനും ഉണ്ടാകുന്നുവെന്നതു സിദ്ധമാണെല്ലോ. ജലം അന്നത്തെ സൃഷ്ടിച്ചുവെന്നും ശ്രുതിയുണ്ട്. ആപശ്ച അന്നമസൃജന്ത" എന്ന ശ്രുതിപ്രകാരം മനസ്സ് പ്രാണനിൽ ലയിക്കുന്നുവെന്നു വരുമ്പോൾ അന്നത്തിൽത്തന്നെ മനോലയം എന്നു സിദ്ധിക്കുന്നുവെന്ന പൂർവ്വപക്ഷത്തിന്നു സമാധാനം:—ഇന്ദ്രിയവൃത്തികളെ ഗ്രഹിച്ചിരിക്കുന്ന മനസ്സിന്റെ വൃത്തി പ്രാണനിൽ ലയിക്കുന്നുവെന്നുതന്നെ ധരിക്കേണം എന്നാകുന്നു. അനന്തരവാക്യം ആ അർത്ഥത്തെയാണുറപ്പിക്കുന്നതു. ഉറങ്ങാനിച്ഛിക്കുന്നവന്റെയും മോഹാലസ്യത്തിൽ അകപ്പെട്ടവന്റെയും പ്രാണവൃത്തി ചലിച്ചുകൊണ്ടിരിക്കേ മനോവൃത്തി ശമിച്ചതായിട്ടല്ലെയോ കാണപ്പെടുന്നത്. മനസ്സിന്റെ സ്വരൂപനാശം പ്രാണനിൽ ഭവിക്കയില്ല. മനസ്സ് പ്രാണനിൽനിന്നല്ല ജനിക്കുന്നത്. മനസ്സ് പ്രാണനിൽനിന്നു ജനിക്കുന്നുവെന്നു ഞങ്ങൾ പറഞ്ഞിരിക്കുന്നുവെല്ലൊ എന്നാണെങ്കിൽ അതു ശരിയായ പ്രശ്നമല്ല. ഈ മാതിരി പരമ്പരാമാർഗ്ഗംനിമിത്തം മനസ്സിന്റെ ഉൽപത്തി പ്രാണനിൽനിന്നാണെന്നു നിശ്ചയിച്ചുകൂടാ. പ്രാണാത്മകമായി ഭവിച്ച ജലത്തിൽനിന്നു മനസ്സുൽഭവിക്കുന്നുവെന്നു പ്രമാണമില്ല. അതുകൊണ്ടു മനസ്സിന്റെ സ്വരൂപനാശം പ്രാണനിൽ ഭവിക്കയില്ല. വൃത്തിക്കും വൃത്തിയുള്ളതിന്നും അഭേദോപചാരത്താൽ പ്രാണനിൽ ലയം സംഭവിക്കാം എന്ന ന്യായം മുമ്പേ പറഞ്ഞിട്ടുമുണ്ട്. (2–ാംഅധികരണം കഴിഞ്ഞു.)

### 3. അധ്യക്ഷാധികരണം. സൂം. 4—6.

### സോഽധ്യക്ഷേ തദുപഗമാദിഭ്യഃ. സൂ. 4.

**അർത്ഥം:—സഃ ആ പ്രാണൻ. അധ്യക്ഷേ=അധ്യക്ഷനിൽ—വിജ്ഞാനാത്മാവിൽ—ജീവനിൽ—ലയിക്കുന്നു. എന്തുകൊണ്ടെന്നാൽ**

തദുപഗമാദിഭ്യഃ=എല്ലാ പ്രാണങ്ങൾക്കും അതാതിൻെറ അധ്യക്ഷനിൽ ഉപഗമം മുതലായത് (ഉപഗമനം, അനുഗമനം, അവസ്ഥാനം എന്നിവ) വേറെ ശ്രുതിയിൽ പറയപ്പെട്ടിരിക്കുന്നതിനാൽതന്നെ.

ഭാഷ്യം:— ഏതിന്നു ഏതിൽനിന്നുൽപത്തിയില്ലയോ അതിൽ അതിൻെറ വൃത്തിലയം മാത്രമല്ലാതെ സ്വരൂപലയം സംഭവിക്കയില്ല എന്നത് കഴിഞ്ഞ അധികരണത്തിൽ സ്ഥാപിച്ചിരിക്കുന്നു. പ്രാണൻ തേജസ്സിൽ ലയിക്കുന്നുവെന്നു പറഞ്ഞതിനെ ഇപ്പോൾ ചിന്തിക്കുന്നു:—ശ്രുതിയിൽ കാണുന്ന വിധം പ്രാണന്നു തേജസ്സിൽ വൃത്തിലയം പറയുന്നുവോ അതോ ശരീരേന്ദ്രിയാധ്യക്ഷനായ ജീവനിൽ ലയം പറയുന്നുവോ എന്നാണിവിടെ വിചാരിക്കപ്പെടുന്നത്.

ശ്രുതിയെ അതിക്രമിക്കുന്നതു ന്യായ്യമല്ലാത്തതിനാൽ പ്രാണന്നു തേജസ്സിൽ ലയം എന്നുതന്നെ നിശ്ചയിക്കേണം എന്ന പൂൎവ്വപക്ഷത്തിന്നു "സോഽധ്യക്ഷെ" പ്രാണൻ അധ്യക്ഷനിൽ ലയിക്കുന്നുവെന്നുത്തരം പറഞ്ഞിരിക്കുന്നു:— പ്രകൃതത്തിൽ പറഞ്ഞിരിക്കുന്ന ആ പ്രാണൻ അവിദ്യയോടും കൎമ്മത്തോടും പൂൎവ്വപ്രജ്ഞയോടും ചേൎന്നിരിക്കുന്ന ഉപാധിയിൽ പ്രകാശിക്കുന്ന ജീവനിൽ ലയിക്കുന്നു. ജീവനെ ആശ്രയിച്ചിരിക്കുന്നു പ്രാണവൃത്തിയെന്നൎത്ഥം. എന്തുകൊണ്ടെന്നാൽ അതിൻെറ ഉപഗമാദികളെകുറിച്ച് വേറെ ശ്രുതി ആവിധം ഉപദേശിച്ചിരിക്കുന്നു.

"ഏവമേവേമമാത്മാനമന്തകാലേസവേ
പ്രാണാ അഭിസമായന്തിയത്രൈതദൂൎദ്ധ്വോച്ഛ്വാസീഭവതി"

എല്ലാ ഇന്ദ്രിയങ്ങളും ജീവനിൽ പ്രവേശിക്കുന്നു. ജീവനിൽ നിന്നു വീണ്ടും വരുന്നു. ജീവനെ ആശ്രയിച്ചു ജീവിക്കുന്നു എന്നു ശ്രുതിയുപദേശിക്കുന്നു. ആ സംഗതിയുപദേശിക്കുന്ന ശ്രുതി:—അവസാനകാലത്തിൽ ഈവിധം എല്ലാ പ്രാണങ്ങളും ഈ ആത്മാവിനെ ആശ്രയിച്ചുപോകുന്നു. ഏതു സമയത്തിൽ ഊൎദ്ധ്വശ്വാസം ഉണ്ടാകുന്നുവോ അപ്പോൾ എല്ലാ ഇന്ദ്രിയങ്ങളും (പ്രാണങ്ങളും) അദ്ധ്യക്ഷനെ ആശ്രയിക്കുന്നു എന്ന

മററു പ്രമാണങ്ങളുമുണ്ടു്. "പ്രാണമന്തൂൽക്രാമന്തം സവ്വേ പ്രാണാ അന്തൂൽക്രാമന്തി" പ്രാണൻ ഉൽക്രമിക്കുമ്പോൾ എല്ലാ പ്രാണങ്ങളും (ഇന്ദ്രിയങ്ങളും) പ്രാണനോടുചേൎന്നുൽക്രമിക്കുന്നു. (ബൃം. 4-4-2)

"സവിജ്ഞാനോ ഭവതി" അധ്യക്ഷനായ ജീവൻ വിജ്ഞാനസഹിതനാകുന്നു എന്നു കാണുന്നതിൽനിന്നു ലയിച്ചിരിക്കുന്ന സകല കരണങ്ങളോടുകൂടിയ ആ പ്രാണൻ ജീവനിൽ ഇരിക്കുന്നുവെന്നു കാണിച്ചിരിക്കുന്നു.

പ്രാണൻ തേജസ്സിൽ ലയിക്കുന്നുവെന്നു ശ്രുതി പറഞ്ഞിരിക്കേ അതിൽ ഇല്ലാത്തതായ സംഗതിയെ — പ്രാണൻ അധ്യക്ഷനിൽ — എന്നതിനെ എങ്ങിനെ ഉണ്ടാക്കിപ്പറയുന്നു എന്നാക്ഷേപത്തിന്നു സമാധാനം:— ഇതൊരു ദോഷമല്ല: എന്തുകൊണ്ടെന്നാൽ ഉൽക്രമണത്തിൽ പ്രാധാന്യം അധ്യക്ഷന്നാകയാൽ വേറെ ശ്രുതികളിൽ പറഞ്ഞിരിക്കുന്നതിനേയും ഇവിടെ സ്വീകരിക്കേണ്ടതാവശ്യമാകുന്നു.

അടുത്ത സൂത്രത്തിന്നവതാരികാ: —

പ്രാണൻ തേജസ്സിൽ ലയിക്കുന്നുവെന്നു ശ്രുതിയിൽ കാണ്മാനെന്തു കാരണം.

ഭൂതേഷു തച്ഛ്റുതേഃ 5.

ഭൂതേഷു=ഭൂതങ്ങളിൽ:— പ്രാണസഹിതനായ ജീവൻ തേജസ്സോടുകൂടിയ സൂക്ഷ്മഭൂതങ്ങളിൽ ഇരിക്കുന്നുവെന്നു കണ്ടുകൊള്ളേണം. എന്തുകൊണ്ടെന്നാൽ:— "തച്ഛ്റുതേഃ" ശ്രുതി ആ വിധം പറയുന്നതുകൊണ്ടുതന്നെ.

ഭാഷ്യം:— പ്രാണസഹിതനായ ആ അധ്യക്ഷൻ ദേഹത്തിന്റെ ബീജഭൂതങ്ങളും തേജസ്സോടുകൂടിയവയും സൂക്ഷ്മങ്ങളുമായ ഭൂതങ്ങളിലിരിക്കുന്നുവെന്നറിയേണം. അതറിയിക്കുകയാണു് "പ്രാണസ്തേജസി" എന്ന ശ്രുതിയുടെ പ്രയോജനം.

ഈ ശ്രുതി പ്രാണന്നു തേജസ്സിൽ ലയം എന്നല്ലാതെ പ്രാണസഹിതനായ അധ്യക്ഷന്നു ലയം എന്നു കാണിക്കുന്നില്ലേ

ല്ലൊ എന്നാണെങ്കിൽ ഇതൊരു ദോഷമല്ല: എന്തുകൊണ്ടെന്നാൽ അത് അധ്യക്ഷനിൽ എന്ന എടയിൽ ചേൎത്തിയിരിക്കയാൽ ആ അധ്യക്ഷനേയും ചേൎത്തിക്കൊള്ളേണം.

ഏതൊരുവൻ സ്രുക്നയിൽനിന്നു മധുരയിൽ എത്തി മധുരയിൽനിന്നു പാടലിപുരത്തെക്കു യാത്ര ചെയ്തുവെന്നു പറയപ്പെടുന്നുവോ അവൻ സ്രുക്നയിൽനിന്നു പാടലിപുരത്തെക്കു പോയി എന്നും പറവാൻ വിരോധമില്ല. അതുപോലെ പ്രാണൻ തേജസ്സിൽ എന്നതിൽ പ്രാണസംഹിതനായ അധ്യക്ഷൻ തേജസ്സം യുക്തഭൂതങ്ങളിൽ വസിക്കുന്നുവെന്നു ധരിക്കുന്നതിന്നു വിരോധമില്ല.

അടുത്ത സൂത്രത്തിന്നവതാരികാ: —

തേജസ്സഹചരിതേഷു ഭൂതേഷു എന്ന പ്രയോഗത്തിന്നെന്തുഗതി. "പ്രാണസ്തേജസി" എന്നതിൽ തേജസ്സ് എന്ന ഒന്നു മാത്രമല്ലെയുള്ളത്, എന്ന ശങ്കക്കു സമാധാനം പറവാൻ അടുത്ത സൂത്രം: —

നൈകസ്മിൻ ദൎശയതോഹി. സൂ. 6.

ന ഏകസ്മിൻ=ഒന്നിൽ മാത്രമല്ല ഇരിക്കുന്നത്: — ദൎശയതഃ ഹി=രണ്ടു മഹൎഷിമാർ അങ്ങിനെ കാട്ടിത്തരുന്നുണ്ട്.

ഭാഷ്യം: — ജീവൻ അന്യശരീരത്തെ ഗ്രഹിപ്പാൻ ഇച്ഛിക്കുമ്പോൾ ഒരു ഭൂതത്തിൽ മാത്രമല്ല ഇരിക്കുന്നതു് സ്വീകരിക്കപ്പെടുന്ന ശരീരത്തിൽ അനേക ഭൂതങ്ങൾ ഉള്ളതായി കാണപ്പെടുന്നുണ്ടല്ലൊ.

"ആപഃ പുരുഷവചസഃ" (ഛാം. 5–3–3)

ചോദ്യോത്തരത്തിൽ ജലം പുരുഷൻ എന്ന ശബ്ദത്താൽ പറയപ്പെടുന്നു എന്നു കാണുന്ന ദിക്കിൽ ഈ അൎത്ഥം കാണപ്പെടുന്നില്ലെയോ.

"ത്ര്യാത്മകത്വാത് ഭൂയസ്ത്വാത്" എന്ന ദിക്കിൽ അതിനെ നന്നായി വിവരിച്ചുമിരിക്കുന്നു.

ശ്രുതിയും സ്മൃതിയും ഈ അൎത്ഥത്തെ കാട്ടിത്തരുന്നതുമുണ്ട്. "പൃഥ്വീമയ ആപോമയോ വായുമയ ആകാശമയസ്തേജോമയഃ" പൃഥ്വീമയൻ ജലമയൻ വായുമയൻ ആകാശമയൻ തേജോമയൻ എന്നീ ശ്രുതിയിൽ കാണുന്നു. "അണ്വ്യോമാത്രാ / വിനാശിന്യോ ദശാൎദ്ധാനാം തുയാഃ സ്മൃതാഃ താഭിഃ സാൎദ്ധമിദംസൎവ്വം സംഭവത്യനു പൂൎവ്വശ."

നശിക്കാത്തവയും സൂക്ഷ്മങ്ങളുമായ പഞ്ചഭൂതങ്ങളുടെ മാത്രകളോടു ചേൎന്നിട്ടാണ് ഇക്കാണപ്പെടുന്ന സൎവ്വശരീരവും ഉണ്ടാകുന്നത് എന്നു സ്മൃതിയും കാണപ്പെടുന്നുണ്ട്.

എതിൎവ്വാദി ശങ്കിക്കുന്നു:—വാഗാദികളായ ഇന്ദ്രിയങ്ങൾ ഉപസംഹാരത്തെ പ്രാപിച്ചപ്പോൾ വേറെ ശരീരത്തെ സ്വീകരിപ്പാൻ ആഗ്രഹിക്കുന്ന സമയത്തിൽ പുരുഷൻ എവിടെയിരിക്കുന്നു എന്നാരംഭിച്ചുകൊണ്ടു വേറെ ഒരു ശ്രുതിയിൽ യാജ്ഞവൽക്യരും ആൎത്തഭാഗരും തമ്മിലുള്ള സംവാദത്തിൽ കൎമ്മാശയത്തെ പുരുഷൻ ആശ്രയിച്ചിരിക്കുന്നു എന്നും പിന്നെ ആ കൎമ്മാശയത്തെ പുകഴ്ത്തിയെന്നും കാണുന്നുവെല്ലൊ. എന്നാണെങ്കിൽ ഇതിന്നു സമാധാനം പറയപ്പെടുന്നു:—

അവിടെ കൎമ്മംനിമിത്തമുണ്ടായതും ഗ്രഹം അതിഗ്രഹം എന്ന പേരുള്ളതും ഇന്ദ്രിയം വിഷയം എന്ന സ്വരൂപത്തിലിരിക്കുന്നതുമായ ബന്ധത്തിൻെറ പ്രവൃത്തി കൎമ്മാശയമായിരിക്കുന്നതിനാൽ ജീവൻ കൎമ്മാശയത്തെ ആശ്രയിക്കുന്നുവെന്ന് പറയപ്പെട്ടിരിക്കുന്നു. ഇവിടെയോ ഭൂതങ്ങളാകുന്ന ഉപാദാനത്തെ ആശ്രയിച്ച് ദേഹമുണ്ടാകുന്നതിനാൽ ഭൂതങ്ങളെ ജീവൻ ആശ്രയിക്കുന്നു എന്നും പറയപ്പെട്ടിരിക്കുന്നു. ശ്രുതിയിൽ കൎമ്മാശയത്തെ സ്തുതിച്ചിട്ടുണ്ടെങ്കിലുംകൂടെ അവിടെ കൎമ്മത്തിന്നു പ്രാധാന്യം കാണിക്കപ്പെട്ടുവെന്നു വരുന്നതല്ലാതെ വേറെ ആശ്രയമുള്ളതിനെ ഇല്ലെന്നു വരുത്തുന്നില്ല. അതിനാൽ കൎമ്മാശ്രയവും ഭൂതാശ്രയവും അന്യോന്യം വിരുദ്ധങ്ങളല്ല.

3-ാം അധികരണം കഴിഞ്ഞു.

---

# 4. ആസൃത്യുപക്രമാധികരണം സൂം. 7.

സമാനാചാസൃത്യുപക്രമാദമൃതത്വം ചാനുപോഷ്യ സൂം. 7.

ആ സൃത്യുപക്രമാത്=മാർഗ്ഗത്തെ തുടങ്ങുന്നതുവരെ. സമാനാച=തുല്യമായിരിക്കുന്നു. അനുപോഷ്യ=ക്ലേശങ്ങളെ നശിപ്പിക്കാതെ. അമൃതത്വംച=മോക്ഷത്തേയും ആഗ്രഹിക്കുന്നു.

ഭാഷ്യം:—ആ ഈ ഉൽക്രാന്തിയെന്നതു വിദ്വാനും അവിദ്വാനും സമാനമോ വല്ല വിശേഷവുമുണ്ടോ എന്നു സന്ദേഹിക്കുന്നവർ വിശേഷമുള്ളതെന്നുതന്നെ വിചാരിക്കുന്നു. ഉൽക്രാന്തിയെന്നതു് ഭൂതങ്ങളെ ആശ്രയിച്ചാണെല്ലൊ ഇരിക്കുന്നതു്. പുനർജന്മത്തിന്നുവേണ്ടി ഭൂതങ്ങളെ ആശ്രയിക്കുന്നു. വിദ്വാന്ന് പുനർജന്മമില്ല. മോക്ഷം പ്രാപിക്കുന്നുവെന്നതു പ്രസിദ്ധമാകുന്നു. അതുകൊണ്ടു വിദ്വാനല്ലാത്തവൻെറ ജീവൻ ഉൽക്രമിക്കുന്നുവെന്നു സിദ്ധിക്കുന്നു. വിദ്യാപ്രകരണത്തിൽ പറഞ്ഞിരിക്കുന്ന ഈ ഉൽക്രാന്തി വിദ്വാന്നുതന്നെ സംഭവിക്കാം എന്നാണെങ്കിൽ അങ്ങിനെയില്ല. ഉറക്കം മുതലായ അവസ്ഥകളിൽ അതാതവസ്ഥയെ കാണിപ്പാൻ പറഞ്ഞിരിക്കുന്നുവെന്നേയുള്ളു. ഉറങ്ങുന്ന സമയത്തിൽ ആ പുരുഷന്നു സ്വപിതി എന്നു പേർ. ഭക്ഷിപ്പാനാഗ്രഹിക്കുന്നവന്നു അശിശിഷതി എന്നു പേർ. ദാഹം തീപ്പാനാഗ്രഹിക്കുന്നവന്നു പിപാസതി എന്നു പേർ. (ഛാം. 6-8/1-3-5) ഇങ്ങനെ അതാതവസ്ഥയിലിരിക്കുന്നവരെ പൊതുവിൽ കാണിക്കുന്നതുപോലെ വിദ്യാപ്രകരണത്തിലുള്ളതുകൊണ്ടു വിദ്വാന്നു മാത്രം ഉള്ളതാണെന്നു വരുന്നില്ല. അതുപോലെ ഈ ഉൽക്രാന്തിയും മഹാജനങ്ങളെ അനുസരിച്ചുള്ളതാകയാൽ അതിനെ അനുസരിച്ച് വിദ്യാപ്രകരണത്തിൽ പറഞ്ഞിരിക്കുന്നുവെന്നേ വരുന്നുള്ളു. മരിച്ച പുരുഷൻെറ തേജസ്സ് ഏതൊരു പരദേവതയിൽ ഒന്നായി ചേരുന്നുവോ അതു് ആത്മാവാകുന്നു. ആ ആത്മാവായിത്തന്നെ നീയിരിക്കുന്നു എന്ന ഇതിനെ പറവാൻ വേണ്ടീട്ടാണ് വിദ്യാപ്രകരണത്തിൽ ഉൽക്രാന്തിയെ പറഞ്ഞിരിക്കുന്നതു്. വിദ്വാന്ന് ഉൽക്രാന്തിയില്ലെന്നു ശ്രുതിയിൽ പറഞ്ഞുമിരിക്കുന്നു.

"ന തസ്യപ്രാണാ ഉൽക്രാമന്തി" (ബൃം. 4-4-6) അവ ൻെറ—വിദ്വാൻെറ—പ്രാണങ്ങൾ ഉൽക്രമിക്കുന്നില്ല എന്നർത്ഥമുള്ള ശ്രുതിയുണ്ടല്ലൊ. അതുകൊണ്ടു അവിദ്വാന്നുതന്നെ ഉൽക്രാന്തി എന്നാണ് ധരിക്കേണ്ടത്. എന്ന പൂർവ്വപക്ഷത്തിന്നു സമാധാനം:—മാർഗ്ഗത്തിൽ എത്തുന്നതുവരെ വാങ്മനസി എന്നാരംഭിച്ചിരിക്കുന്ന ഉൽക്രാന്തി വിദ്വാന്നും അവിദ്വാന്നും സമാനമായിരിക്കുന്നു. വിശേഷ വിധിശ്രുതിയിൽ കാണാത്തതുതന്നെ അതിന്നു കാരണം.

അവിദ്വാൻ പുനർജന്മത്തിന്നു ബീജങ്ങളായിരിക്കുന്ന ഭൂതങ്ങളെ ആശ്രയിച്ച് കർമ്മനിമിത്തം ക്ലേശിച്ചവനായിട്ടു രണ്ടാമതു ശരീരത്തെ ഗ്രഹിപ്പാൻ വേണ്ടീട്ടു വർത്തമാനശരീരം വിട്ടുപോകുന്നു.

വിദ്വാനോ ജ്ഞാനത്താൽ പ്രകാശിപ്പിക്കപ്പെട്ട മോക്ഷനാഡിയിൽക്കൂടെ (സുഷുമ്നയിൽ) പോകുന്നു എന്നു കാണിപ്പാനാണ് മാർഗ്ഗമെത്തുന്നതുവരെ ഉൽക്രാന്തി വിദ്വാന്നും അവിദ്വാന്നും തുല്യം എന്നു സൂത്രത്തിൽ കാണിച്ചിരിക്കുന്നത്.

ശങ്ക:—വിദ്വാൻ മോക്ഷത്തെയല്ലെയോ പ്രാപിക്കേണ്ടത്. അത് മറെറാരു ദേശത്തിൽ ചെന്നിട്ടു പ്രാപിക്കേണ്ടതല്ലെല്ലൊ. അങ്ങിനെയിരിക്കേ ഭൂതങ്ങളെ ആശ്രയിക്കലോ മാർഗ്ഗത്തിൽ എത്തലോ ഒന്നും ഇല്ലെന്നല്ലെ വിചാരിക്കേണ്ടതു്? എന്ന ശങ്കക്കു സമാധാനം:—"അനുപോഷ്യ" എന്നതിനാൽ പറയുന്നു: അവിദ്യാദികളായ ക്ലേശങ്ങളെ മുഴുവനും നശിപ്പിക്കാതെ സഗുണബ്രഹ്മോപാസനയുടെ ശക്തിയാൽ ആപേക്ഷികമായ അമൃതത്വത്തെ ആഗ്രഹിച്ചവന്ന് ആവിധം ഭൂതാശ്രയവും മാർഗ്ഗപ്രാപ്തിയും ആവശ്യമാണെന്നറിയേണം. ആശ്രയമില്ലാതെ ഇന്ദ്രിയങ്ങൾക്കു സഞ്ചാരം സാധിക്കയില്ലെല്ലൊ. അതുകൊണ്ടു വിദ്വാന്നും അവിദ്വാന്നും ഉൽക്രാന്തി സമാനാ എന്നു പറഞ്ഞതിൽ ദോഷമില്ല.

---

# 5. സംസാരവ്യപദേശാധികരണം.

## സൂത്രം 8-11.

തദാപീതേഃ സംസാരവ്യപദേശാത്. 8.

തത്=അതു്:—ആ ഭൂതസൂക്ഷ്മം, ആപീതേഃ=മോക്ഷംവരെയിരിക്കും. എന്തുകൊണ്ടെന്നാൽ:—സംസാരവ്യപദേശാൽ=സംസാരംതന്നെ എന്നു പറയുന്നതുകൊണ്ടുതന്നെ.

ഭാഷ്യം:—തേജസ്സ് ന്നതു പരദേവതയിൽ ലയിക്കുന്നു എന്നുപദേശിച്ച ശ്രുതിയാൽ പ്രകരണസാമർത്ഥ്യത്തെ അവലംബിച്ചുകൊണ്ടു മരിച്ച ആ പുരുഷൻെറ പ്രകൃതമായ ആ തേജസ്സ് ജീവൻ, പ്രാണൻ, ഇന്ദ്രിയസമൂഹം ഇവരോടുകൂടെ ചേന്നു് പരദേവതയിൽ ഏകീഭവിക്കുന്നു എന്നു പറയപ്പെട്ടു.

ഈ സംപത്തി—ഏകീഭാവം—ഏതുമാതിരിയിലാണെന്നു വിചാരിക്കപ്പെടുന്നു: അവിടെ ആത്യന്തികമായ സ്വരൂപലയംതന്നെയെന്നു പറയേണം എന്നു വരുന്നു. എന്തുകൊണ്ടെന്നാൽ തേജസ്സ് മുതലായ ഭൂതങ്ങൾ പരമാത്മാവാകുന്ന കാരണത്തിൽനിന്നാണല്ലൊ ഉത്ഭവിക്കുന്നതു്. ഉൽഭവിച്ച സകലത്തിനും കാരണം പരമാത്മാവാണെന്നു മുമ്പേ പറയപ്പെട്ടിരിക്കുന്നു. അതുകൊണ്ടീ ലയം ആത്യന്തികമാണെന്നു കരുതേണം എന്ന വാദത്തിന്നു സമാധാനം:—ശ്രോത്രാദീന്ദ്രിയങ്ങൾ ആശ്രയമായ ഭൂതസൂക്ഷ്മം സമ്യഗ്ജ്ഞാനത്താൽ മോക്ഷം പ്രാപിക്കുന്നതുവരെ ഇരിക്കുകതന്നെ വേണം. അതുവരെ സംസാരം തന്നെ.

യോനിമന്യേ പ്രപദ്യന്തേ ശരീരത്വായ ദേഹിനഃ സ്ഥാണുമന്യേനു സംയന്തി യഥാകർമ്മയഥാശ്രുതം (കം. 5-7). അവരവരുടെ കർമ്മത്തിന്നും പഠിപ്പിന്നും അനുസരിച്ച ശരീരം ധരിപ്പാൻ ചില ജീവന്മാർ യോനിയിൽ പ്രവേശിക്കുന്നു ചില ജീവന്മാർ വൃക്ഷജന്മത്തെ പ്രാപിക്കുന്നു. എന്നിങ്ങനെ ആ ജീവന്മാൎക്ക സംസാരപരമ്പരതന്നെ ഫലം എന്നു ശ്രുതിയുപദേശിച്ചിരിക്കുന്നു. ആവിധമല്ലാതിരുന്നാൽ മരിച്ച ഉടൻതന്നെ

എല്ലാവരും നിർഗ്ഗുണബ്രഹ്മത്തെ പ്രാപിക്കും എന്നുവരും. ആ ജീവോപാധികളെല്ലാം ഇല്ലാതാകുമ്പോൾ ജീവന്നു ബ്രഹ്മത്തിൽ ലയംതന്നെയാണല്ലൊ ഫലം. അപ്പോൾ വിധിശാസ്ത്രവും ഉപാസനാശാസ്ത്രവും നിഷ്ഫലം എന്നുവരും. മിഥ്യാജ്ഞാനംനിമിത്തമുണ്ടായ ബന്ധം സമ്യഗ്ജ്ഞാനംകൊണ്ടല്ലാതെ നശിക്കയില്ല. അതുകൊണ്ടു ഭൂതാദികൾക്കു കാരണംതന്നെ ബ്രഹ്മമെന്നിരിക്കിലും സുഷുപ്തിയിലും മരണത്തിലുമെന്നപോലെ ബീജം അവശേഷിച്ചുകൊണ്ടുള്ള സൽസമ്പത്തിതന്നെയുണ്ടാകയുള്ളു. ആത്യന്തികമായ ലയം സംഭവിക്കയില്ല.

സൂക്ഷ്മം പ്രമാണതശ്ചതഥോപലബ്ധേഃ. 9.

പ്രമാണതഃ=പ്രമാണത്താലും സ്വരൂപത്താലും. സൂക്ഷ്മം=ഏററവും ചെറുതാണെന്നു ധരിക്കേണം. തഥോപലബ്ധേഃ=ആവിധം അറിയപ്പെടുന്നതുകൊണ്ടുതന്നെ.

ഭാഷ്യം:—ഈ ശരീരത്തിൽനിന്നു പുറത്തേക്കു പോകുന്ന ജീവന്നു് ആശ്രയമായിരിക്കുന്നതും മററു ഭൂതങ്ങളോടു കൂടിയതുമായ ആ തേജസ്സ് സ്വരൂപത്താലും പ്രമാണത്താലും അതീവ സൂക്ഷ്മം എന്നുതന്നെ ധരിക്കേണം. നാഡിയിൽനിന്നാണ് വെളിക്കു വരുന്നതെന്നു കാണുന്നതുകൊണ്ടു അതിൻെറ സ്വരൂപം അതിമാത്രം കൃശമാണെന്നു വരുന്നുണ്ടു്. നാഡീദ്വാരം കൃശമായതുകൊണ്ടു സഞ്ചരിക്കുന്ന ജീവൻെറ സ്വരൂപം നന്നെ ചെറിയതായിരിക്കണം. സ്വരൂപത്തിന്നു സ്വച്ഛതയുള്ളതുകൊണ്ടു സഞ്ചാരത്തിൽ യാതൊരു തടസ്ഥവും ഉണ്ടാകയുമില്ല. അതുകൊണ്ടുതന്നെ ദേഹത്തിൽനിന്നു വെളിയിലേക്കു പോകുന്നതിനെ അരികത്തിരിക്കുന്നവർ കാണുന്നതുമില്ല.

നോപമർദ്ദേനാതഃ. സൂ. 10.

അതഃ=സൂക്ഷ്മമായതുകൊണ്ടുതന്നെ. ഉപമർദ്ദേന=സ്ഥൂലശരീരത്തിന്നുണ്ടാകുന്ന ഉപദ്രവംകൊണ്ടു. ന=ജീവന്നുപദ്രവമുണ്ടാകുന്നില്ല.

ഭാഷ്യം: സൂക്ഷ്മമായിരിക്കുന്നതുകൊണ്ടു തന്നെ സ്ഥൂലശരീരത്തിന്നുണ്ടാകുന്ന ദാഹാദ്യുപദ്രവം നിമിത്തം ഈ സൂക്ഷ്മശരീരത്തിന്നുപദ്രവമുണ്ടാകുന്നില്ല.

അസ്യൈ വചോപപത്തേരേഷ ഉഷ്മാ–11.

ഏഷ ഉഷ്മാ=ഈ ചൂട്. അസ്യ ഏവച=ഈ സൂക്ഷ്മശരീരത്തിൻെറതു തന്നെ. ഉപപത്തേഃ=മതിയായ യുക്തിയുള്ളതു കൊണ്ട്.

ഭാഷ്യം:—സ്ഥൂലശരീരം തൊട്ടുനോക്കുമ്പോൾ അറിയപ്പെടുന്ന ചൂട് ഈ സൂക്ഷ്മശരീരത്തിൻെറതാകുന്നു. ജീവിച്ചിരിക്കുമ്പോൾ സ്ഥൂലശരീരം തൊടുന്ന സമയത്തിൽ ചൂടു അറിയപ്പെടുന്നു. മരിച്ച ശരീരത്തിൽ ചൂടു കാണപ്പെടുന്നില്ല. അതു കൊണ്ടു ചൂടു സ്ഥൂലശരീരത്തിൻെറ ധമ്മമല്ല. സൂക്ഷ്മശരീരത്തിലുള്ളതാണെന്നറിയേണ്ടതിന്നു മതിയായ യുക്തിയാകുന്നു. "ഉഷ്ണഏവ ജീവിഷ്യൻ ശീതോമരിഷ്യൻ" ചൂടുള്ളവൻ ജിവിക്കും, തണുപ്പുള്ളവൻ മരിക്കും എന്ന ശ്രുതിയുമുണ്ട്.

---

# 6. പ്രതിഷേധാധികരണം. സൂ. 12–14

പ്രതിഷേധാദിതിചേന്ന ശാരീരാത്. സൂ. 12.

പ്രതിഷേധാത്=നിഷേധിച്ചിരിക്കയാൽ. നചേത്=അങ്ങിനെയാകയില്ലെങ്കിൽ. ന=ആവിധം പറവാൻ പാടില്ല. ശാരീരാത്=ജീവനിൽനിന്നാണുൽക്രാന്തി നിഷേധം.

ഭാഷ്യം:— അമൃതത്വംച അനുപോഷ്യ എന്ന വിശേഷണത്താൽ ആത്യന്തികമായ മോക്ഷപ്രാപ്തിയിൽ ഗതിയോ ഉൽക്രാന്തിയോ ഉണ്ടാകയില്ല എന്നതു സ്ഥാപിച്ചുകഴിഞ്ഞു. എന്നാലും പിന്നെയും ഏതോ കാരണത്താൽ ഉൽക്രാന്തിയുണ്ടാകയില്ലെന്ന ശങ്ക ജനിച്ചതിനെ പരിഹരിപ്പാൻ ഈ സൂത്രം കൊണ്ടുദ്ദേശിക്കുന്നു.

ശങ്കയുടെ സ്വരൂപം കാണിക്കുന്നു:— കാമാദികളില്ലാത്തവരേകുറിച്ചു ശ്രുതി ഇങ്ങിനെ പറയുന്നു:—"അഥാകാമയമാനോയോ f കാമോനിഷ്കാമ ആപ്തകാമ ആത്മകാമോ ഭവതി ന തസ്യപ്രാണാ ഉൽക്രാമന്തി ബ്രഹ്മൈവസൻ ബ്രഹ്മാപ്യേതി" (ബൃം. 4–4–6) ഏതൊരുവൻ കാമമില്ലാത്തവനും പൂൎണ്ണാനന്ദ

സ്വരൂപലാഭത്താൽ സകല കാമങ്ങളും സാധിച്ചവനും അതു കൊണ്ടുതന്നെ മററു യാതൊന്നിലും കാമമില്ലാത്തവനും ആത്മാവിൽമാത്രം കാമമുള്ളവനുമായിരിക്കുന്നുവോ അവൻെറ പ്രാണങ്ങൾ മരണാവസരത്തിൽ ഉൽക്രമിക്കുന്നില്ല. അവൻ ബ്രഹ്മമായിത്തന്നെ ഇരുന്നിട്ടു ബ്രഹ്മത്തെ പ്രാപിക്കുന്നു എന്ന ശ്രുതി ബ്രഹ്മജ്ഞാനിയുടെ പ്രാണങ്ങൾക്ക് ഉൽക്രാന്തിയില്ലെന്നല്ലെയോ കാണിക്കുന്നത് എന്നു ശങ്കിക്കുന്നുവെങ്കിൽ അങ്ങിനെയില്ലെന്നു സമാധാനം പറയുന്നു:—ഈ നിഷേധം ജീവാത്മാവിൽനിന്നു പ്രാണങ്ങൾ പിരിഞ്ഞുപോകുന്നില്ല എന്നാണ് കാണിക്കുന്നത്. ശരീരത്തിൽനിന്നു പ്രാണങ്ങളുടെ ഉൽക്രാന്തിയെയല്ല നിഷേധിക്കുന്നതെന്നു ധരിക്കേണം. എന്നെങ്ങിനെ അറിയപ്പെടുന്നുവെന്നാൽ:—"ന തസ്മാൽ പ്രാണാ ഉൽക്രാമന്തി" എന്ന് മറെറാരു ദിക്കിൽ അവനിൽനിന്നു പ്രാണൻ ഉൽക്രമിക്കുന്നില്ല എന്നു പഞ്ചമി വിഭക്തിപ്രയോഗം കാണപ്പെടുന്നുണ്ട്.

അവൻെറ പ്രാണങ്ങൾ എന്ന ഷഷ്ഠി വിഭക്തി സംബന്ധത്തെ കാണിക്കുന്നു മറെറാരു ശാഖയിൽ കാണുന്ന പഞ്ചമിയോ സംബന്ധവിശേഷത്തെ കാണിക്കുന്നു. അതുകൊണ്ടു പഞ്ചമിക്കു പ്രാധാന്യമുള്ളതിനാൽ അഭ്യുദയത്തിനും നിശ്രേയസത്തിനും കാരണഭൂതനായ ജീവനെ കാണിക്കുന്നു, ദേഹത്തെയല്ല കാണിക്കുന്നത്. ഉന്നതഗതിയെ ആഗ്രഹിക്കുന്ന ജീവനിൽനിന്നു പ്രാണങ്ങൾ വിട്ടുപോകുന്നില്ല. ജീവനോടുകൂടെത്തന്നെയിരിക്കുന്നുവെന്നാണ് ശ്രുത്യഭിമതം.

അവതാരികാഭാഷ്യം:—പ്രാണനോടുകൂടെ പുറത്തേക്കു പോകുന്നവൻെറ ദേഹത്തിൽനിന്നു ഉൽക്രാന്തിയുണ്ടാകുന്നുവെന്നു പറഞ്ഞതിനെ എതൃക്കുന്നു:—

സ്പഷ്ടോഹ്യേകേഷാം. സൂം. 13.

ഏകേഷാം=ചില ശാഖികൾക്കു. ദേഹത്തിൽനിന്നുൽക്രാന്തി പ്രതിഷേധം. സ്പഷ്ടഃ ഹി=സ്പഷ്ടമായി കാണപ്പെടുന്നു.

ഭാഷ്യം:—പരബ്രഹ്മവിത്തിൻെറയും കൂടെ ദേഹത്തിൽനിന്നു പ്രാണൻ ഉൽക്രമിക്കും എന്നതിനെ ചില ശാഖക്കാർ സ്പഷ്ടമായി നിഷേധിച്ചിരിക്കുന്നു. അതുകൊണ്ടു ഉൽക്രാന്തിയു

ണ്ടെന്നു പറഞ്ഞതിനെ സമ്മതിപ്പാൻ തരമില്ല. ബൃഹദാരണ്യകത്തിൽ ആൎത്തഭാഗപ്രശ്നത്തിൽ:—എപ്പോഠം ഇവൻ മരിക്കുന്നുവോ അപ്പോഠം പ്രാണൻ വെളിക്കു പോകുന്നുവോ ഇല്ലെയോ എന്ന ചോദ്യത്തിൽ (ബൃം. 3-2-11) പോകുന്നില്ലെന്നു യാജ്ഞവൽക്യൻ സമാധാനം പറഞ്ഞിരിക്കുന്നു. അപ്പോഠം ആൎത്തഭാഗൻ ഉൽക്രാന്തിയില്ലെങ്കിൽ ഇവൻ മരിക്കുന്നില്ല എന്ന പക്ഷത്തെ അവലംബിച്ചതിന്നു അവിടെത്തന്നെ പ്രാണങ്ങഠം ലയിക്കുന്നു എന്നു യാജ്ഞവൽക്യൻ മറുപടി പറഞ്ഞിരിക്കുന്നു: അതു—ആ ശരീരം വീൎക്കുന്നു അളിയുന്നു. മരിക്കാതെയാണോ ആവിധമായി കാണപ്പെടുന്നതെന്നു യാജ്ഞവൽക്യൻ പറഞ്ഞിരിക്കുന്നു. (ബൃം. 3-2-11) പറയപ്പെട്ട ആ ശരീരത്തിൻെറ അവധിയിൽ ഉൽക്രാന്തിയുണ്ടാകുന്നു. അപ്പോഠം ആ ശരീരം നശിക്കുന്നു. ഇതു് ദേഹത്തിന്നാണുണ്ടാകുന്നതു് ദേഹിക്കല്ലെ. ഈ സാമാന്യന്യായാനുസരണം അവനിൽനിന്നു എന്ന പഞ്ചമിവിഭക്തിപ്രകാരം പ്രാണൻ ഉൽക്രമിക്കുന്നില്ല എന്ന പാഠത്തിന്നു ജീവനെ വിട്ടു പ്രാണൻ പോകുന്നില്ല എന്ന അൎത്ഥം ധരിക്കേണം. അവൻെറ പ്രാണങ്ങഠം ഉൽക്രമിക്കുന്നില്ല എന്ന ഷഷ്ഠിവിഭക്തിപാഠപ്രകാരം വിദ്വാനെ സംബന്ധിച്ച പ്രാണങ്ങഠം ഉൽക്രമിക്കുന്നില്ല—ജീവനെ വിട്ടുപോകുന്നില്ല—ശരീരത്തിൽനിന്നു വിട്ടുപോകുന്നു എന്ന അൎത്ഥം ധരിക്കേണം. പ്രാണോൽക്രാന്തിയില്ലെന്നു് ഉപചാരമായിട്ടു രണ്ടു ദിക്കിലും ഒരുപോലെ പറഞ്ഞിരിക്കുന്നു എന്നെ ധരിക്കേണ്ടതുള്ളു.

എന്നുമാത്രമല്ല. അതുമാത്രമല്ല. അവിദ്വാന്നു രണ്ടാമതു ശരീരപ്രാപ്തിയുണ്ടാകുന്ന ക്രമത്തെയും തുടൎച്ചയായി കാണിക്കുന്നു: "ചക്ഷുഷ്ടോവാ മൂൎദ്ധ്നോ വാഽന്യേഭ്യോവാ ശരീരദേശേഭ്യസ്ത മുൽക്രാമന്തം പ്രാണോനൂൽക്രാമതി പ്രാണമനൂൽക്രാമന്തം സൎവ്വേപ്രാണാ അനൂൽക്രാമന്തി" കണ്ണിൽക്കൂടെയോ മൂൎദ്ധാവിൽക്കൂടെയോ ശരീരത്തിൽ ഏതു ഭാഗത്തിൽക്കൂടെയോ ഉൽക്രമിക്കുന്ന അവനോടുകൂടെ പ്രാണൻ ഉൽക്രമിക്കുന്നു. അവനോടു ചേൎന്നുപോകുന്ന പ്രാണനെ മററെല്ലാ പ്രാണങ്ങളും (ഇന്ദ്രിയങ്ങളും) അനുസരിച്ചുപോകുന്നുവെന്നു സംസാരപ്രാപ്തിക്രമത്തെ പറയുന്നു. പിന്നെ "ഇതിനുകാമയമാനഃ" (ബൃം. 4-4-6) ഈ

വിധമാണെല്ലൊ കാമനയുള്ളവന്റെ അനുഭവം എന്നുപസംഹരിക്കുന്നു. അതിന്നുശേഷം കാമനയില്ലാത്ത വിദ്വാന്റെ അവസ്ഥയെ പറയുന്നു:—(ബൃം. 4-4-6) "അഥാ കാമയമാനഃ" എന്നാരംഭിച്ചുകൊണ്ടു, അവന്റെയും—വിദ്വാന്റെയും പ്രാണൻ ഉൽക്രമിക്കും എന്നു ശ്രുതിയുപദേശിക്കുമെങ്കിൽ ഈ ഉപദേശം സമംജസമായിരിക്കയില്ല. അതുകൊണ്ടു അവിദ്വാന്ന് ഉൽക്രാന്തിയുണ്ടെന്നും വിദ്വാന്നില്ലെന്നും കാണിപ്പാനാണ് ഉൽക്രാന്തിയെ നിഷേധിച്ചിരിക്കുന്നത്. അങ്ങിനെ വന്നാൽ മാത്രമേ ഉൽക്രാന്തിവ്യപദേശം സ്വീകാൎയ്യവും സാധുവുമാകയുള്ളു.

സൎവ്വത്ര പരിപൂൎണ്ണമായ ബ്രഹ്മത്തെ ആത്മാവായി സാക്ഷാൽകരിച്ച് ബ്രഹ്മമായിത്തന്നെ ഇരിക്കുന്ന അവന്റെ കാമകൎമ്മങ്ങൾ എല്ലാം മൂലത്തോടുകൂടെ നശിച്ചിരിക്കേ പുനൎജ്ജന്മത്തിന്നു ബീജമില്ലെന്നു വന്നിരിക്കയാൽ ഉൽക്രാന്തിയോ ഗതിയോ ഉണ്ടാകയില്ലെന്നുതന്നെ ശ്രുതി നിശ്ചയിച്ചിരിക്കുന്നു.

### സ്മൎയ്യതേ ച. സൂം. 14.

സ്മൎയ്യതേച=ബ്രഹ്മജ്ഞാനിക്ക് ഉൽക്രാന്തിയോ ഗതിയോ ഇല്ലെന്നു മഹാഭാരതത്തിലും പറഞ്ഞിരിക്കുന്നു.

ഭാഷ്യം:—ബ്രഹ്മജ്ഞാനിക്കു ഗതി ഉൽക്രാന്തി എന്നിവയില്ലെന്നു മഹാഭാരതത്തിൽ പറയപ്പെട്ടിരിക്കുന്നു:— "സൎവ്വഭൂതാത്മഭൂതസ്യ സമ്യഗ്ഭൂതാനി പശ്യതഃ ദേവാ അപി മാൎഗ്ഗേ മുഹ്യന്ത്യപ പദസ്യ പദൈഷിണഃ" എല്ലാ പ്രാണികളിലും ആത്മാവായിരിക്കുന്നവനും എല്ലാവരെയും ആത്മാവായിത്തന്നെ കാണുന്നവനും പ്രാപിപ്പാൻ മറ്റൊരു സ്ഥാനം ഇല്ലാത്തവനുമായ വിദ്വാന്റെ മാൎഗ്ഗം അറിവാൻ ആഗ്രഹിക്കുന്ന ദേവന്മാരും മോഹത്തെ—ഭ്രമത്തെ—അടയുന്നു. അവന്നു ഗമനമില്ലാത്തതിനാൽ അവന്റെ ഗമനം ഏതുവഴിയിൽക്കൂടെയാണെന്ന് അറിവാൻ ആൎക്കു കഴിയും. ആകയാൽ ജ്ഞാനിയുടെ ശരീരാഭാവത്തിൽ അവൻ പരിപൂൎണ്ണബ്രഹ്മസ്വരൂപൻതന്നെയെന്നു സാരം.

സൎവ്വത്ര നിറഞ്ഞിരിക്കുന്ന ബ്രഹ്മംതന്നെ ആത്മാവെന്നറിഞ്ഞിരിക്കുന്ന ബ്രഹ്മവിത്തിന്നും ഗതിയുണ്ടെന്നും സ്മൃതിയിൽ

കാണുന്നുവെല്ലോ. വ്യാസപുത്രനും മുമുക്ഷുവുമായ ശുകൻ സൂര്യ മണ്ഡലത്തിലേക്കു ചാടിയെന്നും പിതാവ് ഭോ പുത്ര! എന്ന് ഉച്ചസ്വരത്തിൽ വിളിച്ചുവെന്നും കാണുന്നുവെല്ലോ എന്നാണെങ്കിൽ അങ്ങിനെയല്ല. ശരീരസഹിതനായ ആ ശുകദേവൻ യോഗപ്രഭാവത്താൽ വിശിഷ്ടദേശപ്രാപ്തിക്കായി ശരീരത്തോടുകൂടെച്ചെന്നതാണെന്ന് ധരിക്കേണം. സർവ്വഭൂതങ്ങളും ശുകരെ കാണുന്നുണ്ടെന്നും പറഞ്ഞിരിക്കുന്നുവെല്ലോ. ശരീരമില്ലാതിരുന്നുവെങ്കിൽ സർവ്വഭൂതങ്ങൾ ശുകരെ എങ്ങിനെ കാണും. അപ്രകാരം അവിടെത്തന്നെ ഉപസംഹരിച്ചതായിട്ടും കാണുന്നുണ്ട്.

"ശുകസ്തു മാരുതാൽ ശീഘ്രാം ഗതിം കൃത്വാന്തരിക്ഷഗഃ ദർശയിത്വാ പ്രഭാവം സ്വം സർവ്വഭൂതഗതോഽഭവത്" ശുകരാകട്ടെ വായുജയത്താൽ ശീഘ്രത്തിൽ ഗമിച്ച് ആകാശത്തിലെത്തി തന്റെ പ്രഭാവത്തെ പ്രകാശിപ്പിച്ച് എല്ലാമായ് ഭവിപ്പാൻ സാധിക്കുമെന്നതിനെ പ്രകാശിപ്പിച്ചു എന്നുപസംഹരിച്ചിരിക്കുന്നു. അതുകൊണ്ടു പരബ്രഹ്മത്തെ അറിഞ്ഞിരിക്കുന്നവന്നു ഗത്യുൽക്രാന്തികൾ ഭവിക്കുന്നില്ല.

---

# 7. വാഗാദിലയാധികരണം സൂ. 15.

താനി പരേ തഥാഹ്യാഹ.

താനി=അവ:—ഇന്ദ്രിയങ്ങളും ഭൂതങ്ങളും. പരേ=പരമാത്മാവിൽ ലയിക്കുന്നു. തഥാഹി ആഹ=അപ്രകാരമാണെല്ലോ ശ്രുതി പറയുന്നതു്.

ഭാഷ്യം:—പ്രാണ ശബ്ദത്താൽ പറയപ്പെട്ട പരബ്രഹ്മവിത്തിന്റെ ഇന്ദ്രിയങ്ങളും ഭൂതങ്ങളും പരമാത്മാവിൽ ലയിക്കുന്നു. എന്തുകൊണ്ടെന്നാൽ ശ്രുതി അങ്ങിനെയാണെല്ലോ പറഞ്ഞിരിക്കുന്നതു്. "ഏവമേവാസ്യ പരിദ്രഷ്ടുരിമാഃ ഷോഡശ കലാഃ പുരുഷായണാഃ പുരുഷംപ്രാപ്യാസ്തം ഗച്ഛന്തി" (പ്രശ്നം 6–5) ഇപ്രകാരം തന്നെ ബ്രഹ്മവിത്തിന്റെ ആത്മാവിൽ കല്പി

ക്കപ്പെട്ട ഈ (I) 16കലകളും പുരുഷനെ—അറിയേണ്ടതായ—ആത്മാവിനെ പ്രാപിച്ചിട്ട ലയിക്കുന്നു.

ശങ്ക:—പതിനഞ്ചു കലകളും ഭൂമ്യാദികളെ പ്രാപിച്ചുവെന്നും വിദ്വാന്റെ കലകൾ പരബ്രഹ്മമല്ലാത്തതിൽ പ്രവേശിച്ചുവെന്നു മററൊരു ശ്രുതിയും കാണുന്നുവെല്ലൊ എന്നു ശങ്കിക്കുന്നുവെങ്കിൽ—അങ്ങിനെയില്ല. ആ ശ്രുതി വ്യവഹാരാവസ്ഥയെ ആശ്രയിച്ച് പൃഥിവ്യാദിവികാരങ്ങളായ കലകൾ അവയുടെ കാരണങ്ങളിൽ ലയിച്ചുവെന്നു കാണിക്കുന്നുവെന്നു ധരിക്കേണം.

ബ്രഹ്മത്തിൽ ലയിക്കുന്നുവെന്നുപദേശിക്കുന്ന ശ്രുതിയോ വിദ്വാന്റെ കലകളെ കുറിച്ചുള്ളതാകുന്നു. പരബ്രഹ്മ ജ്ഞാനിയുടെ സമസ്ത കലകളും ബ്രഹ്മമായിത്തന്നെ ഭവിക്കുന്നുവെന്നു കാണിക്കുന്നതിനാൽ ദോഷമില്ല.

7-ാം അധികരണം കഴിഞ്ഞു.

—✳❋✳—

# 8. അവിഭാഗാധികരണം. സൂത്രം 16.

അവിഭാഗോ വചനാത്. 16.

അവിഭാഗഃ=വിദ്വാന്റെ കലാപ്രലയം സ്വരൂപത്തോട്ട ഭേദമില്ലാത്തതാകുന്നു. എന്തുകൊണ്ടെന്നാൽ വചനാത്=ശ്രുതി പറയുന്നതു കൊണ്ടുതന്നെ

ഭാഷ്യം:—വിദ്വാന്റെ കലാ പ്രളയത്തെ പറഞ്ഞിരിക്കുന്നതു ശക്തിയെ അവശേഷമാക്കീട്ടുള്ളതോ അതോ ശക്തിയുടെ അവശേഷമില്ലാതെ നിശ്ശേഷം നശിക്കുന്നുവോ എന്നാലോചിക്കുമ്പോൾ പ്രലയ വചനം പൊതുവാകയാൽ ശക്തിയുടെ അവശേഷമുണ്ടെന്നു തന്നെ വിദ്വാനെ കുറിച്ചും ധരിക്കേണം, എന്നു ശങ്കിക്കുമ്പോൾ ശ്രുതി അങ്ങനെയല്ല ശക്തിയുടെ മൂലനാശം തന്നെ സംഭവിക്കുന്നുവെന്നു പറയുന്നു. എന്തുകൊണ്ടെ

---

(I) കർമ്മേന്ദ്രിയങ്ങൾ 5. ജ്ഞാനേന്ദ്രിയങ്ങൾ 5. പ്രാണങ്ങൾ 5. മനസ്സ് 1. ഇങ്ങിനെ 16 കലകൾ.

ന്നാൽ ശ്രുതിയുള്ളതു കൊണ്ടു തന്നെ. കലകളുടെ നാശത്തെ പറഞ്ഞതിന്നുശേഷം:—"ഭിദ്യതെ തേഷാം നാമരൂപേ പുരുഷ ഇത്യേവം പ്രോച്യതേ സ ഏഷോ ƒ കലോ ƒ മൃതോഭവതി" ആ കലകളുടെ നാമരൂപങ്ങൾ നശിക്കുന്നു. പുരുഷൻ എന്നു തന്നെ പറയപ്പെടുന്നു. ആ ഈ പുരുഷൻ കലകൾ ഇല്ലാത്തവ നും മരണമില്ലാത്തവനുമാകുന്നു. (ബൃം.6-5) എന്നു പറയുന്നു. കലകൾ അവിദ്യ നിമിത്തമായുണ്ടാകുന്നതാകയാൽ വിദ്യ നിമി ത്തമുണ്ടാകുന്ന ലയത്തിൽ കലകളുടെ ശക്ത്യവശേഷം പറയു ന്നതു യുക്തമാകയില്ല.

8-ാം അധികരണം കഴിഞ്ഞു.

---

## 9. തദോകോ ƒ ധികരണം. സൂം 17.

തദോകോ ƒ ഗ്രജ്വലനം തൽ പ്രകാശിത
ദ്വാരൊ വിദ്യാ സാമൎത്ഥ്യാത്തച്ഛേഷ
ഗത്യനു സ്മൃതിയോഗാച്ച ഹാൎദ്ദാനുഗൃഹീതഃ
ശതാധികയാ. സൂം. 17.

തദോകോഗ്രജ്വലനം=ഉപസംഹരിക്കപ്പെട്ട വാഗാദികര ണങ്ങളോടുകൂടിയതും ഉൽക്രമിപ്പാൻ വിചാരിക്കുന്നവനുമായ ആ വിജ്ഞാനാത്മാവിൻെറ (ഓകഃ, ആയതനമായ ഹൃദയത്തി ൻെറ (അഗ്ര) അററത്തിൽ (ജ്വലന) പ്രകാശം യാതൊന്നോ തൽപ്രകാശിതദ്വാരഃ=അതിനാൽ പ്രകാശിപ്പിക്കപ്പെട്ട മൂദ്ധാ വിലുള്ള ദ്വാരത്തിൽക്കൂടെ വെളിക്കുവരുന്നു. എന്തുകൊണ്ടെ ന്നാൽ. വിദ്യാസാമൎത്ഥ്യാൽ=ഹൃദയത്തിലുള്ള വിദ്യയുടെ സാമ ൎത്ഥ്യത്താലും. തച്ഛേഷഗത്യനുസ്മൃതി യോഗാത്ച=ഹാർദവിദ്യ യുടെ അംഗമായ സുഷുമ്നാനാഡി, ഗതിക്കുള്ള മാൎഗ്ഗമാണെന്നും അതിനെ ധ്യാനിക്കേണമെന്നും ഉപദേശിക്കപ്പെട്ടിരിക്കുന്നതു കൊണ്ടുമാണ് അതിൽക്കൂടെ വെളിക്കു ജീവൻ പോകുന്നതു്. ഹാർദാനു ഗൃഹീതഃ=ഹൃദയത്തിലുപാസിക്കപ്പെട്ട പരമാത്മാവി നാൽ ഉപാസകൻ അനുഗ്രഹിക്കപ്പെട്ടവനായിട്ടു. ശതാധിക യാ=നൂറെറാന്നാം നാഡിയിൽക്കൂടെ ഉൽക്രമിക്കുന്നു.

ഭാഷ്യം:— പ്രസംഗവശാൽ ആരംഭിച്ച പരവിദ്യയെകുറിച്ചുള്ള വിചാരം അവസാനിച്ചു. ഇപ്പോൾ അപരവിദ്യയെ സംബന്ധിച്ച വിചാരം ആരംഭിക്കപ്പെടുന്നു. വിദ്വാന്നും അവിദ്വാന്നും മാൎഗ്ഗം ആരംഭിക്കുന്നതുവരെ ഉൽക്രാന്തി സമാനയാണെന്നു പറയപ്പെട്ടു. ആ മാൎഗ്ഗത്തിൻെറ ഉപക്രമത്തെ ഇപ്പോൾ കാണിക്കുന്നു: ഉപസംഹരിക്കപ്പെട്ട വാഗാദിസമൂഹത്തോടുകൂടിയവനും ഉൽക്രമിപ്പാൻ ആഗ്രഹിക്കുന്നവനുമായ ഉപാസകജീവൻെറ വാസസ്ഥാനമായ ഹൃദയം പ്രകാശിക്കുന്നു. ആ ഹൃദയാഗ്രപ്രകാശത്താൽ പ്രകാശിപ്പിക്കപ്പെടുന്ന നേത്രാദിസ്ഥാനങ്ങളിൽ കൂടെയാണ് ജീവൻ വെളിക്കു പ്രവേശിക്കുന്നത്. എന്നാൽ ഈ ഉൽക്രമണം ഉപാസകനായ വിദ്വാന്നും അങ്ങിനെയല്ലാത്ത അവിദ്വാന്നും തുല്യമോ അതോ വിദ്വാന്നു വിശേഷമുണ്ടോ എന്ന സന്ദേഹം ഉണ്ടാകുമ്പോൾ രണ്ടുപേൎക്കും ഉൽക്രമണം തുല്യം എന്നേ ശ്രുതിയിൽ കാണുന്നുള്ളുവെങ്കിലും, ഹൃദയാഗ്രപ്രകാശം തുല്യമായിരുന്നാലും വിദ്വാൻ മൂൎദ്ധാവിലുള്ള നേത്രാദിസ്ഥാനത്തിൽക്കൂടെതന്നെ വിദ്വാൻെറ ജീവൻ ഉൽക്രമിക്കും. മററു സ്ഥാനങ്ങളിൽക്കൂടെ ഇതരജീവോൽക്രമണം സംഭവിക്കും. അതിന്നെന്തു കാരണം എന്നാൽ ഉപാസനയുടെ സാമൎത്ഥ്യംതന്നെ കാരണം വിദ്വാനും ശരീരത്തിലെ ഏതെങ്കിലും ഭാഗത്തിൽക്കൂടെ ഉൽക്രമിക്കുമെങ്കിൽ ഉൽകൃഷ്ടലോകം പ്രാപിക്കയില്ല അപ്പോൾ ഉപാസനം നിഷ്ഫലം എന്നുവരും. വിദ്യാഫലപ്രാപ്തിക്കുപകരിക്കുന്ന ഗതിയുടെ നിരന്തരസ്മൃതിയും ഉപാസകനുണ്ട്. അതായത്:– വിദ്യാംഗമായും മൂൎദ്ധന്യവുമായ നാഡിയോട്—(സുഷുമ്നയോടു) സംബന്ധിച്ചിരിക്കുന്നതുമായ മാൎഗ്ഗത്തെ ചിന്തിക്കത്തക്കതായ പരിശീലനം ഉപാസനകളിൽ വിധിക്കപ്പെട്ടിട്ടുണ്ട്. അതിനെ നിരന്തരം ചിന്തിച്ചുകൊണ്ടിരിക്കുന്ന ഉപാസകൻ ആ വഴിയിൽക്കൂടെത്തന്നെ പുറത്തേക്കു പോകുന്നുവെന്നതു യുക്തംതന്നെ. അതിനാൽ ഹൃദയത്തിലിരിക്കുന്നതും നന്നായുപാസിക്കപ്പെട്ടതുമായ ബ്രഹ്മത്താൽ അനുഗ്രഹിക്കപ്പെട്ടിരിക്കയാൽ ആ ബ്രഹ്മഭാവത്തെ പ്രാപിച്ച വിദ്വാനായവൻ മൂൎദ്ധാവിലുള്ളതും നൂറെറാന്നാമതുമായ നാഡിയിൽക്കൂടെ വെളിക്കു പ്രവേശിക്കുന്നു. മററവർ—ഉപാസകന്മാരല്ലാത്തവർ വേറേ നാഡികളിൽക്കൂടെ വെളിക്കുപോകുന്നു. ആവിധമല്ലെയോ ഹാൎദ്ദവിദ്യയെക്കുറിച്ച് ശ്രുതിയിൽ കാണപ്പെടുന്ന

ത്ത്:—"ശതം ചൈകാ ച ഹൃദയസ്യ നാഡ്യസ്താസാം മൂർദ്ധാനമഭി നിഃസൃതൈകാ തയോർദ്ധ്വമായന്നമൃതത്വമേതി വിഷ്വങ്ങന്യാ ഉൽക്രമണേ ഭവന്തി" (ഛാം. 8-6-6) ഹൃദയത്തിൽ നൂറൊ ന്നു നാഡികൾ ഉണ്ടു്. അവയിൽ ഒരു നാഡി മൂർദ്ധാവിൽ—ബ്ര ഹ്മരന്ധ്രത്തിൽ—ചെന്നിരിക്കുന്നു. ആ നാഡിയിൽക്കൂടെ ഊ ർദ്ധ്വംഗമിക്കുന്നവൻ അമൃതത്വത്തെ പ്രാപിക്കുന്നു. മററു നാ ഡികളിൽക്കൂടെ പോകുന്നവർ അന്യലോകത്തെ പ്രാപിക്കുന്നു.

9-ാം അധികരണം കഴിഞ്ഞു.

---

# 10. രശ്മ്യധികരണം.

രശ്മ്യനുസാരീ. സൂ. 18.

രശ്മ്യനുസാരീ=സുഷുമ്നയിൽക്കൂടെ പോകുന്നവൻ സൂര്യ രശ്മിയെ അനുസരിച്ച് സൂര്യമണ്ഡലത്തിൽ എത്തുന്നു.

ഭാഷ്യം:—ഹൃദയത്തിൽ ഉപാസിക്കേണ്ടതായ വിദ്യയെ ഉപദേശിക്കുന്ന ശ്രുതിയിൽ:—അഥയദിദമസ്മിൻ ബ്രഹ്മപുരെ ദഹരം പുണ്ഡരീകം വേശ്മ (ഛാം. 8-1-1) പിന്നെ ഈ ബ്രഹ്മ പുരത്തിൽ സൂക്ഷ്മമായും പുണ്ഡരീകാകൃതിയുള്ളതുമായ ഈ സ്ഥാനം യാതൊന്നോ എന്നാരംഭിച്ചുകൊണ്ടു വിധിക്കപ്പെട്ടി രിക്കുന്നു. അതിനെ പ്രതിപാദിക്കുന്ന ഘട്ടത്തിൽ "അഥയാ ഏതാ ഹൃദയസ്യ നാഡ്യഃ" (ഛാം. 8-6-1) പിന്നെ ഈ യാ തൊരു ഹൃദയനാഡികളോ, ആ നാഡികൾക്കും രശ്മികൾക്കും തമ്മിലുള്ള സംബന്ധത്തെ പറയുന്നു. അതിൽക്കൂടെ പോകു ന്നവൻ അമൃതത്വത്തെ പ്രാപിക്കുന്നുവെന്നു്, അപ്പോൾ ഈ നാഡിയിൽക്കൂടെ പോകുന്നവൻ ഈ രശ്മിയിൽക്കൂടെത്തന്നെ ഊർദ്ധ്വം ഗമിക്കുന്നു എന്നും അവൻ അമൃതത്വത്തെയടയുന്നു വെന്നും പറയുന്നു.

പിന്നെയും പറയുന്നു:—പകലിലും രാത്രിയിലും മരിക്കു ന്നവൎക്കു അവിശേഷേണ രശ്മിയെയടയാമോ അതോ പകലിൽ മരിക്കുന്നവനുമാത്രമോ രശ്മ്യനുസരണഗമനം? എന്നുശങ്കി

കുമ്പോഠം പൊതുവിൽതന്നെ രശ്മ്യനുസരണഗതി, പകൽ രാത്രി എന്ന വിശേഷമതിന്നില്ല എന്നും നിശ്ചയിച്ചിരിക്കുന്നു.

നിശിനേതിചേന്ന സംബന്ധസ്യ
യാവദ്ദേഹഭാവിത്വാദ്ദർശയതിച. സൂ. 19.

നിശി=രാത്രിയിൽ മരിച്ചവന്ന്. ന ഇതിചേത്=രശ്മ്യനുസരണഗതി കിട്ടുകയില്ലെന്നാണെങ്കിൽ. ന=അങ്ങിനെ വരുന്നില്ല സംബന്ധസ്യ=രശ്മിസംബന്ധം. യാവദ്ദേഹഭാവിത്വാത്=ദേഹമുള്ളതുവരെ ഉണ്ടാകുന്നതുകൊണ്ടുതന്നെ. ദർശയതിച= ശ്രുതിയും ആവിധം പറയുന്നു.

ഭാഷ്യം:– പകലിൽ നാഡീസംബന്ധം ഉള്ളതുകൊണ്ടു പകൽ മരിച്ചവന്നു രശ്മിസംബന്ധഗതി സിദ്ധിക്കും. രാത്രിയിൽ പ്രേതത്തിന്നതു സിദ്ധിക്കയില്ല. നാഡിക്കും രശ്മിക്കും തമ്മിൽ രാത്രിയിൽ സംബന്ധം ഇല്ലാത്തതാണതിന്നു കാരണം. എന്നു ശങ്കിക്കുന്നുവെങ്കിൽ അങ്ങിനെ വരുന്നില്ല, ദേഹമുള്ളേടത്തോളം കാലം നാഡിക്കും രശ്മിക്കും തമ്മിൽ സംബന്ധം ഉണ്ട്. ശ്രുതി ഈ അൎത്ഥത്തെ പറയുന്നുണ്ട്. ഈ കിരണങ്ങഠം ഈ ആദിത്യനിൽനിന്നു നാഡികളിൽ വ്യാപിക്കുന്നു. ആ നാഡികളിൽനിന്നു അവ ആദിത്യനിലേക്കും വ്യാപിക്കുന്നു. (ഛാ. 8–6–2) ഉഷ്ണകാലത്തിൽ രാത്രിയിലും ഉഷ്ണം കാണുന്നതുകൊണ്ടു രാത്രിയിൽ രശ്മിസഞ്ചാരം ഇല്ലെന്നു വരുന്നില്ല. തണുപ്പുകാലങ്ങളിൽ അല്പമാത്രമായിട്ടേ കാണപ്പെടുന്നുള്ളുവെങ്കിൽ മേഘമറവുള്ള പകൽ കാലങ്ങളിലും ആ വിധം കാണപ്പെടുന്നുണ്ടല്ലൊ. പകലിൽ എന്ന പോലെ രാത്രിയിലും രശ്മി സഞ്ചാരം ശ്രുതിയിൽ കാണുന്നുണ്ട്. രാത്രി മരിക്കുന്നവൻ രശ്മിയെ അനുസരിക്കാതെ ഊൎദ്ധ്വം സഞ്ചരിക്കുന്നുവെങ്കിൽ രശ്മ്യനുസാര ഗതിക്കൎത്ഥമില്ലെന്നു വരും. രാത്രി മരിക്കുന്ന വിദ്വാന്നു അത്രമാത്രമുള്ള അപരാധത്താൽ ഊൎദ്ധ്വ ലോക പ്രാപ്തിയില്ലെന്നു വന്നാൽ ഉപാസന ഫലം പാക്ഷികം എന്നു അനൎത്ഥം നേരിടും. ആ ശാസ്ത്രം നിഷ്പ്രയോജനം എന്നു വരും. മരണം പകലോ രാത്രിയോ ഉണ്ടാകുക എന്നാക്കും നിശ്ചയിപ്പാൻ കഴിയാത്തതു കൊണ്ടു ഉപാസകന്മാരുണ്ടാകയില്ല.

രാത്രി മരിക്കുന്നവൻ രശ്മിയെ അനുസരിക്കാതെ ഊൎദ്ധ്വം ഗമിക്കുമെങ്കിൽ രശ്മ്യനുസരണം ഗതിയുപദേശിച്ച ശ്രുതിക്ക

ത്ഥമില്ലെന്നു വരും. ഏതൊരുവൻ പകൽ മരിക്കുന്നുവോ അവൻ രശ്മിയെ ആശ്രയിച്ചും രാത്രിയിൽ മരിക്കുന്നവൻ രശ്മിയെ ആശ്രയിക്കാതെയും വെളിയിലേക്കു പോകും എന്നു വേർ തിരിച്ചു പറഞ്ഞിട്ടുമില്ല.

രാത്രിയിൽ മരിച്ചവനെ പകൽ വരുന്നതു വരെ വെച്ചിരിക്കുമെങ്കിലും ചിലപ്പോൾ രാത്രി തന്നെ സംസ്കരിച്ചുവെന്നും വരാം. അപ്പോൾ ആ ശരീരത്തിൽ രശ്മി സംബന്ധത്തിന്നു തന്നെ സാധിക്കയുമില്ല. ഉപാസനാ ബലത്താൽ അവൻ മനസ്സിനെ എപ്പോൾ സൂര്യന്റെ നേക്കയക്കുന്നുവോ തൽക്ഷണം ആ മനസ്സു സൂര്യനിൽ എത്തും. കിരണാപേക്ഷ തന്നെ അവന്നു വേണ്ടി വരുന്നില്ലെന്നും കൂടി ശ്രുതി ബോധിപ്പിക്കുന്നു. അതുകൊണ്ടു രാത്രിയിലോ പകലോ മരിച്ച വിദ്വാന്നു പൊതുവിൽ രശ്മ്യനുസരിച്ച ഗതി സിദ്ധിക്കുന്നു.

## 11. ദക്ഷിണായനാധികരണം.

## സൂത്രം 20-21.

അതശ്ചായനേ പി ദക്ഷിണേ. 20.

അതഃച=അതുകൊണ്ടും—രശ്മിയെ അപേക്ഷിക്കായ്ക മുതലായ കാരണങ്ങൾ കൊണ്ടും. ദക്ഷിണേ അയനേ അപി=ദക്ഷിണായനത്തിലും ഉപാസകൻ വിദ്യാ ഫലത്തെ പ്രാപിക്കും.

ഭാഷ്യം:—രശ്മിയെ പ്രതീക്ഷിക്കാതിരിക്കയാലും വിദ്യാ ഫലം നിത്യമാകയാലും കാലനിയമത്തെ അതിക്രമിച്ചിരിക്കുന്നതിനാലും ദക്ഷിണായനത്തിൽ മരിക്കുന്ന വിദ്വാൻ വിദ്യാ ഫലത്തെ പ്രാപിക്കും നിശ്ചയം. ഉത്തരായണത്തിൽ മരണം ശ്രേഷ്ഠം എന്നു പ്രസിദ്ധിയുള്ളതു കൊണ്ടും ഭീഷ്മർ ഉത്തരായണത്തെ കാത്തിരുന്നതുകൊണ്ടും ആപൂര്യ്യമാണ പക്ഷാദ്യാൻ ഷഡുദ ങ്ങേതിമാസാംസ്താൻ (ഛാം 4-15-5) ശുക്ലപക്ഷത്തിൽ നിന്നും സൂര്യൻ ആറു മാസങ്ങളിൽ ഉത്തരായണത്തെ പ്രാപിക്കുന്നുവോ ആ മാസങ്ങളെയും എന്നു് ശ്രുതിയുള്ളതുകൊണ്ടും ഉത്തരായണത്തെ കാത്തിരിക്കേണ്ടതല്ലെയോ എന്ന ഈ ആശ

ങ്കയെ ഈ സൂത്രം നിരാകരിക്കുന്നു. പ്രശസ്തമാണെന്ന പ്രസിദ്ധി അവിദ്വാന്മാരെക്കുറിച്ചുള്ളതാണ്. ഭീഷ്മർ ആചാരത്തെ പരിപാലിപ്പാനും പിതാവിൻെറ അനുഗ്രഹംനിമിത്തം സിദ്ധിച്ച സ്വച്ഛന്ദമരണത്തെ ആശ്രയിച്ചുമാകുന്നു. "ആതിവാഹികാ സ്തല്ലിംഗാത്" (ബ്രം. 4-3-4) ശ്രുത്യർത്ഥം പറവാൻ ഭാവിക്കുന്നതുമുണ്ട്.

അവതാരികാഭാഷ്യം:—ശങ്ക: "ഹേ ഭരതർഷഭ! ഏതുകാലത്തിൽ മരിച്ച യോഗികൾ ആവൃത്തിയെയും അനാവൃത്തിയേയും പ്രാപിക്കുമോ ആ കാലത്തെ പറയാം എന്ന സ്മൃതിയിൽ കാണുന്നതിനാൽ (ഗീത 8-23) ദക്ഷിണായനത്തിലോ രാത്രിയിലൊ മരിച്ചവൻ മോക്ഷം പ്രാപിക്കും എന്നെങ്ങിനെ പറയും എന്ന ശങ്കക്കു സമാധാനം:—

യോഗിനഃപ്രതി സ്മര്യ്യതേ സ്മാർത്തേചൈതേ യോഗിനഃ= യോഗികളെക്കുറിച്ച്. സ്മര്യ്യതേച=അഹരാദികാലനിയമം സ്മൃതിയിൽ കാണുന്നുണ്ട്. ഏതേ=ഇവ. സ്മാർത്തേച=സ്മൃതിയിൽ പറയപ്പെട്ടതാകുന്നു.

ഭാഷ്യം:—യോഗികളെക്കുറിച്ചു ഈ അഹരാദികാലനിയമം സ്മൃതിയിൽ പറഞ്ഞിട്ടുണ്ട്. ഇവ യോഗത്തിലും സാംഖ്യത്തിലും അല്ലാതെ ശ്രുതിയാൽ പറയപ്പെട്ടവയല്ല.

അതുകൊണ്ടു വിഷയം വേറെയാകയാലും വിശേഷപ്രമാണമായതുകൊണ്ടും സ്മൃതിയിൽ കാണുന്ന ഈ കാലവിശേഷയോഗം ശ്രുതിയെ സംബന്ധിച്ചിരിക്കുന്ന അറിവിനെ വിരോധിക്കുന്നില്ല. ശ്രുതി പ്രാമാണ്യത്തെ വിരോധിപ്പാൻ സ്മൃതിയെ അവതരിപ്പിച്ചുകൂടാ.

ശങ്ക!—"അഗ്നിർജ്യോതി രഹഃ ശുക്ലഃ
ഷൺമാസാ ഉത്തരായണം"
"ധൂമോരാത്രി സ്തഥാകൃഷ്ണഃ
ഷൺമാസാ ദക്ഷിണായനം"

എന്നിവയും ദേവയാനം പിതൃയാണം എന്നീ ശ്രുതിയിലെ സംഗതികളെ ഓർമ്മപ്പെടുത്തുന്നില്ലേയോ എന്നാണെങ്കിൽ സമാധാനം പറയപ്പെടുന്നു.

"തംകാലം വക്ഷ്യാമി" (ഗീത 8-23) ആ കാലത്തെ പറയാം എന്നു് സ്മൃതിയിൽ കാണുന്നതിലുള്ള ശ്രുതിവിരോധത്തെ പരിഹരിച്ചുകഴിഞ്ഞു. സ്മൃതിയിലുംകൂടെ അഗ്ന്യാദികളായ ആതിവാഹിക ദേവതകളെ സ്വീകരിക്കുന്നപക്ഷം ശ്രുതി സ്മൃതികൾ രണ്ടിലും വിരോധം യാതൊന്നുമില്ല.

ഇതി ശ്രീമൽ പരമഹംസ പരിവ്രാജകാചാര്യ ശ്രീമച്ഛങ്കര
ഭഗവാന്റെ കൃതിയിൽ ശാരീരകമീമാംസാഭാഷ്യത്തിൽ
നാലാം അധ്യായത്തിന്റെ 2-ാംപാദം സംപൂർണ്ണം.
ഇതിൽ അധികരണം 11. സൂത്രം 21.

---

4-ാം അദ്ധ്യായത്തിൽ 3-ാംപാദം.

# 1. അർച്ചിരാദ്യധികരണം സൂത്രം 1.

അർച്ചിരാദിനാ തൽ പ്രഥിതേഃ സൂ 1.

അർച്ചിരാദിനാ=അച്ചിസ്സിനെ അഭിമാനിക്കുന്ന ദേവത മുതലായവയുള്ള മാർഗ്ഗത്തിൽകൂടെ സഞ്ചരിക്കുന്നു. തൽപ്രഥിതേഃ=സഗുണബ്രഹ്മോപാസകന്മാർക്കെല്ലാം ഈ മാർഗ്ഗം പ്രസിദ്ധമായിരിക്കുന്നതുതന്നെ അതിന്നു കാരണം.

ഭാഷ്യം:—മാർഗ്ഗം ആരംഭിക്കുന്നതുവരെ വിദ്വാനും അവിദ്വാനും ഉൽക്രാന്തിസമാനയാണെന്നു ഇതിന്നുമുമ്പേ നിശ്ചയിച്ചിരിക്കുന്നു. മാർഗ്ഗമാകട്ടെ ഓരോ ശ്രുതികൾ ഓരോവിധത്തിൽ പറയുന്നതായി കാണപ്പെടുന്നു. "അഥൈ തൈരേവ രശ്മിഭി രൂർദ്ധ്വം ആക്രമതേ" (ഛാം. 8-6-5) പിന്നെ ഈ രശ്മികളിൽകൂടെത്തന്നെ ഊർദ്ധ്വം ഗമിക്കുന്നുവെന്നു. "തേ ഽർച്ചിഷോ ഽഭിസംഭവന്ത്യർച്ചിഷോ ഽഹഃ" അവർ അർച്ചിസ്സിനെയും അതിൽനിന്നു് അഹസ്സിനെയും പ്രാപിക്കുന്നു (ബൃം. 6-2-15) എന്നും "സ ഏതം ദേവയാനം പന്ഥാനമാസാദ്യാഗ്നി ലോകമാഗച്ഛതി" അവൻ ഈ ദേവലോകമാർഗ്ഗത്തെ പ്രാപിച്ചിട്ടു അഗ്നിലോകത്തെ പ്രാപിക്കുന്നു (കൌ. 1-3) "യദാവൈ

പുരുഷോ ƒ സ്മാല്ലോകാൽ പ്രൈതി സ വായുമാഗച്ഛതി'' (ബൃം. 5-10-1) ഉപാസകൻ ഈ ശരീരത്തിൽനിന്നെപ്പോഠം വെളിക്കുപോകുന്നുവോ അപ്പോഠം വായുലോകത്തെ പ്രാപിക്കുന്നുവെന്നും. ''സൂൎയ്യദ്വാരേണതേ വിരജാഃ പ്രയാന്തി'' അവർ സൂൎയ്യദ്വാരത്തിൽക്കൂടെ രജോഗുണരഹിതന്മാരായിട്ടു ഗമിക്കുന്നു (മു. 1-2-11). ഈവിധം ശ്രുതികഠം പലവിധത്തിൽ കാണപ്പെടുന്നതിനാൽ സംശയം നേരിടുന്നു! ഈ മാൎഗ്ഗങ്ങളെല്ലാം ഒന്നിനോടു മറ്റൊന്നു വേറെയുള്ളതോ അതോ ഒന്നുതന്നെ അനേകവിശേഷണങ്ങളുള്ളതോ എന്നാണു് സംശയം:—

ഒന്നാമതായിട്ടു ഈ മാൎഗ്ഗങ്ങഠം ഓരോന്നും ഭിന്നങ്ങഠംതന്നെയെന്നു നിശ്ചയിക്കുന്നു. പ്രകരണങ്ങഠം ഓരോന്നും വെവ്വേറെ ആയും ഭിന്നോപാസനങ്ങഠംക്കു അംഗങ്ങളായും കാണപ്പെടുന്നതിനാൽ മാൎഗ്ഗങ്ങളോരോന്നും ഭിന്നങ്ങഠം. ഈ രശ്മികളിൽക്കൂടെത്തന്നെ ആ ഉപാസകൻ സഞ്ചരിക്കുന്നു എന്നു ഏവകാരത്താൽ തീൎച്ചപ്പെടുത്തിപ്പറഞ്ഞിരിക്കുന്നതു എല്ലാ മാൎഗ്ഗങ്ങളും ഒന്നുതന്നെയെന്നു വന്നാൽ വ്യൎത്ഥമാകും. അവൻ മനസ്സിനെ സൂൎയ്യനുനേൎക്കുവിട്ടാൽ തൽക്ഷണം സൂൎയ്യനിൽ എത്തും എന്നതും വ്യൎത്ഥമാകും. എന്നിങ്ങനെയുള്ള പൂൎവ്വപക്ഷത്തിന്നു അർചിരാദിനാ എന്ന സൂത്രത്താൽ സിദ്ധാന്തപക്ഷം പറയുന്നു:—

ബ്രഹ്മപ്രാപ്തിക്കായാഗ്രഹിക്കുന്ന എല്ലാ ഉപാസകന്മാരും അൎച്ചിരാദിമാൎഗ്ഗത്തിൽക്കൂടെത്തന്നെ സഞ്ചരിക്കുന്നുവെന്നു ഞങ്ങഠം പ്രതിജ്ഞചെയ്യുന്നു. എന്തുകൊണ്ടെന്നാൽ അതിന്നു പ്രസിദ്ധിയുള്ളതുകൊണ്ടുതന്നെ. ഉപാസകന്മാൎക്കെല്ലാം ഈ മാൎഗ്ഗം പ്രസിദ്ധമായിട്ടാണെല്ലൊ കാണപ്പെടുന്നതു്. പഞ്ചാഗ്നിവിദ്യാപ്രകരണത്തിൽ യാതൊരുവർ അരണ്യത്തിൽ ശ്രദ്ധയുള്ളവരായിട്ടു ഹിരണ്യഗൎഭനെ ഉപാസിക്കുന്നുവോ അവരും അൎച്ചിരാദിമാൎഗ്ഗത്തെ അനുസരിച്ചു സഞ്ചരിക്കുന്നുവെന്നു കാണുന്നു. (ബൃം. 6-2-15) അന്യവിദ്യോപാസകന്മാൎക്കും ഈ മാൎഗ്ഗംതന്നെ നിശ്ചയിക്കപ്പെട്ടിരിക്കുന്നു.

ഏതൊരു വിദ്യയെ ഉപാസിക്കുന്നവൎക്കു യാതൊരു മാൎഗ്ഗവും പറയപ്പെടാതിരിക്കുന്നുവോ അവൎക്കു അൎച്ചിരാദിമാൎഗ്ഗം

സ്വീകാൎയ്യമായിരിക്കട്ടെ. ഏവൎക്ക പ്രത്യേകം മാൎഗ്ഗം പറയപ്പെട്ടിരിക്കുന്നുവോ അവൎക്കും അൎച്ചിരാദിമാൎഗ്ഗം എന്തിനായിട്ടു നിശ്ചയിക്കുന്നുവെന്നാണെങ്കിൽ:— ഈ മാൎഗ്ഗങ്ങൾ ഓരോന്നും ഭിന്നങ്ങളാണെങ്കിൽ അങ്ങനെ ആവാം. ഒരേ മാൎഗ്ഗംതന്നെയാണ് ഓരോരോ വിശേഷണങ്ങളോടുകൂടെ ബ്രഹ്മലോകത്തിൽ എത്തിക്കുന്നത് എന്നേയുള്ളു. ചിലേടത്തിൽ ഒരു വിശേഷണം. മറെറാരേടത്ത് മറെറാരു വിശേഷണം എന്നുമാത്രം ഭേദം. എല്ലാ സ്ഥലവും ഒന്നുതന്നെ എന്ന ഏകവിജ്ഞാനം ഉണ്ടാകുന്നു. വിശേഷണവിശേഷ്യങ്ങൾ ഭേദിക്കുന്നതുകൊണ്ടു സ്ഥലഭേദബുദ്ധിയുണ്ടാകുന്നില്ല. പ്രകരണഭേദം ഉണ്ടെങ്കിൽകൂടെ ഉപാസനത്തിൽ ഭേദമില്ലെങ്കിൽ അതാതു വിശേഷണങ്ങൾക്കുപസംഹാരം പറഞ്ഞിരിക്കുന്നതുപോലെ ഗതിയെക്കുറിച്ചും ഉപസംഹാരം ചെയ്യുന്നതുതന്നെ യുക്തമായിരിക്കുന്നത്.

ഉപാസനയിൽ ഭേദമുണ്ടെങ്കിലോ. ഗമിക്കുന്ന സ്ഥലം ഒന്നുതന്നെ എന്ന ഏകത്വബോധമുണ്ടാകുമ്പോൾ ഗതിക്കു ഭേദമില്ലെന്നു സിദ്ധിക്കുന്നുവെല്ലോ.

"തേതേഷു ബ്രഹ്മലോകേഷു പരാഃ പരാവതോ വസന്തി" (ബൃം. 6-2-15) അവർ ദീൎഘകാലം നിലനില്ക്കുന്ന ബ്രഹ്മലോകങ്ങളിൽ ദീൎഘകാലം വസിക്കുന്നുവെന്നും "തസ്മിൻ വസന്തി ശാശ്വതീഃ സമാഃ" അവിടെ ബഹുകാലം വസിക്കുന്നു (ബൃം. 5-10-1) വെന്നും, "സായാ ബ്രഹ്മണോജിതിൎയ്യാവ്യൃഷ്ടിസ്താം ജിതിം ജയതി താംവ്യൃഷ്ടിം വ്യശ്നുതേ" (കൌഷീം 1-4).

ഹിരണ്യഗൎഭനു സൎവ്വത്തിലും യാതൊരു ജയമുണ്ടോ യാതൊരു വ്യാപ്തിയുണ്ടോ ആ ജയത്തെയും ആ വ്യാപ്തിയേയും അവിടെ വസിക്കുന്ന ഉപാസകൻ അനുഭവിക്കുന്നുവെന്നും

"തദ്യ ഏവൈതം ബ്രഹ്മലോകം ബ്രഹ്മചൎയ്യേണാനുവിന്ദതി" അതുകൊണ്ടു ഇവർ ഈ ബ്രഹ്മലോകത്തെ ബ്രഹ്മചൎയ്യത്താൽ പ്രാപിക്കുന്നുവെന്നും (ഛാം. 8-4-3) ഇപ്രകാരം അവിടവിടെ ബ്രഹ്മലോകപ്രാപ്തിരൂപമായ ഒരേ ഫലത്തെ കാണിക്കുന്നു.

"ഇവർ രശ്മികളാൽ" എന്ന ദിക്കിൽ ഏവകാരത്താൽ പറഞ്ഞിരിക്കുന്ന അവധാരണം വ്യൎത്ഥമാകും എന്നു പറഞ്ഞു

വെല്ലൊ എന്നാണെങ്കിൽ അതൊരു ദോഷമാകയില്ല എന്തു കൊണ്ടെന്നാൽ ഈ അവധാരണം രശ്മിയെ പ്രാപിക്കുന്നതിനെത്തന്നെ കാണിക്കുന്നതാകുന്നു.

ശ്രുതിയിൽ "ഏതൈരേവ" ഇവയാൽതന്നെ എന്നതിലുള്ള "ഏവ" എന്ന ഒരേ ശബ്ദം രശ്മികളെ പ്രാപിപ്പിക്കുന്നതിന്നും അച്ച്ിരാദികളെ വ്യാവൎത്തിപ്പിക്കുന്നതിന്നും സമൎത്ഥമാകയില്ല. ആകയാൽ രശ്മിസംബന്ധത്തെ മാത്രം ഏവകാരം നിശ്ചയിക്കുന്നുവെന്നു കണ്ടുകൊള്ളേണം.

"യാവൽക്ഷിപേൽമനഃ" എപ്പോഠം മനസ്സിനെ ക്ഷേപിക്കുന്നുവോ എന്നതിനാൽ പറയപ്പെട്ട വേഗതയോ അച്ച്ിരാദ്യപേക്ഷയുണ്ടെങ്കിലും അന്യത്ര ഗമിപ്പാനുള്ള ആഗ്രഹത്തെ സൂചിപ്പിക്കുന്നതാകയാൽ വിരോധമില്ല. നിമേഷമാത്രത്താൽ ഇവിടെ വന്നുകൊള്ളാം എന്നു പറയുന്നതുപോലെയാണാവചനം.

കൂടാതെ "അഥൈതയോഃ പഥോൎന്നകതരേണചന" ഈ രണ്ടു മാൎഗ്ഗങ്ങളിൽ ഒന്നിൽക്കൂടെയും പോകുന്നില്ല (ഛാം. 5-10-8) എന്ന വചനത്തിൽ രണ്ടു മാൎഗ്ഗങ്ങളിൽനിന്നും ഭ്രഷ്ടന്മാരായവരുടെ കഷ്ടമായ മൂന്നാമത്തെ മാൎഗ്ഗത്തെ (പിതൃയാണത്തെ) കാണിച്ചശേഷം സുഗമമായ ദേവയാനമാൎഗ്ഗത്തിലെ അച്ച്ിരാദിവിഭാഗങ്ങളെ എടുത്തുപറയുന്നു. അച്ച്ിരാദിമാൎഗ്ഗത്തിൽ അനേക മാൎഗ്ഗപൎവ്വങ്ങളും മററു വഴിയിൽ കുറഞ്ഞ മാൎഗ്ഗപൎവ്വങ്ങളുമുണ്ട്. അനേക മാൎഗ്ഗപൎവ്വങ്ങഠംക്കു വിരോധമില്ലാത്തവിധത്തിൽ അല്പമാൎഗ്ഗപൎവ്വങ്ങളിൽക്കൂടെ നയിക്കുന്നതുതന്നെ ഗ്ഗുണം എന്ന കാരണത്താൽ "അർചിരാദിനാ തൽപ്രഥിതേഃ" എന്നു പറഞ്ഞിരിക്കുന്നു.

1-ാം അധികരണം കഴിഞ്ഞു.

---

# 2. വായ്വധികരണം. സൂ 2.

വായുമബ്ദാദവിശേഷ വിശേഷാഭ്യാം

വായും=വായുവിനെ. അബ്ദാൽ=സംവത്സരത്തിന്നുശേഷം പഠിച്ചുകൊള്ളേണം. എന്തുകൊണ്ടെന്നാൽ: — അവിശേഷ

വിശേഷാഭ്യാം=പൊതുവായും വിശേഷമായും രണ്ടുവിധത്തിൽ രണ്ടു ശ്രുതികളിൽ കാണുന്നതുകൊണ്ടുതന്നെ.

ഭാഷ്യം:—ഏതൊരു മുറയെ അവലംബിച്ചിട്ടാണ് ഒന്നിൽ പ്രവേശിച്ചശേഷം മററൊന്നിൽ ആതിവാഹികൻ പ്രവേശിക്കുന്നുവെന്ന വിവരം ശ്രുതിയിൽനിന്നു സിദ്ധിക്കുന്നതു എന്നാണ് വിചാരം ചെയ്യുന്നത്. അതിൽ സൂത്രകാരൻ ഒരു മിത്രത്തിൻെറ നിലയിൽ ഉപദേശിക്കുന്നു:—

ശ്രുതികളോരോന്നിൽ ഓരോ വിധം കാണുന്നതിനെ സൂക്ഷ്മമായാലോചിച്ച് വേർ തിരിച്ചുറപ്പിക്കുന്നതിൽ മിത്ര ഭാവത്തെ ആശ്രയിച്ച സൂത്രകാരൻ പറയുന്നതിനെ ഭാഷ്യകാരൻ എടുത്തു കാണിക്കുന്നു:—

കൌഷീതികളുടെ ഉപനിഷത്തിൽ പറയുന്ന വിധം ഇതാകുന്നു:—ആ ഉപാസകൻ ഈ ദേവയാനത്തെ പ്രാപിക്കുന്നു. അതിൽ നിന്ന് അഗ്നിലോകത്തിലെത്തുന്നു. പിന്നെ വായുലോകത്തെയും വരുണ ലോകത്തെയും ഇന്ദ്രലോകത്തെയും പ്രജാപതീലോകത്തെയും ബ്രഹ്മലോകത്തെയും പ്രാപിക്കുന്നു. എന്നിങ്ങനെ ദേവയാനമാർഗ്ഗത്തെ പറഞ്ഞിരിക്കുന്നു. അവിടെ കാണുന്ന അർച്ചിസ്സ് അഗ്നി,യെന്ന രണ്ടു ശബ്ദവും ജ്വലിക്കുന്ന ഒരേ വസ്തുവിനെ കാണിക്കുന്നതിനാൽ സ്ഥാനം രണ്ടില്ലാത്തതുകൊണ്ടു അവിടെ വിശ്രമത്തിന്നവകാശമില്ല. അർച്ചിരാദി മാർഗ്ഗത്തിൽ വായുവിനെ പറയാത്തതുകൊണ്ടു വായുവിനെ ഏതു സ്ഥാനത്തിൽ വെക്കേണം എന്നാലോചിക്കുമ്പോഠം "അവർ അർച്ചിസ്സിനെ പ്രാപിക്കുന്നു. അതിൽനിന്നു അഹസ്സിനെയും അതിൽ നിന്നു ശുക്ലപക്ഷത്തെയും അതിൽ നിന്നുത്തരായണ കാലമായ ആറു മാസ ദേവതകളെയും അതിൽ നിന്നു സംവത്സര ദേവതയേയും അതിൽ നിന്നു ആദിത്യനേയും പ്രാപിക്കുന്നു എന്ന് ശ്രുതിയിൽ കാണുന്നുണ്ട്. ഈ ശ്രുതി പ്രകാരം സംവത്സരത്തിന്നു ശേഷവും ആദിത്യൻെറ മുന്നിലുമുള്ള വായുവിനെ പ്രാപിക്കുന്നുവെന്നു കിട്ടുന്നു" എങ്ങിനെയെന്നാൽ:— പൊതുവായും വിശേഷമായും ഉപദേശം കാണപ്പെടുന്നതുകൊണ്ടുതന്നെ.

"സ വായുലോകം" (കൌഷീം 1-3) അവൻ വായുലോകത്തെ പ്രാപിക്കുന്നു വെന്നു പൊതുവായും മററൊരു ശ്രുതി

യിൽ വിശേഷമായും പറയപ്പെട്ടിരിക്കുന്നു. യദാവൈ പുരു ഷോ / സ്മാല്ലോകാൽപ്രൈതി സവായുമാഗച്ഛതി തസ്മൈ സ തത്ര വിജിഹീതേ യഥാ രഥ ചക്രസ്യഖം തേന സ ഊൎദ്ധ്വമാക്രമതേ സ ആദിത്യമാഗച്ഛതി'' എപ്പോൾ പുരുഷൻ ഈ ശരീരം വിട്ടു പോകുന്നുവോ അപ്പോൾ അവൻ വായുവിനെ പ്രാപിക്കുന്നു. ആ സമയത്തിൽ ആ വായുവിൻെറ തേരിലുള്ള ചക്രത്തിൻെറ ആരക്കാലിൻെറ ഇടയിലുള്ള ദ്വാരത്തിൽ കൂടെ ഊൎദ്ധ്വംഗതനായിട്ടു ആദിത്യനെ പ്രാപിക്കുന്നുവെന്നു വിശദമായുപദേശിക്കപ്പെട്ടിരിക്കുന്നു. വായുവിൻെറ സ്ഥാനം ആദിത്യൻെറ മുന്നിലും കാണുന്നതുകൊണ്ടു സംവത്സരത്തിൻെറയും ആദിത്യൻെറയും മദ്ധ്യത്തിൽ വായുവിൻെറ സ്ഥാനം എന്നു കിട്ടുന്നു.

ശങ്കഃ—സ എതംദേവയാനം പന്ഥാനമാപദ്യ അഗ്നിലോകമാഗച്ഛതി സ വായുലോകം സ വരുണലോകം (കൌ. 1-3) അവൻ ഈ ദേവയാനമാൎഗ്ഗത്തെ പ്രാപിച്ച ശേഷം അഗ്നിലോകത്തെയും പിന്നെ വരുണലോകത്തെയും പ്രാപിക്കുന്നുവെന്നു ശങ്കിക്കുന്നുവെങ്കിൽ സമാധാനം പറയാം:—ഇവിടെ കേവലമായ പാഠം മാത്രം പറയപ്പെട്ടിരിക്കുന്നു. ആദ്യം അവസാനം എന്ന രീതിയിൽ ഇന്നതിന്നു ശേഷം ഇന്നത് എന്ന ഒരു നിയമം ക്രമീകരിക്കപ്പെട്ടതായി ഈ പാഠത്തിൽ കാണപ്പെടുകയില്ല, പദാൎത്ഥങ്ങളെ കാണുന്നുവെന്നു മാത്രമേ ഈ പാഠത്തിൽനിന്നു കിട്ടുകയുള്ളൂ.

മററൊരേടത്തങ്ങനെയല്ല. വായുവിൻെറ ചക്രദ്വാരത്തിൽക്കൂടെ ഉൽഗമിച്ചശേഷം ആദിത്യനെ പ്രാപിക്കുന്നുവെന്ന ക്രമത്തെ അറിവാൻ സാധിക്കുന്നുണ്ട്. അവിടെനിന്നു ആദിത്യസന്നിധിയിൽ എത്തുവാൻ വേണ്ടീട്ടു ദേവലോകത്തിൽനിന്നു വായുവിനെ പ്രാപിക്കുന്നുവെന്നതിന്നു പകരം "വായുമബ്ദാത്" സംവത്സരത്തിൽനിന്നു വായുവിനെ പ്രാപിക്കുന്നുവെന്നു ഛാന്ദോഗ്യശ്രുത്യനുസരണം പറഞ്ഞതാകുന്നു.

ഛാന്ദോഗ്യം വാജസനേയം എന്ന രണ്ടിൽ ഒന്നിൽ ദേവലോകം പറയപ്പെടുന്നില്ല. മററൊന്നിൽ സംവത്സരവും പറയപ്പെടുന്നില്ല. അതുകൊണ്ടു ഈ രണ്ടു ശ്രുതികൾക്കുമുള്ള പ്രാമാണ്യത്തെ കാത്തുകൊണ്ടു ദേവലോകത്തെയും സംവത്സരത്തേ

യും മേൽകാണിച്ച ശ്രുതികളിലും ചേൎക്കേണ്ടതായിരിക്കുന്നു. അതിലും മാസസംബന്ധം ഉള്ളതുകൊണ്ടു ആദ്യം സംവത്സരവും പിന്നെ ദേവലോകവും എന്നു വേർതിരിച്ചു ചേൎത്തുകൊള്ളേണം.

2–ാം അധികരണം കഴിഞ്ഞു.

---

## 3. തഡിദധികരണം.

തഡിതോഽധിവരുണഃ സംബന്ധാത്. സൂ. 3.

തഡിതഃ അധി=മിന്നലിന്നുമേൽ. വരുണഃ=വരുണലോകം പറയപ്പെടേണം. എന്തുകൊണ്ടെന്നാൽ സംബന്ധാത്=മിന്നലിന്നും വരുണന്നും ചേൎച്ചയുള്ളതുകൊണ്ടുതന്നെ.

ഭാഷ്യം:—"ആദിത്യാത് ചന്ദ്രമസം ചന്ദ്രമസോവിദ്യുതം" (ഛാം. 4-15-5) ആദിത്യനിൽനിന്നു ചന്ദ്രനേയും ചന്ദ്രനിൽനിന്നു മിന്നലിനേയും പ്രാപിക്കുന്നുവെന്നു ശ്രുതിയിൽ കാണുന്നതിനാൽ മിന്നലിന്നു മേൽ വരുണനെ പ്രാപിക്കുന്നുവെന്നു കിട്ടുന്നു. എന്തുകൊണ്ടെന്നാൽ വരുണന്നും മിന്നലിന്നും തമ്മിൽ ചേൎച്ചയുണ്ടല്ലൊ. വിദ്യോതതേസ്തനയതി വൎഷിഷ്യതിവാ" (ഛാം. 7-11-2) മിന്നുന്നു ഇടി മുഴങ്ങുന്നു അപ്പോൾ മഴ പൊഴിയുന്നു. എപ്പോൾ വിശാലമായ മിന്നലുകൾ, കഠിനമായ ഇടിമുഴക്കങ്ങൾ ഇവ മേഘാന്തൎഭാഗത്തിൽ സഞ്ചരിക്കുന്നുവോ അപ്പോൾ മഴ പെയ്യുന്നുവെന്ന ശ്രുതിയും വരുണന്നും മിന്നലിന്നും തമ്മിൽ സംബന്ധത്തെ വിസ്തരിച്ചു കാണിക്കുന്നു. ജലാധിപതി വരുണനാണെന്നു ശ്രുതിസ്മൃതികൾ ഉൽഘോഷിക്കുന്നു. വരുണസമീപത്തിൽ ഇന്ദ്രനേയും പ്രജാപതിയേയും ചേൎത്തുകൊള്ളേണം. അവൎക്കു വേറെ സ്ഥാനം കാണുന്നില്ല. ശ്രുതിയിൽ അവരെ പറയുന്നതുമുണ്ടു്. അന്യത്ര സ്ഥാനമുള്ള വരുണാദികളെ ഇവിടെ ആഗന്തുകന്മാരായി ചേൎത്തിയിരിക്കയാൽ അവസാനത്തിൽ മാത്രമേ അവൎക്കു സ്ഥാനത്തിന്നവകാശമുള്ളൂ. പ്രത്യേക സ്ഥാനം പറയപ്പെടാത്തതിനാൽ മിന്നലും അൎച്ചിരാദിമാൎഗ്ഗത്തിൽ അവസാനത്തിലുള്ളതായിരിക്കും.

3–ാം അധികരണം കഴിഞ്ഞു.

---

# 4. ആതിവാഹികാധികരണം സൂ. 4-6.

ആതിവാഹികാസ്തല്ലിംഗാത് സൂത്രം 4.

ആതിവാഹികാഃ=കൂട്ടിക്കൊണ്ടുപോയി അതാതു സ്ഥാനത്തിൽ എത്തിക്കുന്ന ചേതനന്മാരായ ദേവതകളായിരിക്കും എന്തുകൊണ്ടെന്നാൽ:—തല്ലിംഗാത്=ആവിധം പറവാനുള്ള ലക്ഷണം ശ്രുതിയിൽ കാണപ്പെടുന്നതുകൊണ്ടുതന്നെ.

ഭാഷ്യം: – ആ അർച്ചിരാദിവിഷയത്തിൽ സംശയം:— ഇവ മാർഗ്ഗലക്ഷണങ്ങളോ ഭോഗഭൂമികളോ അതോ ഗന്താക്കളെ കൂട്ടിക്കൊണ്ടുപോകുന്ന ചേതനാദേവതകളോ എന്നാണ് സംശയം. മാർഗ്ഗലക്ഷണങ്ങളാണെന്നാദ്യമായി കരുതുന്നു. ഉപദേശസ്വരൂപവും ആവിധത്തിലിരിക്കുന്നു. എന്തുകൊണ്ടെന്നാൽ:—ലോകത്തിൽ ഒരു ഗ്രാമത്തെയോ നഗരത്തെയോ എത്തുവാനാഗ്രഹിച്ചു യാത്രചെയ്യുന്ന ഒരുവനു വഴി കാട്ടിക്കൊടുക്കുന്ന ഒരു സമ്പ്രദായമാണ് ഉപദേശത്തിൽ കാണുന്നത്. മാർഗ്ഗം അറിയുന്ന ഒരാൾ യാത്രക്കാരനോടു നിങ്ങൾ ഇവിടെനിന്ന് ആ കാണുന്ന മലയിൽ എത്തുവിൻ. അവിടെനിന്നടുത്തുള്ള ആൽമരത്തിലും പിന്നെ നദിയിലും പിന്നെ ഗ്രാമത്തിലും നഗരത്തിലും എത്തും എന്നുപദേശിക്കുന്നതുപോലെ ഇവിടെയും അർച്ചിസ്സിൽനിന്ന് അഹസ്സിലും അതിൽനിന്ന് ശുക്ലപക്ഷത്തെയും എന്നിങ്ങിനെ ഉപദേശിക്കുന്നതായിട്ടു കാണുന്നു.

അല്ലെങ്കിൽ അർച്ചിരാദികൾ ഭോഗഭൂമികളാണെന്നുമാവാം. അഗ്ന്യാദികളോടു ലോകശബ്ദം ചേർന്നുകാണുന്നുണ്ടല്ലോ. "അഗ്നിലോകമാഗച്ഛതി" (കൌ. 1-3) അഗ്നിലോകത്തെ പ്രാപിക്കുന്നു എന്ന ശ്രുതി അഗ്നി ഒരു ലോകമാണെന്നു കാണിക്കുന്നു. പ്രാണികളുടെ ഭോഗസ്ഥാനമായിട്ടാണ് ലോകശബ്ദപ്രയോഗം കാണപ്പെടുന്നത്. മനുഷ്യലോകം, പിതൃലോകം, ദേവലോകം എന്നിങ്ങിനെ സാധാരണ പ്രയോഗം കാണപ്പെടുന്നു. (ബൃ. 1-5-16) അഹോരാത്രേഷുതേ ലോകേഷുസജ്ജന്തെ (ബ്രാഹ്മണം) അവർ അഹോരാത്രങ്ങളായ ലോകങ്ങളിൽ ചേരുന്നു. അതുകൊണ്ടു ആതിവാഹികർ ചേതനമുള്ളവരല്ല. അചേതനങ്ങ

ളായതുകൊണ്ടു ആതിവാഹികത്വം—കൂട്ടികൊണ്ടുപോയി സ്ഥാനത്തിൽ എത്തിക്കാനുള്ള സാമത്ഥ്യം അവക്കില്ല. ലോകത്തിൽ രാജനിയുക്തന്മാരായ ആളുകളാണെല്ലൊ സഞ്ചാരികൾക്കു വഴി കാട്ടിക്കൊടുത്തു സ്ഥാനത്തിൽ എത്തിക്കുന്നതായി കാണപ്പെടുന്നതും എന്നിങ്ങിനെ പൂർവ്വപക്ഷത്തിന്നു സമാധാനം:—

ഇവർ ആതിവാഹികന്മാരാവാൻ അർഹന്മാർതന്നെയാകുന്നു. എന്തുകൊണ്ടെന്നാൽ ആവിധം നിശ്ചയിപ്പാൻ മതിയായ ലിംഗം—ലക്ഷണം—ശ്രുതിയിൽ കാണപ്പെടുന്നതുകൊണ്ടുതന്നെ. "ചന്ദ്രമസോ വിദ്യുതം തൽ പുരുഷോऽമാനവഃ സ ഏതാൻ ബ്രഹ്മഗമയതി"(ഛാം.4-15-5) ചന്ദ്രനിൽനിന്നു വിദ്യുത്തിനെ പ്രാപിച്ച ഉടനെ ഇവനെ ആ അമാനുഷപുരുഷൻ ബ്രഹ്മത്തെ പ്രാപിപ്പിക്കുന്നുവെന്ന വചനം ആതിവാഹികൻ ചേതനപുരുഷൻതന്നെയെന്നുറപ്പിക്കുന്നു. ബ്രഹ്മത്തെ എത്തിക്കുന്നുവെന്ന വചനം ആ കാര്യത്തെ സാധിപ്പിച്ചുവെന്നല്ല സാധിപ്പിച്ചതുപോലെ ആയിയെന്നേ അതിന്നത്ഥമുള്ളു വിദ്യുത്തിലെത്തിയെന്ന അത്ഥത്തിൽ ആ വചനം അവസാനിക്കുന്നുവെന്നു ഞങ്ങൾ പറയുന്നുവെന്നാണെങ്കിൽ:—

അങ്ങനെയല്ല: – പ്രാപ്തമായ മാനവത്വം അവസാനിച്ചുവെന്നു കാണിപ്പാനാണ് "അമാനവപുരുഷഃ" എന്ന വിശേഷണം കൊടുത്തിരിക്കുന്നത്. അച്ചിരാദികളിൽ എത്തിക്കുന്ന പുരുഷന്മാർ മാനവന്മാരാണെങ്കിൽ അവരല്ല ഇവർ എന്നു കാണിപ്പാനും "അമാനവഃ" എന്ന വിശേഷണം യുക്തമാകുന്നു.

അവതാരികാഭാഷ്യം:—അമാനവൻ എന്നു വിശേഷണംമാത്രംകൊണ്ടു അമാനവത്വം സിദ്ധിപ്പാൻ ന്യായം മതിയാകയില്ല. അതൊരു വിശേഷണം എന്നെ വരുന്നുള്ളു എന്ന ശങ്കക്കു സമാധാനം പറവാനാണ് അനന്തരസൂത്രം:

ഉഭയവ്യാമോഹാത്തൽസിദ്ധേഃ. സൂത്രം 5.

ഉഭയവ്യാമോഹാൽ=രണ്ടുപേക്കും ജ്ഞാനമില്ലാത്തതുകൊണ്ടു തൽസിദ്ധേഃ=ചേതനകളായ ആതിവാഹികരുടെ സിദ്ധി ഉണ്ടാകുന്നു.

അച്ചിരാദിമാർഗ്ഗത്തിലെത്തിയവരുടെ ഇന്ദ്രിയങ്ങൾ എല്ലാം ഒന്നായിചേൎന്ന ഒരു പിണ്ഡമായിരിക്കയാൽ അവക്കു സ്വാതന്ത്ര്യമില്ല.

മാർഗ്ഗങ്ങളും അചേതനങ്ങളാകയാൽ സ്വതന്ത്രങ്ങളല്ല. രണ്ടു പേരും അസ്വതന്ത്രങ്ങളായതുകൊണ്ടു അർച്ചിരാദികളെ അഭിമാനിക്കുന്നവരും ചേതനങ്ങളുമായ ദേവതാ വിശേഷങ്ങൾ അതി യാത്രയിൽ നിയുക്തന്മാരാണെന്നു് അറിയപ്പെടുന്നു. ലോകത്തിലും മദ്യപാനാദികൾ നിമിത്തം മദിച്ചവരും മോഹാലസ്യത്തിൽ അകപ്പെട്ടവരും അന്യരുടെ സഹായത്താൽ നടക്കുന്നവരായി കാണപ്പെടുന്നുണ്ടല്ലൊ.

അർച്ചിരാദികൾക്കു് അവസ്ഥിതിയില്ലാത്തതുകൊണ്ടു മാർഗ്ഗ സ്ഥിതി അറിയുന്നവയല്ലെല്ലൊ. രാത്രിയിൽ മരിച്ചവൎക്കു പകലിന്റെ സ്വരൂപ ബോധവും ഉണ്ടാകയില്ല. രാത്രി മരിച്ചവർ പകലിന്റെ വരവിനെ കാത്തുകൊണ്ടു് സഞ്ചരിക്കാതിരിക്കയുമില്ല എന്നു മുമ്പേ പറഞ്ഞിട്ടുമുണ്ടു്. ദേവതാ രൂപമായ ആത്മാക്കൾക്കു് ഈ വക ദോഷം സംഭവിക്കയില്ല. അവർ നിശ്ചിത സ്വരൂപമുള്ളവരാണെല്ലൊ. ഇവർ അർച്ചിരാദികളെ അഭിമാനിക്കുന്നതുകൊണ്ടു അർച്ചിരാദി ദേവതകൾ എന്നു പറയുന്നതു യുക്തംതന്നെ. അർച്ചിസ്സിൽ നിന്നു അഹസ്സിനെ പ്രാപിക്കുന്നു എന്ന ശ്രുതിയോ ആതിവാഹികത്വം നിമിത്തം വിരുദ്ധമാകുന്നതുമില്ല. അർച്ചിസ്സാകുന്ന ഹേതുവാൽ അഹസ്സിനെ പ്രാപിക്കുന്നുവെന്നൎത്ഥം. അഹസ്സാകുന്ന ഹേതുവാൽ ശുക്ലപക്ഷത്തെയും പ്രാപിക്കുന്നു. ലോകത്തിലും വഴി തിരിച്ചു വിടുന്നവരുടെ സഹായത്താൽ സഞ്ചാരികൾക്കു ഒന്നിൽ നിന്നു മറെറാരു സ്ഥാനത്തെ പ്രാപിപ്പാൻ സാധിക്കുന്നതു കാണപ്പെടുന്നുണ്ടല്ലൊ.

നീയിവിടെ നിന്നു ബലവൎമ്മനെ പ്രാപിക്കുക. അവിടെ നിന്നു് ജയസിംഹനേയും അവിടെ നിന്നു് കൃഷ്ണ ഗുപ്തനേയും പ്രാപിക്കുക എന്നിങ്ങിനെ ലോകത്തിൽ സഞ്ചരിക്കുന്നവരെ മററു ചിലർ മാർഗ്ഗത്തിൽ സഹായിക്കുന്നതുപോലെ മരണാനന്തരം ബ്രഹ്മലോകത്തിലെത്താൻ സഞ്ചരിക്കുന്ന വിദ്വാന്മാരെയും സ്ഥാനത്തിലെത്തിക്കുന്നവരാണു് അർച്ചിരാദ്യഭിമാനി

ദേവതകൾ. എന്നിങ്ങിനെ ആരംഭിച്ചിട്ട "തേ / ച്ചിരഭിസംഭ വന്തി" (ബൃം. 6-2-15) എന്ന വാക്യത്താൽ ആ യാത്രക്കാർ അച്ചിരാദികളെ പ്രാപിക്കുന്നുവെന്ന് പൊതുവായ സംബന്ധത്തെ പറഞ്ഞതല്ലാതെ സംബന്ധ വിശേഷത്തെ പറഞ്ഞിട്ടില്ല. ഉപസംഹാരത്തിലോ അങ്ങിനെ മാത്രമല്ല. "സ ഏതാൻ ബ്രഹ്മഗമയതി" അവൻ ഇവരെ ബ്രഹ്മത്തെ എത്തിക്കുന്നുവെന്ന് യാത്രക്കാൎക്കും ഇവൎക്കും തമ്മിലുള്ള വിശേഷ സംബന്ധത്തെ—ആതിവാഹ്യന്മാർ, ആതിവാഹകന്മാർ-എന്നതിനെ കാണിക്കുന്നു.

അവിടെ സഞ്ചരിക്കുന്ന ജീവന്മാരുടെ വ്യവഹാരകരണങ്ങളായ ഇന്ദ്രിയങ്ങൾ ഒന്നായിചേൎന്ന് ഒരു പിണ്ഡംപോലെയാകയാൽ ഉപഭോഗത്തിന്നു കാരണമില്ല. ലോകശബ്ദമുണ്ടല്ലൊ എന്നാണെങ്കിൽ യാത്രക്കാർ ആ ലോകത്തിൽ എത്തിയാൽ ഉപഭുജിച്ചുകൊള്ളേണമെന്ന നിൎബ്ബന്ധമില്ലെല്ലോ. ആ ലോകത്തിൽ വസിക്കുന്നവരുടെ ഭോഗഭൂമി എന്നേ ലോകശബ്ദത്തിന്നൎത്ഥം ധരിക്കേണ്ടതുള്ളു. ആകയാൽ അഗ്നിസ്വാമിയായിരിക്കുന്ന ലോകത്തെ പ്രാപിച്ചവനെ അഗ്നി, വായുലോകം എത്തിക്കുന്നു. വായുലോകത്തിലെത്തിയവനെ വായുവും മററു ലോകത്തിലെത്തിക്കുന്നു എന്നു യോജിപ്പിച്ചുകൊള്ളേണം.

അടുത്ത സൂത്രത്തിന്നവതാരികാഭാഷ്യം:—ആതിവാഹികത്വം പറയുന്ന പക്ഷത്തിൽ വരുണാദികളിൽ അതെങ്ങനെ സംബന്ധിക്കും? വിദ്യുത്തിന്നുമേൽ വരുണാദികളെ പറഞ്ഞിരിക്കുന്നു വിദ്യുത്തിന്നുശേഷം ബ്രഹ്മപ്രാപ്തിവരെ അമാനവപുരുഷൻ കൂട്ടിക്കൊണ്ടുപോകുന്നുവെന്നും പറഞ്ഞിരിക്കേ വരുണാദികൾക്ക് ആതിവാഹികത്വം എങ്ങനെ സംഭവിക്കും എന്ന ശങ്ക തീൎപ്പാൻ അടുത്ത സൂത്രം:—

വൈദ്യുതേനൈവ തതസ്തച്ഛ്രുതേഃ സൂത്രം 6.

തതഃ=വിദ്യുത്തിനെ പ്രാപിച്ചതിന്നുശേഷം. വൈദ്യുതേന ഏവ=വിദ്യുത്തിൻെറ അടുത്തുള്ള അമാനവപുരുഷനാൽ തന്നെ വരുണാദിലോകങ്ങളിൽ എത്തിക്കപ്പെടുന്നവരായിട്ട ബ്രഹ്മലോകത്തെ പ്രാപിക്കുന്നുവെന്നു കണ്ടുകൊള്ളേണം. എ

ന്തുകൊണ്ടെന്നാൽ:—തച്ഛ്രുതേഃ=ആവിധം ശ്രുതിയുള്ളതുകൊണ്ടുതന്നെ.

ഭാഷ്യം:—വിദ്യുത്തിനെ പ്രാപിച്ചശേഷം അതിന്നടുത്തുള്ള അമാനവപുരുഷൻ വരുണാദിലോകങ്ങളിൽ എത്തിക്കുന്നു. അവിടെനിന്ന് ബ്രഹ്മലോകത്തെ പ്രാപിക്കുന്നുവെന്നു ധരിക്കേണം.

"താൻ വൈദ്യുതാൽ പുരുഷോ ƒ മാനവഃ സ ഏത്യ ബ്രഹ്മലോകം ഗമയതി" അവരെ വിദ്യുല്ലോകത്തിൽനിന്ന് ആ അമാനവപുരുഷൻതന്നെ കൂട്ടിക്കൊണ്ടുപോകുന്നതായി ശ്രുതി പറയുന്നു. വരുണാദികളാകട്ടെ ആ അമാനവപുരുഷനെ തടുക്കാതെയോ മററുവിധത്തിലോ ഉപകാരം ചെയ്യുന്നുവെന്നറിഞ്ഞുകൊള്ളേണം. അതിനാൽ അർച്ചിരാദികൾ ദേവതാത്മാക്കളായ ആതിവാഹികന്മാരെന്നു ശ്രുതിയിൽ കാണുന്നതു സാധുതന്നെയെന്നു ധരിക്കേണം.

—❈✳❈—

# 5. കാര്യാധികരണം സൂത്രം 7-14.

കാര്യം ബാദരിരസ്യഗത്യുപപത്തേഃ സൂത്രം 7.

കാര്യം= കാര്യത്തെ—സഗുണബ്രഹ്മത്തെ—പ്രാപിപ്പിക്കുന്നുവെന്ന്. ബാദരിഃ=ബാദരിയെന്ന ആചാര്യൻ വിചാരിക്കുന്നു. എന്തുകൊണ്ടെന്നാൽ. അസ്യ=ഇതിന്നു—സഗുണബ്രഹ്മത്തിന്. ഗത്യുപപത്തേഃ=ഗതി – ഗമിപ്പാനുള്ള മാർഗ്ഗം—യുക്തമായിരിക്കുന്നതുകൊണ്ടുതന്നെ.

ഭാഷ്യം:—"സഏനാൻബ്രഹ്മഗമയതി"(ഛാം. 4-15-5) അവൻ ഇവരെ ബ്രഹ്മത്തിൽ എത്തിക്കുന്നുവെന്നു ശ്രുതി പറയുന്ന ബ്രഹ്മം സഗുണമോ നിർഗ്ഗുണമോ എന്നു സംശയിക്കുന്നു. എന്തുകൊണ്ടെന്നാൽ ബ്രഹ്മം എന്ന ശബ്ദവും എത്താൻ മാർഗ്ഗവും പറഞ്ഞുകാണുന്നു. അതിൽ അമാനവപുരുഷൻ ഇവരെ കാര്യമായും സഗുണമായുമിരിക്കുന്ന അപരബ്രഹ്മത്തെ പ്രാപിപ്പിക്കുന്നുവെന്ന് ബാദരിയെന്ന ആചാര്യൻ സിദ്ധാന്തപക്ഷം

പറയുന്നു. ആ ആചാൎയ്യൻ ആവിധം പറവാനെന്തു കാരണം എന്ന ആകാംക്ഷക്കു സമാധാനം:—വസിക്കുന്നതായ സ്ഥാനം പറയപ്പെട്ടിരിക്കയാൽ സഗുണമായ അപരബ്രഹ്മമാവാനേ തരമുള്ളു. പരബ്രഹ്മം സൎവ്വത്ര പരിപൂൎണ്ണമാകയാൽ അതിലേക്കു പോകുന്ന ഒരുവൻ, കൊണ്ടുപോവാൻ വേറൊരുവൻ, ഇരിക്കുന്ന സ്ഥാനം എന്നിവയൊന്നും ഉണ്ടാവാനവകാശമില്ല. പോകുന്നവൻ പ്രത്യഗാത്മാവാകയാൽ ബ്രഹ്മംതന്നെ. അവന്നു് ഗന്തൃത്വം എന്ന സ്ഥാനം ഇരിക്കയില്ല. അതുകൊണ്ടു്, പോകുന്നു, വഴിയിൽ ചിലർ സഹായിക്കുന്നു, ബ്രഹ്മത്തെ പ്രാപിക്കുന്നുവെന്നിങ്ങിനെയുപദേശിക്കുന്ന ശ്രുതിക്കു വിഷയം സഗുണബ്രഹ്മം തന്നെയെന്നാണു് ബാദരിയുടെ മതം.

വിശേഷിതത്വാച്ച. സൂ. 8.

വിശേഷി തത്വാത് ച=വിശേഷിക്കപ്പെട്ടിരിക്കുന്നതുകൊണ്ടും കാൎയ്യബ്രഹ്മമാവാനേ തരമുള്ളു.

ഭാഷ്യം:—"ബ്രഹ്മലോകാൻ ഗമയതിതേ. തേഷുബ്രഹ്മലോകേഷു പരാഃ പരാവതോ വസന്തി" (ബൃം. 6-2-15) അമാനവപുരുഷൻ ബ്രഹ്മലോകങ്ങളെ പ്രാപിപ്പിക്കുന്നു. ഉൽകൃഷ്ടോപാസകന്മാരായ അവർ അവരുടെ ഉപാസകന്മാരെ രക്ഷിക്കുന്ന ബ്രഹ്മത്തിൻെറ ആലോകങ്ങളിൽ വസിക്കുന്നുവെന്ന ബൃഹദാരണ്യകശ്രുതിയിൽ ബ്രഹ്മത്തെ ലോകശബ്ദത്താൽ വിശേഷിക്കുന്നതിൽനിന്നു് സഗുണബ്രഹ്മഗതിയെത്തന്നെയറിയേണം. പരബ്രഹ്മമാണെങ്കിൽ ബ്രഹ്മലോകങ്ങളെയെന്ന ബഹുവചനപ്രയോഗത്തിന്നു കാരണമില്ലെല്ലൊ. അവസ്ഥാഭേദംനിമിത്തം സഗുണബ്രഹ്മത്തിൽ ബഹുവചനം യുക്തംതന്നെ. ലോകശബ്ദവും വികാരപ്പെടാവുന്നതും വാസയോഗ്യവുമായ ഭോഗഭൂമിക്കു മാത്രമേ ഉപയോഗാൎഹമാകയുള്ളു.

"ബ്രഹ്മൈവലോക ഏഷസമ്രാട്" എന്നു് മറെറാരുദിക്കിൽ കാണുന്നതോ എന്നാണെങ്കിൽ അവിടെ ലോകശബ്ദം ഗൌണിയാകുന്നു, മുഖ്യമല്ല.

ലോകങ്ങളിൽ വസിക്കുന്നുവെന്നതിൽ ബ്രഹ്മത്തെ ആധാരമായും വസിക്കുന്നവരെ ആധേയമായും കാണിച്ചിരിക്കുന്നു.

ആ നില മുഖ്യ ബ്രഹ്മത്തിന്നു യോജിക്കയില്ല. അതുകൊണ്ടു ചിലർ മററു ചിലരെ എത്തിക്കുന്നുവെന്ന ശ്രുതി സഗുണബ്രഹ്മഗതിയെ പറയുന്നുവെന്നു തന്നെ ധരിക്കേണം.

അടുത്ത സൂത്രത്തിന്നവതാരികാ ഭാഷ്യം:—സഗുണ ബ്രഹ്മത്തിലും ബ്രഹ്മശബ്ദ പ്രയോഗം ചേച്ച്യുള്ളതാകയില്ല. എന്തുകൊണ്ടെന്നാൽ:—സമന്വയം എന്ന ഒന്നാമദ്ധ്യായത്തിൽ സകല ജഗത്തിൻെറ ജന്മസ്ഥിതി നാശ കാരണം ബ്രഹ്മമാണെന്നുറപ്പിച്ചിരിക്കുന്നു. സവ്വാധിഷ്ഠാന ബ്രഹ്മം സഗുണമെന്നു വരുമോ എന്ന ശങ്കക്കു സമാധാനം അടുത്ത സൂത്രംകൊണ്ടു പറയുന്നു:—

സാമീപ്യാത്തു തദ്വ്യപദേശഃ. സൂത്രം 9.

"തു" ശബ്ദം ശങ്കയെ നിരാകരിക്കുന്നു. സാമീപ്യാത്= സാമീപ്യമുള്ളതുകൊണ്ടു. തദ്വ്യപദേശഃ=ആസഗുണ ബ്രഹ്മത്തെയും ബ്രഹ്മം എന്നുപദേശിക്കുന്നു.

ഭാഷ്യം:—സൂത്രത്തിൽ കാണുന്ന തു എന്ന ശബ്ദം മുൻ പറഞ്ഞ ആശങ്കയെ നിഷേധിക്കുന്നു. പരബ്രഹ്മത്തിൻെറ സാമീപ്യമുള്ളതുകൊണ്ടു അപരബ്രഹ്മത്തിലും ബ്രഹ്മശബ്ദ പ്രയോഗം വിരുദ്ധമാകയില്ല. പരബ്രഹ്മം തന്നെ വിശുദ്ധമായ ചില ഉപാധിയിൽ സംബന്ധപ്പെടുന്നതുകൊണ്ടു മനോമയമായിട്ടുപാസിപ്പാൻ തക്ക വികാരത്തെ പ്രാപിക്കുന്നതിനെ അപരബ്രഹ്മം എന്നു പറയുന്നതാകുന്നു. അല്ലാതെ പരബ്രഹ്മം, അപരബ്രഹ്മം, എന്ന രണ്ടു ബ്രഹ്മം ഇല്ലെന്നു ധരിക്കേണം.

അടുത്ത സൂത്രത്തിന്നവതാരികാഭാഷ്യം:— കാൎയ്യബ്രഹ്മത്തെ പ്രാപിക്കുന്നവർ പിന്നെയും സംസാര ഗതിക്കവകാശികളാകയാൽ അവക്കാവൃത്തിയില്ലെന്ന ശബ്ദം വിരുദ്ധമാകയില്ലെയോ. പരബ്രഹ്മം മാത്രം നിത്യം. അതിലെത്തുന്നവക്കു പുനരാവൃത്തിയില്ലെന്നതു യുക്തം. അതൊന്നല്ലാതെ നിത്യവസ്തു മററൊന്നില്ലെല്ലോ. "ഏതേന പ്രതിപദ്യമാനാഇമം മാനവം ആവത്തം നാവത്തന്തേ" (ഛാം. 4-15-6) ഈ മാൎഗ്ഗത്തിൽ കൂടെ ബ്രഹ്മത്തെ പ്രാപിക്കുന്നവർ പിന്നെ മനുഷ്യ ലോകത്തിലേക്കു തിരികെ വരുന്നവരല്ല. എന്നു ശ്രുതിയുണ്ടെല്ലൊ. "തയോദ്ധ്വമാ

യന്നമൃതത്വ മേതി" ആ സുഷുമ്നാ നാഡിയിൽ കൂടെ ഊദ്ധ്വ ലോകത്തെ പ്രാപിക്കുന്നവൻ മോക്ഷത്തെ പ്രാപിക്കുന്നു. എന്നുള്ളതിനാൽ അപര ബ്രഹ്മഗതന്മാക്ക പുനരാവൃത്തിയുണ്ടെന്നു ധരിക്കേണ്ടി വരും എന്ന ശങ്കക്കു സമാധാനം:—അടുത്ത സൂത്രത്താൽ പറയുന്നു.

കാര്യ്യാത്യയേ തദദ്ധ്യക്ഷേണ സഹാതഃ പരമഭിധാനാത്. 10.

കാര്യ്യാത്യയേ=കാര്യ്യമായ ലോകത്തിൻെറ നാശത്തിൽ. തദദ്ധ്യക്ഷേണ സഹ=ആ ലോകത്തിൻെറ അധിപനോടുകൂടെ. അതഃപരം=ഇതിൽനിന്നുയന്നതായ നിർഗ്ഗുണബ്രഹ്മത്തെ പ്രാപിക്കുന്നുവെന്ന്. അഭിധാനാത്=ശ്രുതി പറയുന്നതുകൊണ്ടു അനാവൃത്തിക്കു തടസ്ഥമില്ല.

ഭാഷ്യം:—കാര്യ്യബ്രഹ്മലോകത്തിന്നു നാശം സംഭവിക്കുമ്പോഠം ആ ലോകത്തിൽവെച്ചുണ്ടായ സമ്യഗ്ജ്ഞാനംനിമിത്തം ആ ലോകത്തിൻെറ അദ്ധ്യക്ഷനായ ഹിരണ്യഗർഭനോടുകൂടെ ആ ലോകത്തിൽനിന്നും പരിശുദ്ധമായ വിഷ്ണുവിൻെറ പരമപദത്തെ പ്രാപിക്കുന്നു. ഇപ്രകാരം ക്രമമുക്തിയെ ശ്രുതിയുപദേശിക്കുന്നു എന്നാണ് അനാവൃത്തിയെ പറയുന്ന ശ്രുതിയുടെ സാരം. ശരീരത്യാഗാനന്തരം ഉടൻതന്നെ പരബ്രഹ്മപ്രാപ്തിയെയല്ല ആ ശ്രുതി ബോധിപ്പിക്കുന്നതു. ക്രമമുക്തിയെ ഉപദേശിക്കുന്നുവെന്നു ധരിക്കേണം.

സ്മൃതേശ്ച. സൂത്രം 11.

സ്മൃതേഃ ച=സ്മൃതിയിൽനിന്നും നിശ്ചിതമായ അർത്ഥം സ്പഷ്ടമാകുന്നുണ്ട്.

ഭാഷ്യം:—"ബ്രഹ്മണാസഹതേ സർവ്വേ സംപ്രാപ്തേ പ്രതിസംചരേ പരസ്യാന്തേകൃതാത്മാനഃ പ്രവിശന്തി പരംപദം" പ്രലയം വന്ന ഉടനെ ഹിരണ്യഗർഭരുടെ സമഷ്ടിലിംഗശരീരത്തിന്നു നാശം ഭവിക്കും. അക്കാലത്തിൽ ആ ലോകവാസികഠംക്കെല്ലാം പരിശുദ്ധബ്രഹ്മജ്ഞാനം പ്രകാശിക്കും. ബ്രഹ്മദേവനോടുകൂടെ സർവ്വത്ര പരിപൂർണ്ണബ്രഹ്മത്തിൽ ലയിക്കും. ഇപ്രകാരം കഴിഞ്ഞ 5 സൂത്രംകൊണ്ടു കാര്യ്യബ്രഹ്മത്തെക്കുറിച്ചാണ് ഗതിയെന്ന ബാദരിയുടെ സിദ്ധാന്തപക്ഷം പറഞ്ഞുകഴിഞ്ഞു.

ഏതൊരു പൂർവ്വപക്ഷത്തിന്നുള്ള മറുപടിയാണ് ബാദരി പറഞ്ഞിരിക്കുന്ന സിദ്ധാന്തപക്ഷം എന്നതിനെ താഴെ ചില സൂത്രങ്ങൾകൊണ്ടുതന്നെ കാണിക്കുന്നു:—

പരംജൈമിനിർമ്മുഖ്യത്വാത്. സൂത്രം 12.

ജൈമിനിഃ=ജൈമിനി എന്ന ആചാര്യർ. പരം=പരബ്രഹ്മത്തെ പ്രാപിപ്പിക്കുന്നുവെന്നു വിചാരിക്കുന്നു. എന്തുകൊണ്ടെന്നാൽ:—മുഖ്യത്വാത്=മുഖ്യത്വം ഉള്ളതുകൊണ്ടുതന്നെ.

ഭാഷ്യം:—"സ ഏനാൻ ബ്രഹ്മഗമയതി" (ഛാം. 4-15-6) അവൻ ഇവരെ ബ്രഹ്മത്തിൽ എത്തിക്കുന്നു എന്ന ശ്രുതിയിലെ ബ്രഹ്മശബ്ദം അപരബ്രഹ്മത്തെയല്ല പരബ്രഹ്മത്തെത്തന്നെ കാണിക്കുന്നുവെന്നു ജൈമിനി ആചാര്യർ വിചാരിക്കുന്നു. എന്തുകൊണ്ടെന്നാൽ ബ്രഹ്മശബ്ദത്തിന്നു പരബ്രഹ്മം തന്നെ മുഖ്യാലംബനം. അപരബ്രഹ്മം ഗൌണം. ഗൌണത്തേക്കാൾ മുഖ്യത്തെത്തന്നെ പ്രശംസാർഹമായി ധരിക്കേണം.

ദർശനാച്ച സൂം. 13.

ദർശനാത് ച=ശ്രുതിയുള്ളതുകൊണ്ടും പരബ്രഹ്മത്തെ പ്രാപിപ്പിക്കുന്നുവെന്നുതന്നെ അറിയേണം.

ഭാഷ്യം:—"തയോർദ്ധ്വമായന്നമൃതത്വമേതി"
(ഛാം. 8-6-6) സുഷുമ്നാനാഡീമാർഗ്ഗത്തിൽക്കൂടെ ഊർദ്ധ്വം സഞ്ചരിക്കുന്നവൻ മോക്ഷം പ്രാപിക്കുന്നു എന്നുള്ള ശ്രുതി, ഗതിപൂർവ്വകമായ മോക്ഷത്തെ സൂചിപ്പിക്കുന്നു. അമൃതത്വപ്രാപ്തി പരബ്രഹ്മത്തിലെത്തിയവർക്കല്ലാതെ ഹിരണ്യഗർഭനാകുന്ന അപരബ്രഹ്മത്തെ പ്രാപിക്കുന്നതുകൊണ്ട് സിദ്ധിക്കയില്ല കാര്യബ്രഹ്മം നശിക്കുന്നതാകയാൽ അതിനെ പ്രാപിച്ചവരും വീണ്ടും ജനിക്കുന്നവർതന്നെ. മുക്തിയവർക്കില്ല.

"അഥയത്രാന്യത്പശ്യതി തദല്പം തന്മർത്ത്യം"
(ഛാം. 7-14-1) ഏതിൽ അന്യത്തെ കാണുന്നുവോ ആ സ്ഥാനം അല്പവും നശ്വരവുമാകുന്നു എന്ന ശ്രുതി, കാര്യബ്രഹ്മനശ്വരതയെ ഉപദേശിച്ചിരിക്കുന്നു. അതുകൊണ്ടു ഈ മാർഗ്ഗം പരബ്രഹ്മവിഷയംതന്നെ.

"അന്യത്രധർമ്മാദന്യത്രാധർമ്മാത്" (കാം. 2-14)
അവിടെ അന്യവിദ്യാരംഭമില്ലയെന്നു ധർമ്മാധർമ്മങ്ങളില്ലാത്ത സ്ഥാനമാകുന്നു പരബ്രഹ്മം എന്നും ശ്രുതിയുണ്ട്.

നചകാര്യേപ്രതിപത്ത്യഭിസന്ധിഃ. സൂ. 14.
പ്രതിപത്യഭിസന്ധിഃ=പ്രാപിപ്പാനുള്ള നിശ്ചയം. കാര്യേനച= കാര്യബ്രഹ്മത്തിലല്ലതാനും.

ഭാഷ്യം:—"പ്രജാപതേഃ സഭാംവേശ്മപ്രപദ്യേ" (ഛാം. 8-14-1) പ്രജാപതിയുടെ സഭയാകുന്ന സ്ഥാനത്തെ പ്രാപിക്കുന്നേൻ എന്ന ശ്രുതി, കാര്യബ്രഹ്മവിഷയമല്ല. നാമരൂപങ്ങൾ കല്പിക്കപ്പെട്ടിരിക്കുന്നതു് ഏതിലോ അതു് കാര്യബ്രഹ്മമല്ല. അതിൽനിന്നു വേറിട്ടിരിക്കുന്ന പരബ്രഹ്മമാകുന്നു.

"നാമരൂപയോർന്നിർവഹിതാതേയദന്തരാതത് ബ്രഹ്മ"
(ഛാം. 8-14-1) നാമരൂപങ്ങളുടെ അധിഷ്ഠാനം യാതൊന്നോ അതു കാര്യബ്രഹ്മമല്ല എന്ന ശ്രുതിയുള്ളതിനാൽ ഈ പ്രകരണം പരബ്രഹ്മവിഷയമാകുന്നു.

"യശോഹം ഭവാമി ബ്രാഹ്മണാനാം" (ഛാം. 8-14-1) ഞാൻ ബ്രാഹ്മണരുടെ ആത്മാവായി ഭവിക്കുന്നേൻ എന്ന ഉപക്രമം സർവ്വാത്മഭാവത്തെ അവലംബിച്ചാകുന്നു. "ന തസ്യ പ്രതിമാ അസ്തിയസ്യനാമ മഹദ്യശഃ" (ശ്വേ. 4-19) ഏതിന്നു മഹത്തായ യശസ്സെന്ന പേരുണ്ടോ അതിന്നു സമാനമായിട്ടു മറ്റൊന്നുമില്ല. ആ മഹൽസ്ഥാനപ്രാപ്തിക്കുള്ള ഗതി ദഹരവിദ്യയിൽ പറയപ്പെട്ടുമിരിക്കുന്നു.

"തദപരാജിതാപൂർബ്രഹ്മണഃ പ്രഭുവിമിതം ഹിരണ്മയം" (ഛാം. 7-5-3) വിദ്യാവിഹീനന്മാർക്കെത്താൻ കഴിയാത്ത ബ്രഹ്മാവിന്റെ പട്ടണമുണ്ടു്. പ്രഭുവായ ബ്രഹ്മാവിനാൽ നിർമ്മിക്കപ്പെട്ട ഹിരണ്മയപുരമാണതു്. അതിൽ പ്രതിപത്തിയെ പറയുന്ന "പദ്" എന്ന ധാതുവിന്നു ഗത്യർത്ഥമുള്ളതിനാൽ മാർഗ്ഗം പറഞ്ഞതായിട്ടു ധരിക്കേണം. ബ്രഹ്മപ്രാപ്തിക്കു മാർഗ്ഗനിർദ്ദേശമോ ഗമനമോ ഇല്ലെന്നു പറയുവാൻ ന്യായമില്ല. ആകയാൽ മുഖ്യ ബ്രഹ്മപ്രാപ്തിക്കു മാർഗ്ഗമുണ്ടെന്നും ഇല്ലെന്നും കാണുന്ന ശ്രുതികളെ അവലംബിച്ചു രണ്ടാചാര്യന്മാരായ ബാദരിയുടെയും

ജൈമിനിയുടെയും സിദ്ധാന്തത്തെയും പൂർവ്വപക്ഷത്തെയും ഇവിടെ സൂത്രങ്ങളിൽ പറഞ്ഞുകഴിഞ്ഞു.

അനന്തരം ഭാഷ്യകാരൻ മേൽകാണിച്ച രണ്ടാചാൎയ്യന്മാരുടെ പക്ഷങ്ങളിൽ ഏതിന്നു സാധുത്വം ഏതിന്ന് അസാധുത്വം, ഗതിവാദം പരത്തിലൊ അപരത്തിലോ സമുചിതം ഏതു പൂർവപക്ഷം ഏതു സിദ്ധാന്തപക്ഷം എന്നതിനെ ഉറപ്പിക്കുവാൻ ശ്രുതിഹൃദയം എന്താണെന്നു പ്രസ്പഷ്ടമാക്കുവാൻ ഭാവിക്കുന്നു.

പരബ്രഹ്മത്തിലും ഗതിക്കുപപത്തി—ചേൎച്ച—യുക്തിയുണ്ടെന്ന് ഒരാചാൎയ്യനും മുഖ്യമായ ഗതിക്ക് പരബ്രഹ്മം വിഷയമല്ല എന്ന് മററൊരാചാൎയ്യനും പറയുന്നു.

ബാദരിയുടെ ആദ്യത്തെ പക്ഷം സിദ്ധാന്തം. ജൈമിനിയുടെ രണ്ടാമത്തേത് പൂർവപക്ഷം. ഗത്യുപപത്ത്യാദികൾ മുഖ്യപക്ഷത്തെ പ്രകാശിപ്പിക്കുവാൻ സമൎത്ഥങ്ങളാണ്. മുഖ്യപക്ഷം ഗത്യുപപത്ത്യാദികളെ സഹായിപ്പാനുള്ളവയല്ല. അതുകൊണ്ടു ആദ്യത്തേതു സിദ്ധാന്തവും രണ്ടാമത്തേതു പൂർവപക്ഷവുമാകുന്നു.

ചേൎച്ചയില്ലെങ്കിൽക്കൂടെ മുഖ്യപക്ഷത്തെ സ്വീകരിക്കേണം എന്ന് കല്പിപ്പാൻ തെളിവില്ലെല്ലോ എന്നാണെങ്കിൽ പറയാം:—

വിദ്യയോടു ചേൎച്ചയുള്ള സുഷുമ്നാനാഡിയെ സ്തുതിപ്പാൻ വേണ്ടീട്ടു പരവിദ്യയെ പ്രതിപാദിക്കുന്ന പ്രകരണത്തിലും അതിനെ സ്തുതിപ്പാൻ വേണ്ടീട്ടു വേറേയുള്ള നാഡികൾ മററുള്ളവൎക്കു — ഉപാസകന്മാരല്ലാത്തവൎക്കു — ഗമിപ്പാനുപകരിക്കുന്നുവെന്നു പറയുന്നതുപോലെ പ്രജാപതിയുടെ സഭാരൂപമായ സ്ഥാനത്തെ പ്രാപിക്കുവാൻ എന്നു പറഞ്ഞതിൽ വിരോധമില്ല എന്നു മുമ്പേ പറഞ്ഞ പരവിദ്യാപ്രകരണത്തെ വിട്ടുകൊണ്ട് പ്രജാപതിവേശ്മപ്രവേശത്തെ ധ്യാനിച്ചതിൽ വിരോധമില്ല. സഗുണബ്രഹ്മത്തെയും സർവാത്മത്വേന "സർവകൎമ്മാ സർവകാമഃ" എന്നിങ്ങനെ സങ്കീൎത്തനം ചെയ്യുന്നുണ്ട്. അതുകൊണ്ടു ഗതിശ്രുതികളെല്ലാം അപരബ്രഹ്മവിഷയമാകുന്നു.

വേറെചിലർ ആദ്യത്തെ 5 സൂത്രങ്ങൾ പൂർവ്വപക്ഷവിഷയങ്ങൾ എന്നും അവസാനത്തെ 3 സൂത്രങ്ങൾ സിദ്ധാന്തപക്ഷവിഷയങ്ങളെന്നും നിശ്ചയിക്കുന്നുണ്ട്. അവരുടെ ആ നിശ്ചയം ശ്രുതിസമ്മതമാകയില്ല. പരബ്രഹ്മം ഗന്തവ്യമായ ഒന്നല്ല. യാത്രചെയ്തു ചെന്നുചേരേണ്ടതായ ഒരു പരിച്ഛിന്നസാധനമല്ല.

"യൽ സർവ്വഗതം സർവ്വാന്തരം സർവ്വാത്മകംച പരബ്രഹ്മ" "ആകാശവത് സർവ്വഗതശ്ചനിത്യഃ" "യൽ സാക്ഷാദപരോക്ഷാത് ബ്രഹ്മ" (ബൃം. 3-4-1) "യ ആത്മാസർവ്വാന്തരഃ') (ബൃം 3-4-1) "ആത്മൈവേദം സർവ്വം" (ഛാം. 7-25-2' "ബ്രഹ്മൈവേദം വിശ്വമിദം വരിഷ്ഠം" (മു. 2-2-11) എന്നും വ്യാപിച്ചതും സർവ്വത്തിൻെറയും അന്തർഭാഗത്തുള്ളതും സർവ്വത്തിലും ആത്മാവായിരിക്കുന്നതുമാകുന്നു പരബ്രഹ്മം. ആകാശംപോലെ സർവ്വത്ര പൂർണ്ണവും അതിനാൽത്തന്നെ നിത്യവുമാകുന്നു. സക്ഷാത്തായി അപരോക്ഷമായിരിക്കുന്നതാകുന്നു ബ്രഹ്മം. സർവ്വാന്തരനായ ആത്മാവുതന്നെ ബ്രഹ്മം എന്നിങ്ങിനെ ബൃഹദാരണ്യകശ്രുതിയും ഇക്കാണപ്പെടുന്ന സർവ്വവും ആത്മാവുതന്നെയെന്ന് ഛാന്ദോഗ്യവും ഇക്കാണപ്പെടുന്ന വിശ്വം വരിഷ്ഠമായ ബ്രഹ്മംതന്നെയെന്നു മുണ്ഡകശ്രുതിയും ഘോഷിക്കുമ്പോൾ ഗന്തവ്യത്വം ബ്രഹ്മത്തിൽ എങ്ങനെ യോജിക്കും. "ചെന്നതിൽത്തന്നെ ചെല്ലുക"; "നിത്യപ്രാപ്തമായതിനെ പ്രാപിക്കുക" എന്നു പറയുന്നതു് അസംഗതമാകുന്നു.

അന്യൻ അന്യത്തെ പ്രാപിക്കുന്നു. ഒരുവൻ മററൊരുവനെ പ്രാപിക്കുന്നുവെന്നതു ലോകത്തിൽ പ്രസിദ്ധം.

ശങ്ക:—എന്നാൽ ലോകത്തിൽ ഒരു ദേശത്തിൽ എത്തിയ ആൾ ആ ദേശത്തിൽത്തന്നെ അന്യസ്ഥാനത്തെ പ്രാപിക്കുന്നതു കാണപ്പെടുന്നില്ലയോ. ഭൂമിയിൽ ഇരിക്കുന്നവൻതന്നെ ദേശാന്തരത്തെ അനുസരിച്ച് പൃഥിവിയിൽത്തന്നെ സഞ്ചരിക്കുന്നില്ലയോ. ഒരു ബാലകനിൽ ഇരിക്കുന്ന ബാല്യാവസ്ഥയിൽനിന്നു അവൻതന്നെ യുവാവസ്ഥയെ പ്രാപിക്കുന്നില്ലയോ. അവൻതന്നെ വാർദ്ധക്യാവസ്ഥയേയും പ്രാപിക്കുന്നുവെല്ലോ. അതുപോലെ അനന്തശക്തിയുള്ള ബ്രഹ്മത്തിനും ഏതോ

ഒരു വിധത്തിൽ ഗന്തവ്യതാ—ചെന്നുചേരുവാൻ തക്കതായ സ്ഥിതി സംഭവിക്കാം എന്നാണെങ്കിൽ അതിന്നു സമാധാനം പറയാം:—

ഇല്ല. ആവിധം ബ്രഹ്മം ഗന്തവ്യമാകയില്ല. ബ്രഹ്മത്തിന്നു യാതൊരു വിശേഷവും — രൂപമാററമോ സ്ഥിതിമാററമോ ഒന്നുംതന്നെയില്ലെന്നു ശ്രുതി നിഷ്കർഷിക്കുന്നു.

"നിഷ്കലം നിഷ്ക്രിയം ശാന്തം നിരവദ്യം നിരഞ്ജനം" (ശ്വേ. 6–19) അവയവരഹിതം, ക്രിയാരഹിതം, ശാന്തം, ദോഷരഹിതം, സംഗരഹിതം ബ്രഹ്മം. "അസ്ഥൂലമനണ്വഹ്രസ്വമദീർഘം" (ബൃഹം. 3–8–8) സ്ഥൂലമല്ല, അണുവല്ല, ഹ്രസ്വമല്ല, ദീർഘമല്ല ബ്രഹ്മം. "സബാഹ്യാഭ്യന്തരോഹ്യജഃ" (മു. 2–1–2) അകത്തും പുറത്തുമിരിക്കുന്നതും ജനനമില്ലാത്തതുമാകുന്നു ബ്രഹ്മം.

"സ വാഏഷമഹാനജ ആത്മാഽ ജരോഽമരോഽമൃതോഽഭയോബ്രഹ്മ" ആ ഈ മഹാനും ജനിക്കാത്തവനും ജരാമരണഭയാദികളില്ലാത്തവനുമായ ആത്മാവു് ബ്രഹ്മമാകുന്നു. (ബൃം. 4–4–25)

"സ ഏഷനേതിനേത്യാത്മാ" (ബൃം. 3–9–26) ആ ഈ ആത്മാവു് ഇതല്ല, ഇതല്ല, എന്നു് കാണത്തക്കതായ സകലത്തെയും തള്ളിത്തള്ളികളഞ്ഞിട്ടു നിഷേധാവധിഭൂതൻ—നിഷേദ്ധ്യത്തെ നിഷേധിക്കുന്ന ദ്രഷ്ടാവെന്നറിയത്തക്കതാകുന്നു. എന്നിങ്ങിനെയുള്ള ശ്രുതിസ്മൃതിന്യായങ്ങളുള്ളതുകൊണ്ടു ദേശകാലാദിവിശേഷയോഗം പരമാത്മാവിൽ കല്പിക്കാൻ സാധിക്കയില്ല. അതുകൊണ്ടു് ഭൂപ്രദേശബാല്യവാർദ്ധക്യാവസ്ഥാവിശേഷങ്ങൾ ഒന്നുംതന്നെ ആത്മാവായ ബ്രഹ്മത്തോടു യോജിപ്പുള്ളതല്ലാത്തതിനാൽ ഗന്തവ്യതാബ്രഹ്മത്തിൽ ഇരിക്കയില്ല. ഭൂമി, വയസ്സ് എന്നിവക്ക് ദേശകാലാദിവിശേഷാവസ്ഥകളുള്ളതുകൊണ്ടു് ഗന്തവ്യത ഭവിക്കാം.

ജഗത്തിൻെറ ഉൽപത്തിസ്ഥിതി ലയഹേതുവായ ബ്രഹ്മത്തിന്നു അനേകശക്തിത്വമുണ്ടല്ലൊ എന്നാണെങ്കിൽ അതു ചേർച്ചയുള്ളതാകയില്ല. ഉൽപത്ത്യാദി ശ്രുതികൾക്കും മറെറാരർത്ഥം സംഭവിക്കയില്ലെന്നുള്ളതു സമാനംതന്നെയല്ലെയോ എ

ന്നാണെങ്കിൽ അങ്ങിനെ വരുന്നില്ല. ഉൽപത്ത്യാദി ശ്രുതികൾക്ക് ഏകാത്ഥപരത്വം സിദ്ധമാകുന്നു. മണ്ണുകൊണ്ടുള്ള സാധനങ്ങൾക്കെല്ലാം മൃൺമയത്വം സിദ്ധമാകയാൽ ഏകാത്ഥപരത്വം സിദ്ധംതന്നെ. ഉൽപന്നങ്ങൾ അനേകമാണെങ്കിലും ബ്രഹ്മകാൎയ്യമാകയാൽ ബ്രഹ്മാഭിന്നത്വം സിദ്ധം. സദ്രൂപമായ ബ്രഹ്മം സൎവ്വത്ര ആത്മാവായി വിളങ്ങുന്നു. നാമരൂപാദികൾ അനൃതം എന്നു ശാസ്ത്രം സമത്ഥിച്ചിരിക്കയാൽ നാനാത്വം സൃഷ്ടി ലീലയിൽ പ്രതിപാദിക്കപ്പെട്ടിട്ടില്ല. ഉൽപത്ത്യാദികളെ പറവാനല്ല ആ ശ്രുതികൾ ഉണ്ടായിരിക്കുന്നതു്. നാനാത്വത്തിൽ ഏക രസത്തെ പ്രദശിപ്പിക്കുകയാണു് ആ വക ശ്രുതികളുടെ ഹൃദയം.

ശങ്ക:— ഉൽപത്ത്യാദി ശ്രുതികൾ ബ്രഹ്മത്തിൽ യാതൊരു വിശേഷവുമില്ലെന്നു കാണിപ്പാനുള്ള കാരണത്താൽ നിർവിശേഷത്തെ കാണിക്കുന്ന ശ്രുതികളുടെ അംഗമാണെന്നും അംഗമല്ലെന്നും പറയുന്നതെങ്ങനെ യോജിക്കും എന്നു ശങ്കിക്കുന്നുവെങ്കിൽ സമാധാനം പറയാം: —

നിർവിശേഷം ബ്രഹ്മം എന്ന സിദ്ധാന്തത്തെ എതൃക്കുന്ന സകല വിശേഷശ്രുതികളെയും എതൃത്തുകൊണ്ട് തൻെറ സിദ്ധാന്തത്തെ— ബ്രഹ്മം നിർവിശേഷം എന്ന സത്യത്തെ— ഉറപ്പിക്കുകയാണ് നിർവിശേഷശ്രുതികളുടെ ആന്തരാത്ഥം.

ആത്മാവേകൻ, നിത്യൻ, ശുദ്ധൻ എന്നീവക സാക്ഷാത്തായറിയുന്നതിൽ പരമപുരുഷാത്ഥം സിദ്ധമാകയാൽ പിന്നെ യാതൊരാകാംക്ഷക്കും സ്ഥാനമില്ല. “തത്രകോമോഹഃ കഃ ശോക ഏകത്വമനുപശ്യതഃ” (ഈശാം 7) ഓരോ ഭൂതങ്ങളിലും അനുസ്യൂതമായി വ്യാപിച്ചിരിക്കുന്ന ആത്മാവേകൻതന്നെ എന്ന നിലയിലെത്തിയാൽ പിന്നെ ശോകത്തിനും മോഹത്തിനും സ്ഥാനമെന്തിരിക്കുന്നു. “അഭയം വൈ, ജനക പ്രാപ്തോസി” (ബൃം. 4-2-4) ഹേ ജനക അങ്ങുന്ന് അഭയത്തെ പ്രാപിച്ചിരിക്കുന്നു. “വിദ്വാന്നബിഭേതി കുതശ്ചന” ഐക്യം പ്രാപിച്ചവൻ ഒന്നിൽനിന്നും ഭയപ്പെടുന്നില്ല. “ഏതംഹ, വാവ, ന തപതികിമഹം സാധുനാകരവം കിമഹംപാപമകരവം” (തൈം.

2-9-1) ഞാൻ സൽകമ്മത്തെ എന്തുകൊണ്ടു ചെയ്തില്ല എന്തു കൊണ്ടു പാപം ചെയ്തുവെന്ന വിചാരം ബ്രഹ്മജ്ഞാനിയെ തപിപ്പിക്കുന്നില്ല. എന്നീ ശ്രുതികളിൽനിന്നു ബ്രഹ്മം നിർവിശേഷം എന്നു സിദ്ധിക്കുന്നു. അതുപ്രകാരം തന്നെ ബ്രഹ്മജ്ഞാനികാംക്ക് തുഷ്ടിയും അനുഭവവും കാണപ്പെടുന്നുണ്ട്.

"മൃത്യോസ്സമൃത്യുമാപ്നോതിയ ഇഹനാനേവ പശ്യതി" ഏതൊരുവൻ ഈ ലോകത്തിൽ നാനാത്വം ഉള്ളതുപോലെ കാണുന്നുവോ അവൻ മരണത്തിൽനിന്നും പിന്നെയും മരണത്തെ പ്രാപിക്കുന്നുവെന്നു ഏകത്വസാക്ഷാൽകാരവിഹീനന്നു സംസാരസാഗരസന്തരണം അസാധ്യം എന്നും ശ്രുതിയുപദേശിക്കുന്നു. അതുകൊണ്ടു വിശേഷത്തെ നിരാകരിക്കുന്ന ശ്രുതികാം സവിശേഷശ്രുതികളുടെ അംഗകമായില്ല.

ഉൽപത്ത്യാദിശ്രുതികാംക്ക് അന്യത്തിൽ ആകാംക്ഷയില്ലാതാക്കാനുള്ള സാമത്ഥ്യമില്ല. അവക്ക് അന്യാത്ഥത്വം സ്പഷ്ടമായ്ത്തന്നെ അറിയപ്പെടുന്നു.

"തത്രൈതച്ഛുംഗമൽപതിതം സൌമ്യവിജാനീഹിനേദമമൂലംഭവിഷ്യതി" (ഛാം 6-8-3) ഹേ സൌമ്യമൂലകാരണമായ ആ ബ്രഹ്മത്തിൽ ജഗത്തിൻെറ ശൃംഗം (കാര്യം) ഉണ്ടെന്നറിഞ്ഞുകൊാംക. ഈ കാര്യ്യസ്വരൂപത്തിന്നു ഒരു കാരണമുണ്ടാകാതിരിപ്പാൻ നിവൃത്തിയില്ല. കാരണത്തിൽനിന്നേ കാര്യമുണ്ടാകയുള്ളൂ. എന്നാരംഭിച്ചിട്ടു അവസാനത്തിൽ ജഗന്മൂലമായും ഏകമായുമിരിക്കുന്ന സത്തിനെത്തന്നെയറിയേണം എന്നുപദേശിക്കുന്നു.

"യതോ വാ, ഇമാനിഭൂതാനിജായന്തേ യേന ജാതാനി ജീവന്തി യൽ പ്രയന്ത്യഭിസംവിശന്തിതദ്വിജിജ്ഞാസസ്വ തത്ബ്രഹ്മേതി" ഏതിൽനിന്നീ ഭൂതങ്ങളുണ്ടാകുന്നുവോ ഉണ്ടായവ ഏതൊന്നുനിമിത്തം ജീവിക്കുന്നുവോ ഏതിൽ ലയിക്കുന്നുവോ അതിനെ അറിവാനാഗ്രഹിക്കുക. അതാകുന്നു ബ്രഹ്മം എന്നും ഉപദേശിക്കുന്നു. (തൈം. 3-1-1) ഇങ്ങിനെ ഉൽപത്ത്യാദിശ്രുതികാം ഏകാത്മഭാവത്തെ പ്രദശിപ്പിക്കുന്നതിനാൽ അനേകശക്തിയോഗം ബ്രഹ്മത്തിലില്ലെന്നു സ്പഷ്ടമാകുന്നു. അതുകൊണ്ട് ബ്രഹ്മം ഗന്തവ്യം എന്നതിൽ യുക്തിയില്ല.

"ന തസ്യ പ്രാണാഉൽക്രാമന്തി ബ്രഹ്മൈവസൻ ബ്രഹ്മാപ്യേതി" (ബൃ. 4-4-6) അവന്റെ പ്രാണങ്ങൾ വെളിക്കു പോകുന്നില്ല. ബ്രഹ്മമായിത്തന്നെ ഇരുന്നുകൊണ്ട് ബ്രഹ്മത്തെ പ്രാപിക്കുന്നു. ഈ സംഗതിയെ "സ്പഷ്ടോഹ്യേകേഷാം" എന്ന സൂത്രത്തിൽ വ്യാഖ്യാനിച്ചിരിക്കുന്നു. (ബ്രം. അ. 4. അധി. 2. സൂ. 13).

ഗതികല്പനയിലും ഗമിക്കുന്ന ജീവൻ ഗമിക്കപ്പെടുവാൻ യോഗ്യമായ (ഗന്തവ്യമായ) ബ്രഹ്മത്തിന്റെ അവയവമോ വികാരമോ അന്യനോ ആകേണ്ടിവരും. ബ്രഹ്മംതന്നെ ജീവൻ എന്നു വന്നാലോ ഗമനത്തിന്നവകാശമില്ലെന്നുംവരും. എന്നു വന്നാൽ അതിൽനിന്നു സിദ്ധിക്കുന്നതെന്താണെന്നു പറയാം:—

ജീവൻ ബ്രഹ്മത്തിന്റെ ഏകദേശം—അവയവം—എന്നു വന്നാൽ ബ്രഹ്മം അവയവി—അവയവത്തോടുകൂടിയത്—എന്നു വന്നു. അവയവത്തിന്നും അവയവിക്കും നിത്യസംബന്ധം ഉള്ളതുകൊണ്ട് പുനഃപ്രാപ്തിക്കവകാശമില്ല. ബ്രഹ്മത്തിൽ അവയവം അവയവി എന്ന വിഭാഗത്തിന്നും തരമില്ല. ബ്രഹ്മത്തിൽ യാതൊരു വിധത്തിലും അവയവകല്പനത്തിന്നവകാശമില്ലെന്നു ശ്രുതി സിദ്ധാന്തിക്കുന്നുണ്ട്. വികാരപക്ഷത്തിലും ഈ ദോഷം സമാനംതന്നെ.

ജീവൻ ബ്രഹ്മവികാരം എന്നു വന്നാൽ ജീവൻ ബ്രഹ്മകാര്യ്യം. ബ്രഹ്മം കാരണം. കാര്യ്യത്തിന്നും കാരണത്തിന്നും നിത്യസംബന്ധം പ്രത്യക്ഷംതന്നെ. ഘടം എന്ന സാധനം മണ്ണിന്റെ സ്വരൂപത്തെ വിട്ടിരിക്കുക എന്നതില്ലേല്ലോ. മണ്ണിനെ വെടിഞ്ഞാൽ ഘടമേ ഇല്ലെന്നതു സിദ്ധം. ബ്രഹ്മമായിത്തന്നെയിരിക്കുന്ന ജീവനും ബ്രഹ്മവും അഭിന്നമാകയാൽ ജീവന്നു ബ്രഹ്മത്തിലേക്കുള്ള സഞ്ചാരത്തിന്നെന്തവകാശം.

ഇനി ജീവൻ ബ്രഹ്മത്തിൽനിന്നന്യൻതന്നെ എന്നായാലെന്തു ദോഷം എന്നാൽ: ജീവൻ അണുപരിമാണമോ വ്യാപിയോ മദ്ധ്യമപരിമാണമോ ആയിരിക്കേണം. വ്യാപിയാണെങ്കിൽ ഗമനത്തിന്നവകാശമില്ല. മദ്ധ്യമപരിമാണമാണെങ്കിൽ അനിത്യൻ ജീവൻ എന്നു വരും. അണുവായാലോ ശരീര

ത്തിൽ മുഴുവൻ വ്യാപിപ്പാനും സുഖദുഃഖാദികളെ അറിവാനും കഴികയില്ലെന്നും വരും. ഇതിന്നുമുമ്പേതന്നെ രണ്ടാമദ്ധ്യായത്തിൽ അണുത്വമദ്ധ്യമപരിമാണങ്ങൾ നിഷേധിക്കപ്പെട്ടിട്ടുമുണ്ട്.

ജീവൻ ബ്രഹ്മത്തിൽനിന്നന്യനാണെന്നുവന്നാൽ "തത്വമസി" (ഛാം. 6-8-7) നീയതാകുന്നു എന്ന ശ്രുതി കോപിക്കും. വികാരം അവയവം എന്ന പക്ഷത്തിലും ഈ ദോഷം സമാനംതന്നെ.

വികാരത്തിന്നും അവയവത്തിന്നും ബ്രഹ്മസംബന്ധമുള്ളതുകൊണ്ടു ശ്രുതിവിരോധമുണ്ടാവാൻ കാരണമില്ല എന്നാണെങ്കിൽ അതു ശരിയല്ല. മുഖ്യമായ ഏകത്വം സംഭവിക്കയില്ല. അവയവം അവയവി എന്ന ഭേദം ബ്രഹ്മത്തിൽ സഹ്യമല്ല. ഈ എല്ലാ പക്ഷത്തിലും മോക്ഷം എന്ന പരമപുരുഷാൎത്ഥപ്രാപ്തിയില്ലെന്നും വരും. സംസാരത്തിൽനിന്നു മോചനമില്ലെന്ന ദോഷം പരമാസഹ്യം. നിവൃത്തിച്ചുവെന്നാലോ സ്വരൂപം നശിച്ചുവെന്നാണതിൻെറ അൎത്ഥം. ബ്രഹ്മവും ജീവനും ഒന്നല്ല എന്നു വന്നാൽ ജീവൻെറ നിവൃത്തിയെന്നതിന്നു സ്വരൂപനാശം എന്നുതന്നെ അൎത്ഥം.

പണ്ഡിതന്മാരെന്നഭിമാനിക്കുന്ന ചിലരുടെ അൎത്ഥമില്ലാത്ത ചില വാദങ്ങളെയും ഇവിടെ സൂചിപ്പിക്കാം:—നിത്യനൈമിത്തികകൎമ്മങ്ങൾ അനുഷ്ഠിക്കപ്പെടുന്നുണ്ട്. സ്വൎഗ്ഗവും നരകവും ഇല്ലാതാവാനാണ് അവരതു നടത്തുന്നത്. ഈ ജന്മത്തിലനുഭവിക്കുന്ന സുഖദുഃഖങ്ങൾകൊണ്ടു പ്രാരബ്ധകൎമ്മവും നശിക്കും. അതുകൊണ്ടു വൎത്തമാനശരീരം നശിച്ചതിന്നുശേഷം പുനൎജ്ജന്മപ്രാപ്തിക്കു കാരണമില്ലാതാകുന്നതുകൊണ്ടു സ്വരൂപമായിത്തന്നെയിരിക്കുക എന്നലക്ഷണമായ കൈവല്യം—ബ്രഹ്മംതന്നെ ആത്മാവെന്ന ബോധം—സ്വയമേവ സിദ്ധിക്കും. ജ്ഞാനത്തിന്നായി പ്രത്യേക പരിശ്രമം ആവശ്യമില്ല എന്നാണവരുടെ ജല്പനം.

ആ വാദം സത്യത്തിന്നു വിരുദ്ധമാകയാൽ സ്വീകാൎയ്യമല്ല. ഈവിധം കൎമ്മാനുഷ്ഠാനത്താൽ കൈവല്യം സിദ്ധിക്കു

മെന്നതിന്നു പ്രമാണമില്ല. സംസാരഗതിക്കു കാരണം കർമ്മം എന്ന പ്രമാണമിരിക്കേ കർമ്മത്താൽ കൈവല്യം പ്രാപിക്കാം എന്ന യുക്തി സ്വബുദ്ധിയാൽ കല്പിക്കപ്പെട്ട ഒരു കുത്സിതവാദം മാത്രമാകുന്നു.

കർമ്മം നിമിത്തം സംസാരം, നിമിത്തമില്ലാതായാൽ സംസാരവുമില്ല എന്നാണല്ലൊ വാദം. ഈ വാദം വിചാരണ ചെയ്യാൻപോലും കൊള്ളാവുന്ന ഒന്നല്ല. എന്തുകൊണ്ടെന്നാൽ നിമിത്തം ഉണ്ടോ ഇല്ലയോ എന്നറിയുവാൻ കഴിയുന്ന ഒന്നല്ല. നിമിത്താഭാവം ബുദ്ധിക്കു വിഷയവുമല്ല. എത്രയെല്ലാമോ ജന്മങ്ങളിൽ ഇഷ്ടാനിഷ്ടരൂപഫലങ്ങളെ നൽകുന്ന അനേക കർമ്മങ്ങൾ ഓരോ പ്രാണികൾക്കും ഉണ്ട്. ആവക വിരുദ്ധഫലങ്ങളെല്ലാം ഒരേ ജന്മത്തിൽ അനുഭവിച്ചുകഴിയും, എന്നതു സംഭാവ്യവുമല്ല. ഫലം കൊടുപ്പാനൊരുങ്ങിയ ചില കർമ്മങ്ങളുടെ ഫലമായിട്ടാണ് ഈ ശരീരം ഇപ്പോൾ ഉണ്ടായിരിക്കുന്നതു്. വേറെ ചില കർമ്മങ്ങൾ ഫലം കൊടുപ്പാനുള്ള ദേശകാലനിമിത്തങ്ങളെ പ്രതീക്ഷിച്ചുംകൊണ്ടിരിപ്പുണ്ട്. ആ വക എല്ലാ കർമ്മങ്ങളുടെ ഫലവും ഇപ്പോൾ സിദ്ധിച്ച ഒരു ശരീരംകൊണ്ട് അനുഭവിച്ചുതീരും എന്നാക്കു നിശ്ചയിപ്പാൻ കഴിയും. അതുകൊണ്ട് വർത്തമാനശരീരം നശിച്ചതോടുകൂടെ പുനർജ്ജന്മത്തിന്നു ബീജമായ കർമ്മം ഇല്ലെന്നു നിശ്ചയിപ്പാൻ മുമ്പേ പ്രസ്താപിച്ച വിദ്വന്മാനികൾക്കും ശക്തിയില്ല.

"തദ്യ ഇഹ രമണീയചരണാഃ തതഃശേഷേണ" ഈ ജന്മത്തിൽ രമണീയകർമ്മങ്ങൾ—സുകൃതങ്ങൾ—ചെയ്തവർ യാതൊരുത്തരോ അവർ ആ സൽകർമ്മഫലങ്ങളെ അനുഭവിപ്പാൻ വീണ്ടും ജനിക്കും എന്ന് ശ്രുതിസ്മൃതികൾ ബോധിപ്പിക്കുന്നുണ്ട്.

ഇതു നിൽക്കട്ടെ:—നിത്യനൈമിത്തിക കർമ്മാനുഷ്ഠാനങ്ങൾക്ക് അവശിഷ്ടകർമ്മങ്ങളേയും നശിപ്പിക്കുവാൻ ശക്തിയുണ്ടെന്നാണെങ്കിൽ ആവിധം പറവാൻ സാധിക്കയില്ല. എന്തുകൊണ്ടെന്നാൽ കർമ്മങ്ങൾക്കു അന്യോന്യം വിരോധമില്ലാത്തതുകൊണ്ടു ഒരു കർമ്മം മറെറാരു കർമ്മത്തെ നശിപ്പിക്കുകയില്ല. ഒരു കർമ്മത്തിന്നു മറെറാരു കർമ്മത്തോടു വിരോധമുണ്ടെങ്കിലല്ലെയോ അതിനെ നശിപ്പിക്കുക. നശിപ്പിക്കുന്ന ഒരു കർമ്മ

ത്തിന്നും നശിക്കുന്ന മറെറാരു കൎമ്മത്തിന്നും കൎമ്മം എന്ന നില തുല്യമാകയാൽ ക്ഷേപ്യം ക്ഷേപകം എന്ന ഭാവത്തിന്ന വകാശമില്ല. ജന്മാന്തരസഞ്ചിതകൎമ്മങ്ങൾക്ക് നിത്യനൈമിത്തികകൎമ്മങ്ങളോട്ട യാതൊരു വിരോധവുമില്ല.

രണ്ടുവിധ കൎമ്മങ്ങളും അന്തഃകരണശുദ്ധിയെ വരുത്തുന്ന വതന്നെയാണല്ലൊ. സുകൃതങ്ങൾക്ക് അശുദ്ധിവരുത്തുന്ന ദുരിതങ്ങളോട്ട വിരോധമുള്ളതിനാൽ സുകൃതങ്ങൾ ദുരിതങ്ങളെ നശിപ്പിക്കുമെല്ലൊ എന്നാണെങ്കിൽ അങ്ങിനെ നശിപ്പിച്ചുകൊള്ളട്ടെ. അത്രമാത്രംകൊണ്ടു അന്യശരീരത്തെ ജനിപ്പിക്കുവാനുള്ള സുകൃതകൎമ്മങ്ങളുടെ ശക്തി നശിക്കുന്നില്ല. സൽകൎമ്മത്താൽ ദുഷ്കൎമ്മങ്ങളും നിശ്ശേഷം നശിച്ചുവോ എന്നറിവാൻ കഴികയില്ല. നിത്യനൈമിത്തികകൎമ്മാനുഷ്ഠാനത്താൽ പാപം നശിക്കുന്ന ഒരേ ഫലമല്ലാതെ മറെറാന്നും അതിൽനിന്നുണ്ടാകയില്ല എന്നതിന്നു പ്രമാണമില്ല. മാവുവൃക്ഷം മാമ്പഴത്തിന്നുവേണ്ടീട്ടു നട്ടു വളൎത്തുന്നുവെങ്കിലും ആ വൃക്ഷത്തിൽനിന്നു നിഴലും മണവും ഉണ്ടാകുന്നതുപോലെ കൎമ്മങ്ങളിൽനിന്നും ഉദ്ദിഷ്ടഫലംകൂടാതെ ഇതരഫലങ്ങളും ഉണ്ടാകും എന്നു ആപസ്തംബൻ സ്മരിക്കുന്നു. "തദ്യഥാമ്രേഫലാൎത്ഥേ നിൎമ്മിതേ ഛായാഗന്ധാവനൂൽപദ്യേതേ ഏവംധൎമ്മം ചൎയ്യമാണമൎത്ഥം അനൂൽപദ്യന്തേ" എന്നാണാസ്മൃതികൎത്താവു് സ്മരിക്കുന്നതു്.

സമ്യഗ്ജ്ഞാനം—ബ്രഹ്മവും ആത്മാവും ഒന്നുതന്നെ എന്ന ഐക്യാനുഭൂതി—ഉണ്ടായാൽ അല്ലാതെ മരണത്തിന്നുമുമ്പേ കാമ്യകൎമ്മങ്ങളോ നിഷിദ്ധാചരണങ്ങളോ ഉണ്ടാകയില്ലെന്നുറപ്പിച്ചുപറയുവാൻ ആൎക്കും കഴികയില്ല. അതീവ നിപുണന്മാരും സൂക്ഷ്മാപരാധമുള്ളവരായിട്ടു കാണപ്പെടുന്നുണ്ടു്. സംശയിക്കത്തക്കതാണെങ്കിലും പുനൎജന്മനിമിത്തം ഇല്ലെന്നു തീൎത്തുപറയുവാൻ ആൎക്കും കഴികയില്ല. ആ ഭാഗം സാധാരണബുദ്ധിമാന്മാൎക്കും അറിവിന്നു വിഷയമല്ല.

ജ്ഞാനത്താൽ പ്രാപ്യമായ ബ്രഹ്മാത്മൈക്യത്തെ സമ്മതിക്കുന്നില്ലെങ്കിൽ കൎത്തൃത്വവും ഭോക്തൃത്വവും സ്വഭാവമായിരിക്കുന്ന ആത്മാവിന്നു കൈവല്യമുണ്ടാകുമെന്നു കാംക്ഷിപ്പാനും

കഴികയില്ല. അഗ്നിയും ചൂടും വിട്ടുപിരിയാതിരിക്കുന്നതുപോലെ കർത്തൃത്വഭോക്തൃത്വങ്ങൾ ആത്മാവിനെയും വിട്ടുപിരിയുകയില്ല.

ശങ്ക:— ഇതിരിക്കട്ടെ:— കർത്തൃത്വഭോക്തൃത്വങ്ങൾ അവയുടെ കാര്യമായ അനൎത്ഥത്തെ ജനിപ്പിക്കുമെന്നല്ലാതെ ആ അനൎത്ഥങ്ങളുടെ ശക്തി അന്യാനൎത്ഥങ്ങളെ ജനിപ്പിക്കുകയില്ല. കാരണത്തിൽനിന്നു കാര്യം ജനിക്കും. കാര്യത്തിൽനിന്നും മറെറാരു കാര്യം ജനിക്കുകയില്ലെല്ലൊ. അതുകൊണ്ടു മോക്ഷത്തിന്നു തടസ്ഥമില്ലെന്നു വരാം. എന്ന ശങ്കക്കു സമാധാനം:— അതും ശരിയായ വിചാരമല്ല. ശക്തിയുണ്ടെന്നു വന്നാൽ അതിൽനിന്നു കാര്യമുണ്ടാകുന്നതിനെ തടുക്കാൻ കഴികയില്ല.

ഈ വാദവും ശരിയല്ല:—എന്തുകൊണ്ടെന്നാൽ ശക്തിക്കു് അന്യനിമിത്തങ്ങളെ ആശ്രയിക്കാതെ കാര്യം ആരംഭിക്കുവാൻ കഴികയില്ലല്ലൊ. അതുകൊണ്ടു് ആ ശക്തിയിരുന്നാലും മോക്ഷത്തെത്തടുക്കുവാൻ കഴികയില്ല.

ഈ ഊഹവും പിഴച്ചതുതന്നെ. എങ്ങിനെയെന്നാൽ:— നിമിത്തങ്ങൾ ശക്തിയോടു് നിത്യസംബന്ധമുള്ളവയാണു്. കർത്തൃത്വഭോക്തൃത്വങ്ങളാകുന്ന നിമിത്തങ്ങൾ ആത്മാവിൽ സംബന്ധിച്ചിരിക്കയാൽ ബ്രഹ്മാത്മൈക്യബോധമുണ്ടായാൽ മാത്രമല്ലാതെ മോക്ഷാശങ്കക്കവകാശമില്ല.

"നാന്യഃപന്ഥാവിദ്യതേഽയനായ" (ശ്വേ. 3-8) ഐക്യജ്ഞാനം മാത്രമല്ലാതെ മോക്ഷത്തിന്നു മറെറാരു മാൎഗ്ഗവുമില്ല എന്നു ശ്രുതി സിദ്ധാന്തിച്ചിരിക്കുന്നു.

ജീവൻ പരബ്രഹ്മത്തിൽനിന്നന്യനല്ല എന്നു വന്നാൽ കൂടെ പ്രത്യക്ഷാദി പ്രമാണങ്ങളെല്ലാം വ്യൎത്ഥമെന്നും ലോകവ്യവഹാരം നടത്താനധികാരിയല്ലെന്നും വരുമെല്ലൊ എന്നാണെങ്കിൽ:— അങ്ങിനെ വരാനിടയില്ല. ജ്ഞാനമുണ്ടാകുന്നതിന്നു മുമ്പേ മിത്ഥ്യാജ്ഞാനത്താൽ സ്വപ്നവ്യവഹാരമെന്നപോലെ പ്രമാണങ്ങളും ലോകവ്യവഹാരവും നടന്നുകൊണ്ടേയിരിക്കും.

"യത്ര ഹി ദ്വൈതമിവ ഭവതി തദിതരഇതരം പശ്യതി" (ബൃം. 2-4, 14-4, 5-15) ഏതൊരു നിലയിൽ രണ്ടുണ്ടെന്നു കാണുന്നുവോ അപ്പോളവൻ അന്യനെ കാണും. താൻ വേറേ, മറേറവൻ വേറെ, എന്ന അജ്ഞാന നിലയിൽ ഇരിക്കുന്നവർ ലോകവ്യവഹാരങ്ങളെ നടത്താൻ പ്രമാണങ്ങളെ സ്വീകരിക്കയും ചെയ്യും. എന്ന് അജ്ഞാനാവസ്ഥയെ പറഞ്ഞശേഷം ശ്രുതി, ജ്ഞാനാവസ്ഥയെ പറയുന്നു:-

"യത്രത്വസ്യ സർവ്വമാത്മൈവാഭൂത് തൽകേനകം പശ്യേത്" (ബൃം. 2-4, 14-4, 5-15) ഏതൊരുവന്നു ജ്ഞാനോദയത്തിൽ എല്ലാം ആത്മാവുതന്നെയെന്ന അനുഭവമുണ്ടായോ അവൻ ഏതൊരുപകരണത്താൽ മറേറതൊന്നിനെ കാണും എന്ന വാക്യത്താൽ ജ്ഞാനിയുടെ ബ്രഹ്മഭാവത്തെയും സർവ്വ വ്യവഹാരാഭാവത്തെയും വ്യക്തമാക്കിയിരിക്കുന്നു. ഇപ്രകാരം പരബ്രഹ്മത്തെ സാക്ഷാത്തായറിഞ്ഞവന്ന് ഗന്തവ്യമോ ഗമനമോ ഇല്ലെന്ന് നിശ്ചിതമാകയാൽ ഒരു വിധത്തിലും ഗതിയുണ്ടെന്നു പറയുവാൻ കഴികയില്ല.

എന്നാൽ ഗതിശ്രുതികൾക്ക് വിഷയം എന്താകുന്നുവെന്ന ആകാംക്ഷക്കു സമാധാനം:—സഗുണവിദ്യയെസംബന്ധിച്ചുള്ളതാണെന്നു പറയപ്പെടുന്നു. ചിലേടത്ത് പഞ്ചാഗ്നിവിദ്യയേയും, ചിലേടത്ത് പര്യങ്കവിദ്യയേയും, ചിലേടത്ത് വൈശ്വാനരവിദ്യയേയും പറവാനാരംഭിച്ചിട്ടു മാർഗ്ഗം പറയപ്പെടുന്നു.

പ്രാണോബ്രഹ്മ; കംബ്രഹ്മ; ഖംബ്രഹ്മ; (ഛാം. 4-10-5) എന്നും, പിന്നെ "യദിമസ്മിൻ ബ്രഹ്മപുരേ ദഹരം പുണ്ഡരികം വേശ്മ" (ഛാം. 8-1-1) ഈ ശരീരത്തിൽ ഈ സൂക്ഷ്മമായ പുണ്ഡരീകമാകുന്ന സ്ഥാനമുണ്ടോ എന്നും ആരംഭിച്ചുകൊണ്ടു് മാർഗ്ഗം പറയപ്പെടുന്നുവോ അവിടെയും വാമനീതത്വം സത്യകാമത്വം മുതലായ ഗുണങ്ങളോടുകൂടിയ സഗുണബ്രഹ്മത്തിന്നു തന്നെ ഉപാസ്യത്വം സംഭവിക്കുന്നതുകൊണ്ടു് ആ വിഷയത്തിൽ മാർഗ്ഗം സംഭവിക്കും.

"ന തസ്യപ്രാണാ ഉൽക്രമന്തി" (ബൃം. 4-4-6) അവന്റെ പ്രാണങ്ങൾ ഉൽക്രമിക്കുന്നില്ല എന്നിങ്ങിനെ ഗതിയെ

നിഷേധിക്കുന്ന ശ്രുതികൾ ഉള്ളതുപോലെ പരബ്രഹ്മവിഷയമായ ഗതിയൊരേടത്തും കേൾക്കപ്പെടുന്നില്ല.

"ബ്രഹ്മവിദാപ്നോതിപരം" (തൈം. 2-1-1) ബ്രഹ്മവിത്ത് പരത്തെ പ്രാപിക്കുന്നു എന്ന ദിക്കിൽ "ആപ്നോതി"= പ്രാപിക്കുന്നുവെന്നു കാണുന്നുവെല്ലോ എന്നാണെങ്കിൽ ബ്രഹ്മമായിരുന്നുകൊണ്ടു ബ്രഹ്മത്തെ പ്രാപിക്കുന്നുവെന്ന അർത്ഥമേ സിദ്ധിക്കയുള്ളൂവെന്നു പ്രകൃതത്താൽ ധരിപ്പാൻ കഴിയും. ദേശാന്തരപ്രാപ്തിയെന്ന അർത്ഥം ആപ്നോതിയെന്നതിന്നിരിക്കയില്ല. അവിദ്യയാൽ ആരോപിക്കപ്പെട്ട നാമരൂപങ്ങൾ ബ്രഹ്മജ്ഞാനത്താൽ തീരെ നശിച്ചിരിക്കയാൽ സാധാരണമായ ഗത്യർത്ഥം അവിടെ ചേർച്ചയുള്ളതല്ലെന്ന് ഇതുവരെ പറഞ്ഞിരിക്കുന്ന പ്രകൃതത്തിൽനിന്നു ധരിക്കാൻ സാധിക്കും.

"ബ്രഹ്മൈവസൻ ബ്രഹ്മാപ്നോതി" ബ്രഹ്മമായിരുന്നുകൊണ്ടു് ബ്രഹ്മത്തെ പ്രാപിക്കുന്നു. (ബൃം. 4-4-7) എന്ന ശ്രുതിപോലെ "ബ്രഹ്മവിദാപ്നോതിപരം" എന്ന വാക്യത്തിന്റെയും അർത്ഥം ധരിക്കേണം.

അതുമാത്രമല്ല:—പരബ്രഹ്മവിഷയമായി പറയപ്പെടുന്ന ഗതി, രുചിയെ ജനിപ്പിക്കുവാനോ അതിനെ ധ്യാനിപ്പാൻ വേണ്ടീട്ടോ ആയിരിക്കാം എന്നൂഹിക്കുന്നുവെങ്കിൽ ആ ഊഹത്തിന്നു ചേർച്ച കുറയും. ഔചിത്യമില്ല. എന്തെന്നാൽ ഗതിയെ പറയുന്നതുകൊണ്ടു് ബ്രഹ്മജ്ഞാനിക്കു വിശേഷരുചിയുണ്ടാകുക എന്നതു സംഭാവ്യമല്ല. തന്നാൽതന്നെ അറിയപ്പെട്ടതും യാതൊരു മാററവുമില്ലാത്തതായ സ്വാനുഭവത്താൽത്തന്നെ പരമാനന്ദം സിദ്ധിച്ചിരിക്കുന്നു. അതിന്മീതെ യാതൊരു രുചിയുമില്ലെന്നതു് സ്ഥാപിതമാകുന്നു.

എന്നുമാത്രമല്ല നിത്യമായ നിശ്രേയസത്തെ അറിയിക്കുന്നതും അതിന്മീതെ സാധിക്കേണ്ടതായ മറെറാന്നില്ലാത്തതുമായ വിജ്ഞാനത്തിന്നു ഗതിയെ അപേക്ഷിക്കാനെന്തവകാശം. താൻതന്നെ തൽസ്വരൂപമാണെന്നനുഭവപ്പെട്ടിരിക്കേ അതിനെ പ്രാപിപ്പാനുള്ള ഗതിക്കെന്തവകാശം. അതുകൊണ്ടു ഗതിക്കു വിഷയം അപരബ്രഹ്മം എന്നു കണ്ടുകൊള്ളേണം.

അതിൽ പരബ്രഹ്മത്തിന്നും അപരബ്രഹ്മത്തിന്നും വിഷയം ഇന്നതെന്ന് തിരിച്ചറിയായ്മ നിമിത്തം അപരബ്രഹ്മവിഷയമായ ഗതിശ്രുതികഠം പരബ്രഹ്മത്തിൽ അദ്ധ്യാരോപിക്കപ്പെടുന്നു.

പരം അപരം എന്ന രണ്ടുവിധ ബ്രഹ്മമുണ്ടോ എന്നാണെങ്കിൽ അതേ രണ്ടുണ്ട്.

"ഏതദ്വൈ സത്യകാമ പരംച അപരംച ബ്രഹ്മയദോംകാരഃ" (പ്രം. 5–2) ഹേസത്യകാമ ഓംകാരം എന്നതു യാതൊന്നോ അതുതന്നെ പരവും അപരവുമായ ബ്രഹ്മം എന്ന ശ്രുതിയുണ്ട്. പരബ്രഹ്മം ഏത്. അപരബ്രഹ്മം ഏത് എന്നു വിവരിക്കാം. എവിടെ അവിദ്യ നിമിത്തം തോന്നുന്ന നാമരൂപാദിവിശേഷങ്ങളെ നിഷേധിച്ചുകൊണ്ട് അസ്ഥൂലം അനണു എന്നീ ശബ്ദങ്ങളാൽ ഉപദേശിക്കപ്പെടുന്നുവോ അത് പരബ്രഹ്മം. അതിനെത്തന്നെ നാമരൂപാദിവിശേഷങ്ങളോടുകൂടെ "മനോമയഃ പ്രാണശരീരോ ഭാരൂപഃ" എന്നീ ശബ്ദങ്ങളാൽ ഉപാസിപ്പാൻ വേണ്ടീട്ട് എവിടെ ഉപദേശിക്കപ്പെടുന്നുവോ അത് അപരബ്രഹ്മം. അങ്ങിനെയായാൽ അദ്വിതീയശ്രുതിക്കു വിരോധമുണ്ടെല്ലൊ എന്നു ശങ്കിക്കുന്നുവെങ്കിൽ:— ഇല്ല. അവിദ്യയാൽ തോന്നുന്ന നാമരൂപോപാധി സംബന്ധത്തെ ആസ്പദിച്ചുണ്ടായ വിഭാഗമാണിത്. ഉപാധി നീങ്ങുമ്പോഠം അപരം എന്ന സംജ്ഞയുമില്ല. അങ്ങിനെ ഒരു ബ്രഹ്മവുമില്ല. ആ അപരബ്രഹ്മത്തെയുപാസിക്കുന്ന ഒരുവന്ന് "സയദി പിതൃലോകകാമോഭവതി" പിതൃലോകകാമനയുണ്ടെങ്കിൽ എന്ന വാക്യത്താൽ ജഗദൈശ്വര്യരൂപമായ സംസാരഫലം വീണ്ടും സിദ്ധിക്കും. അവിദ്യോപാസനകൊണ്ട് സംസാരഗതി തീരെ നശിക്കയില്ല. അവന്ന് പിതൃലോകരൂപമായ ദേശത്തിൽ എത്തുവാൻ വേണ്ടീട്ടു ഗതി പറയുന്നതിൽ വിരോധമില്ല.

ആത്മസ്വരൂപമായ ബ്രഹ്മം സർവഗതമാണെങ്കിലും ഘടാകാശംഘടം പോകുന്ന ദിക്കിൽ പോകുന്നതുപോലെ ബുദ്ധ്യാദി സൂക്ഷ്മശരീരാനുഗതാത്മാവിന്നും ഗമനം ഉപചാരത്താൽ പറയപ്പെടുന്നുവെന്ന് "തൽഗ്ഗുണസാരത്വാത്" എന്ന ബ്രഹ്മസൂത്രം 2–3. 19–ൽ വിവരിച്ചിട്ടുണ്ട്. ഉപാധിസഞ്ചാരം നി

മിത്തം ആത്മഗമനം എന്ന സിദ്ധാന്തത്തെ അനുസരിച്ച് "കാര്യംബാദരിഃ" എന്ന സൂത്രംതന്നെ സിദ്ധാന്തപക്ഷം.

"പരം ജൈമിനിഃ" (ബ്രം. 4-3-12) എന്നതോ അന്യപക്ഷത്തെ—പൂർവ്വപക്ഷത്തെ—പ്രതിപാദിപ്പാൻ മാത്രമാണെന്നും ബുദ്ധിക്കുള്ള നിരൂപണശക്തിയെ വികസിപ്പിക്കുന്നതിനുപകരിക്കുമെന്നും കണ്ടുകൊള്ളേണം.

5-ാം അധികരണം പൂർണ്ണം.

---

# 6. അപ്രതീകാലംബനാധികരണം.

## സൂത്രം 15—16.

അപ്രതീകാലംബനാന്നയതീതി
ബാദരായണ ഉഭയഥാ *f* ദോഷാ
ത്തൽക്രതുശ്ച. സൂ. 15.

അപ്രതീകാലംബനാൻ=പ്രതീകത്തെ ആശ്രയിക്കാത്തവരെയൊഴിച്ച് മററുപാസകന്മാരെ, നയതി=അമാനവ പുരുഷൻ ബ്രഹ്മലോകത്തെ പ്രാപിപ്പിക്കുന്നുവെന്ന് ബാദരായണഃ=ബാദരായണൻ എന്ന ആചാര്യൻ വിചാരിക്കുന്നു. ഉഭയഥാ=രണ്ടു വിധത്തിലും. അദോഷാത്=ദോഷം ഇല്ലാത്തതുകൊണ്ടു തൽക്രതുഃച=തൽക്രതുവെന്ന ന്യായവും സഹായിക്കുന്നുണ്ട്.

ഭാഷ്യം:—ഗതിശ്രുതികൾ കാര്യബ്രഹ്മവിഷയം. പരബ്രഹ്മവിഷയമല്ല എന്നതിനെ സ്ഥാപിച്ചു കഴിഞ്ഞു. ഇപ്പോൾ അമാനവപുരുഷൻ വികാരങ്ങളെയുപാസിക്കുന്ന എല്ലാവരെയും പൊതുവിൽ ബ്രഹ്മലോകത്തെ പ്രാപിപ്പിക്കുന്നുവോ അതോ ഏതാനും ചിലരേ മാത്രമോ പ്രാപിപ്പിക്കുന്നതെന്നു സന്ദേഹിക്കുകയും നിശ്ചയിക്കുകയും ചെയ്യുന്നു. പരബ്രഹ്മത്തെ ഒഴിച്ച് മറേറതിനെയുപാസിക്കുന്നവരെയും പ്രാപിപ്പിക്കുന്നുവെന്നുതന്നെ പ്രഥമതഃ വിചാരിക്കുന്നു. എന്തുകൊണ്ടെന്നാൽ "അനിയമഃ സർവ്വാസാം" (ബ്രം. 3-3-31) എന്നതിൽ മററു

വിദ്ദ്യോപാസകന്മാൎക്കെല്ലാം പൊതുവിൽ ഗതിയുണ്ടെന്നു പറഞ്ഞിരിക്കുന്നു. എന്നു പൂൎവ്വപക്ഷത്തിന്നു മറുപടി പറയുവാനാണ് "അപ്രതീകാവലംബനാൻ" എന്ന സൂത്രംകൊണ്ടുദ്ദേശിക്കുന്നത്. പ്രതീകത്തെ ആശ്രയിക്കുന്നവരെ ഒഴികെ മററുപാസകന്മാരെയെല്ലാം അമാനവപുരുഷൻ ബ്രഹ്മലോകത്തെ എത്തിക്കുന്നുവെന്നു ബാദരായണാചാൎയ്യൻ വിചാരിക്കുന്നു. ഇങ്ങനെ രണ്ടു വിധത്തിലൎത്ഥം ധരിക്കുന്നതുകൊണ്ടു ഒരു ദോഷവുമില്ല. മുമ്പേ പറഞ്ഞ "അനിയമഃ സൎവ്വാസാം" എന്ന ന്യായത്തിന്നു വിരോധമല്ലെയോ എന്നാണെങ്കിൽ, ഇല്ല. പ്രതീകത്തെ ആശ്രയിക്കാതെ ഉപാസിക്കുന്നവരും ഉപാസകന്മാർ തന്നെ എന്നു വരുമെല്ലൊ: "തൽക്രതുഃ" എന്ന ന്യായം രണ്ടുപാസകന്മാരെയും സംബന്ധിക്കുന്നതാകയാൽ ദോഷനിവൃത്തിയുണ്ട്. ഏതൊരുവൻ ബ്രഹ്മത്തെ ഉപാസിക്കുന്നുവോ അവൻ ബ്രഹ്മസംബന്ധമുള്ള ഐശ്വൎയ്യത്തെ പ്രാപിക്കും! "തം യഥായഥോപാസതേ തദേവ ഭവതി" അവനെ ഏതേതു വിധത്തിലുപാസിക്കുന്നുവോ അതാതു വിധത്തിൽ ഭവിക്കും എന്ന ശ്രുതിയുണ്ട്. പ്രതീകങ്ങളിൽ—സാലഗ്രാമാദിശിലകളിൽ—ബ്രഹ്മം എന്ന സങ്കല്പമില്ല. പ്രതീകത്തിൽതന്നെ മുഖ്യത്വം. അതിനാൽ അവനെ ബ്രഹ്മലോകത്തിൽ എത്തിക്കുന്നില്ല എന്നു സാരം.

എന്നാൽ ബ്രഹ്മസങ്കല്പമില്ലാത്തവരും ബ്രഹ്മത്തിലെത്തുന്നുവെന്ന് പഞ്ചാഗ്നിവിദ്ദ്യയിൽ "സ ഏനാൻ ബ്രഹ്മഗമയതി" അവൻ—അമാനവപുരുഷൻ—ഇവരെ ബ്രഹ്മത്തിൽ എത്തിക്കുന്നുവെന്നു കാണുന്നുവെല്ലൊ എന്ന ശങ്കക്കു സമാധാനം:— പ്രതീകോപാസകനെസംബന്ധിച്ച് പ്രത്യേക ഉപദേശം കാണപ്പെടുന്ന ദിക്കിൽ ആവിധമാകട്ടെ. ആവിധം പറയാത്ത ദിക്കിൽ ഏവൎക്കും സംബന്ധിക്കുന്ന തൽക്രതുന്യായാനുസരണം പരബ്രഹ്മധ്യാനംചെയ്യുന്നവൎക്കു ബ്രഹ്മപ്രാപ്തി; മററുള്ളവൎക്കില്ല എന്നറിയപ്പെടുന്നു.

വിശേഷം ച ദൎശയതി. സൂത്രം 16.

**വിശേഷംച=വിശേഷത്തെയും. ദൎശയതി=ശ്രുതി കാട്ടിത്തരുന്നു.**

ഭാഷ്യം:— നാമാദിപ്രതീകോപാസനങ്ങളിൽ ആദ്യമാദ്യമുള്ളതിനെക്കാട്ടിലും മേൽമേലുള്ള പ്രതീകോപാസനത്തിൽ പല വിശേഷങ്ങളെയും ശ്രുതി കാട്ടിത്തരുന്നുണ്ടു്.

യാവന്നാമ്നോഗതം തത്രാസ്യയഥാകാമചാരോ ഭവതി" (ഛാം. 7-1-5) നാമത്തിന്നേതുവരെ വ്യാപ്തിയുണ്ടോ അവിടെ നാമോപാസകന്നിഷ്ടംപോലെ സഞ്ചാരം സിദ്ധിക്കും.

"വാഗ്‌വാവ നാമ്നോ ഭൂയസീ" (ഛാം. 7-2-1) വാക്കു് നാമത്തെക്കാൾ മേന്മയുള്ളതാകുന്നു. "യാവദ്വാചോഗതം തത്രാസ്യയഥാകാമമാരോ ഭവതി" (ഛാം. 7-2-2) വാക്കിന്നു് എത്രത്തോളം ഗതിയുണ്ടോ അവിടെ അവന്നു യഥേഷ്ടം സഞ്ചാരം സിദ്ധിക്കും. "മനോ വാവ, വാചോ ഭൂയഃ" (ഛാം. 7-3-1) മനസ്സ് വാക്കിനെക്കാൾ മീതെ. എന്നിങ്ങിനെ ഉപാസകന്മാരുടെ പ്രതീകാനുസരണം ഫലവിശേഷത്തെ ശ്രുതി ധരിപ്പിക്കുന്നുണ്ടു്.

ഉപാധിഭേദം ഫലവിശേഷകാരണം. ബ്രഹ്മം നിരുപാധികം. അതുനിമിത്തം ഫലവിശേഷത്തിന്നു കാരണമില്ല. അതുകൊണ്ടു് പ്രതീകത്തെ അവലംബിച്ചുപാസിക്കുന്നവൎക്കു് ബ്രഹ്മോപാസകന്മാൎക്കുള്ള സ്ഥാനം സിദ്ധിക്കയില്ല.

6-ാം അധികരണം കഴിഞ്ഞു.

ശ്രീഗോവിന്ദഭഗവത് പൂജ്യപാദശിഷ്യ ശ്രീശങ്കരഭഗവൽ പാദകൃതിയിൽ ശ്രീശാരീരകമീമാംസാ ഭാഷ്യത്തിൽ 4-ാം അദ്ധ്യായത്തിലെ 3-ാം പാദം സമാപ്തം.

ശുഭമസ്തു.

---

4-ാം അദ്ധ്യായത്തിൽ 4-ാം പാദം.

ഈ പാദത്തിൽ ബ്രഹ്മപ്രാപ്തിയും ബ്രഹ്മലോകസ്ഥിതിയും നിരൂപിക്കുന്നു.

# 1.സംപദ്യാവിർഭാവാധികരണം സൂ.1-3

സംപദ്യാവിർഭാവഃ സ്വേനശബ്ദാത് 1.

സംപദ്യ=പ്രാപിച്ചിട്ട, ആവിർഭാവഃ=സ്വസ്വരൂപമായി ഭവിക്കുന്നു. സ്വേനശബ്ദാത്=ശ്രുതിതന്നെ പറഞ്ഞിരിക്കുന്നതുകൊണ്ട്.

ഭാഷ്യം:—കഴിഞ്ഞ അധികരത്തിനാൽ സഗുണബ്രഹ്മോപാസകന്മാർ ബ്രഹ്മലോകത്തെ പ്രാപിക്കും എന്നു പറഞ്ഞിരിക്കുന്നു. ഈ അധികരണത്തിൽ ബ്രഹ്മലോകത്തിലിരിക്കുന്ന ഭാഗ്യവും പരിശുദ്ധിയുമുള്ള ആ ജീവൻ പരബ്രഹ്മത്തിൽ ലയിക്കുന്ന ക്രമത്തെ പറയുന്നു.

“ഏവമേവൈഷസംപ്രസാദോ ƒ സ്മാച്ഛരീരാൽ സമുത്ഥായപരംജ്യോതിരുപസംപദ്യസ്വേനരൂപേണാഭിസംപദ്യതേ” (ഛാം. 8-3-4) ഇപ്പോൾ ഭാഗ്യവാനും ശുദ്ധനുമായ ഈ ജീവൻ ഈ ശരീരത്തിൽനിന്നു വേറിട്ട ഉൽകൃഷ്ടമായ തേജോരൂപത്തെ പ്രാപിച്ചിട്ട തന്റെ യഥാൎത്ഥമായ സ്വരൂപത്തെ പ്രാപിക്കുന്നു എന്നാണ് ശ്രുത്യൎത്ഥം.

ഇതിൽ എതൃവാദി സംശയിക്കുന്നു:—ഈ വ്യക്തി ജീവൻ സ്ഥൂലം സൂക്ഷ്മം കാരണം എന്ന മൂന്നു ശരീരത്തിലുമുണ്ടായിരുന്ന അഭിമാനത്തിൽനിന്നു വേറിട്ടിട്ട് ബ്രഹ്മലോകത്തിൽ സ്വതന്ത്രനിലയിൽ ഇരിക്കുന്നുവോ അതോ ദേവലോകംപോലെയുള്ള ഏതോ ഒരു പുതിയ സ്ഥാനത്തിൽ എത്തിയിരിക്കുന്നുവോ എന്നാണ് സംശയം. ആദ്യമായി തോന്നുന്നത് മററു ചില സ്ഥാനങ്ങളിലെന്നപോലെ ഈ പുതിയ സ്ഥാനത്തിൽ ഒരാഗന്തുകന്റെ നിലയിൽ എത്തിയിരിക്കുന്നുവെന്നാണ്. സ്വസ്വരൂപപ്രാപ്തിയല്ലെന്നു ധരിക്കേണം. എന്തുകൊണ്ടെന്നാൽ

മുമ്പേ എത്തിയ സ്ഥാനങ്ങളിൽ സ്വരൂപമാററം ഉണ്ടായതായി കാണുന്നില്ല. അതുപോലെയിവിടെയും ഏതോ ഒരു പുതിയ രൂപത്തിൽ എത്തിയിരിക്കുന്നുവെന്നുതന്നെ വരാനിടയുള്ളൂ. അഭിനിഷ്പത്യതെ എന്ന വാക്കിന്ന് ഒരു പുതിയ രൂപപ്രാപ്തിയെന്നുതന്നെ അൎത്ഥം ധരിക്കേണം എന്ന പൂർവപക്ഷത്തിന്നു സമാധാനം:—സ്വന്തമായ സ്വരൂപമായ്ത്തന്നെ ഭവിക്കുന്നു. മറെറാരു രൂപത്തെ സ്വീകരിച്ചിട്ടല്ല എന്നുതന്നെയാകുന്നു. എന്തുകൊണ്ടെന്നാൽ:—"സ്വേനരൂപേണാഭിനിഷ്പത്യതെ" എന്നതിൽ സ്വശബ്ദം കാണുന്നുണ്ടല്ലൊ. സ്വേന എന്ന വിശേഷണം രൂപത്തിന്നുള്ളതുകൊണ്ടു സ്വന്തം രൂപത്തെത്തന്നെ പ്രാപിക്കുന്നു. അന്യധൎമ്മത്തെയല്ല എന്നുതന്നെ അൎത്ഥം. അങ്ങിനെയല്ലാഞ്ഞാൽ ആ വിശേഷണത്തിന്ന് അൎത്ഥമില്ലെന്നു വരും. സ്വശബ്ദത്തിന്ന് തന്നെ സംബന്ധിച്ചതായ എന്ന അൎത്ഥമുണ്ടല്ലൊ എന്ന ശങ്ക ശരിയല്ല. ആ അൎത്ഥം ഇവിടെ പറയേണ്ടതായ ആവശ്യമില്ല. ഏതോ ഒരു അന്യരൂപത്തെ അംഗീകരിക്കുന്നേടത്ത് ആ അൎത്ഥം കൊള്ളാവുന്നതുതന്നെ. ഈ സ്ഥലത്തിൽ ആ അൎത്ഥം ആ "സ്വേന" എന്ന ശബ്ദത്തിന്നിരിക്കയില്ല. സ്വന്തരൂപത്തെ ധരിക്കുന്നുവെന്നുതന്നെ ധരിക്കേണം.

അടുത്ത സൂത്രത്തിന്നവതാരികാഭാഷ്യം:—സ്വരൂപത്തിന്നപായമൊന്നുമില്ലാതിരിക്കേ പൂൎവസ്ഥിതിയിൽ നിന്നെന്തൊരു വിശേഷമാണിപ്പോളുണ്ടായിരിക്കുന്നത് എന്ന ആകാംക്ഷക്കു സമാധാനമാണ് അടുത്ത സൂത്രംകൊണ്ടു പറയുന്നത്.

മുക്തഃ പ്രതിജ്ഞാനാത്. സൂ. 2.

മുക്തഃ=മുക്തനാകുന്നു. എന്തുകൊണ്ടെന്നാൽ:— പ്രതിജ്ഞാനാത്=ശ്രുതിയിൽ പ്രതിജ്ഞ കാണുന്നതുകൊണ്ടുതന്നെ.

ഭാഷ്യം:—യാതൊരുവൻ സ്വരൂപത്തെ പ്രാപിക്കുന്നുവെന്നു പറയപ്പെട്ടുവോ അവൻ സകല ബന്ധനിർമ്മുക്തനായിട്ടു സ്വരൂപമാത്രനായി ഭവിക്കുന്നു. ഇതിന്നു മുമ്പോ ഈ വിധമല്ലായിരുന്നു. അന്ധനായിട്ടും കരയുന്നവനെന്നപോലെയും നാശമായെല്ലൊ എന്നു ഭാവമുള്ളവനായിട്ടും ഇരുന്നി

രുന്നു. ഇപ്പോഠം അയഥാൎത്ഥമായ ആ ഭാവം നശിച്ചു. ഇതു തന്നെ വിശേഷം.

ഇപ്പോളവൻ മുക്തനായെന്നെങ്ങിനെ അറിയപ്പെടുന്നു വെങ്കിൽ:--"ഏതം ത്വേവതേ ഭൂയോനു വ്യാഖ്യാസ്യാമി" (ഛാം. 8-9-3/8-10-4/8-11-3) എന്ന ശ്രുതികഠം അവ സ്ഥാത്രയത്താൽ വിധുരനാണെന്നു കരുതിയിരുന്ന അവ നോട്ട് ആ അവസ്ഥാവിശേഷങ്ങളെ അകററുന്നതിനുള്ള ഉ പദേശങ്ങഠം നൽകുന്നതായിട്ടു കാണിക്കുന്നു. അതിനാലി വൻ മുമ്പേ അധ്യാത്മം, അധിഭൂതം, അധിദൈവം എന്ന മൂന്നു വിധ ദുഃഖങ്ങഠം അനുഭവിക്കുന്നവനായിരുന്നു. ഇപ്പോഠം ആ അവസ്ഥാത്രയം നശിച്ചുവെന്നു ശ്രുതി ബോധിപ്പിക്കുന്നു.

"അശരീരം വാവ സന്തം നപ്രിയാപ്രിയേ സ്പൃശതഃ" (ഛാം. 8-12-1) ശരീരമല്ലാതിരിക്കുന്ന അവനെ സുഖദുഃഖ ങ്ങഠം സ്പൎശിക്കുന്നില്ല എന്നുപദേശിച്ചിട്ടു "സ്വേനരൂപേണാ ഭിനിഷ്പദ്യതെ സ ഉത്തമഃ പുരുഷഃ" (ഛാം. 8-12-3) സ്വ ന്തം രൂപത്തോടുകൂടെ ആവിൎഭവിക്കുന്നു, അവനുത്തമപുരുഷ നാകുന്നുവെന്നിങ്ങിനെ ആ ഉപദേശം അവസാനിക്കുന്നു. അ പ്രകാരംതന്നെ ആ ആഖ്യായികയുടെ ആരംഭത്തിലും "യ ആത്മാ *f* പഹതപാപ്മാ (ഛാം. 8-7-1) ആ ആത്മാവു് പാപമില്ലാത്തവനാകുന്നുവെന്നിങ്ങനെ നിത്യമുക്തനായ ആത്മാവിനെത്തന്നെ പറവാനാണാരംഭിച്ചിരിക്കുന്നതും. മോ ക്ഷം പ്രാപിക്കുകയെന്നുവെച്ചാൽ ഉണ്ടെന്നു തെററായി ധരി ച്ചിരുന്ന ശരീരസംബന്ധം ഇല്ലാത്തതുതന്നെയെന്ന് അനുഭവ മുണ്ടായെന്നല്ലാതെ മുമ്പില്ലാതിരുന്ന ഒരു പുതിയ അവസ്ഥ വന്നുചേൎന്നുവെന്നല്ല.

അഭിനിഷ്പത്തിയെന്ന ശബ്ദത്തിൻെറ പുനരുൽപത്തി യെന്ന അൎത്ഥപ്രതീതിയോ എന്നാൽ:—രോഗിയുടെ രോഗം മാറിയാൽ പൂൎവാവസ്ഥയെ പ്രാപിച്ചുവെന്നു പറയുന്നതുപോ ലെ താപത്രയനിൎമ്മുക്തനായപ്പോഠം ഉത്തമപുരുഷത്വം—ശ രീരത്രയസംബന്ധമില്ലാത്ത ശുദ്ധസ്വയംജ്യോതിസ്സ്വരൂപത്വം —സിദ്ധമായിയെന്ന അൎത്ഥത്തിലവസാനിക്കുന്നു. അതുകൊ ണ്ടു് ഉൽപത്ത്യൎത്ഥപ്രതീതിയിൽ ദോഷമില്ല.

ആത്മാ പ്രകരണാത് സൂത്രം 3.

ആത്മാ=ആത്മാവുതന്നെ. എന്തുകൊണ്ടെന്നാൽ പ്രകരണാത്=പ്രകരണം നിമിത്തം:—പരമാത്മപ്രകരണമായിരിക്കുന്നതുകൊണ്ടുതന്നെ.

ഭാഷ്യം:—മുക്തനെന്നു പറയപ്പെടുന്നതെങ്ങനെ? "പരം ജ്യോതിരുപസംപദ്യ" എന്ന വാക്യം ഇവൻ കാൎയ്യവകുപ്പിൽ പെട്ടവൻ എന്നാണല്ലൊ കാണിക്കുന്നതു്. ജ്യോതിസ്സെന്ന ശബ്ദത്തിന്നു് ഭൌതികമായ തേജസ്സെന്ന അൎത്ഥമല്ലെയോ പ്രസിദ്ധം. അതുകൊണ്ടു് തേജസ്സ് കാൎയ്യവൎഗ്ഗത്തിലുൾപ്പെട്ടു. അതിനെ അവൻ പ്രാപിച്ചു എന്നൎത്ഥമാകുമ്പോൾ എങ്ങനെ മുക്തനാകും? വികാരവൎഗ്ഗത്തിൽനിന്നു വേറിടാത്ത ഒരുവൻ മുക്തനാകുവാൻ യോഗ്യനാകുന്നതെങ്ങനെ? എന്നാണെങ്കിൽ ഇതൊരു ദോഷമല്ല. എന്തുകൊണ്ടെന്നാൽ:—"യ ആത്മാ *f* പഹതപാപ്മാവിജരോ വിമൃത്യുഃ" (ഛാം. 8-7-1) പാപവും ജരയും മരണവുമില്ലാത്ത ആത്മാവു് യാതൊരുവനോ അവനെ ഉപദേശിക്കാം എന്ന ആത്മപ്രകരണത്തിൽ ഭൌതികജ്യോതിസ്സിന്നു് പ്രവേശമില്ലാത്തതിനാൽ ജ്യോതിഃശബ്ദത്തിന്നു ആത്മാവെന്നുതന്നെ അൎത്ഥം. അങ്ങനെയല്ലെങ്കിൽ പ്രകൃതത്തിന്നു വിരോധവും അപ്രകൃതപ്രാപ്തിയും എന്ന ദോഷം സംഭവിക്കും. ജ്യോതിഃശബ്ദം ആത്മാവിൽ പ്രയോഗിക്കുന്നതായി കാണപ്പെടുന്നുണ്ടു്.

"തദ്ദേവാ ജ്യോതിഷാം ജ്യോതിഃ" (ബൃം. 4-4-16) ദേവന്മാർ അതിനെ ജ്യോതിസ്സുകളുടേയും ജ്യോതിസ്സായിട്ടും എന്ന ശ്രുതിവാക്യം ആത്മാവിൽ ജ്യോതിശ്ശബ്ദപ്രയോഗം ഉണ്ടെന്നു ബോധിപ്പിക്കുന്നു. "ജ്യോതിർദശനാത്" എന്ന സൂത്രത്തിൽ (ബ്രം. അ 1. പാ. 3. സൂ. 40) വിവരിച്ചുമിരിക്കുന്നു.

1-ാം അധികരണം കഴിഞ്ഞു.

## 2. അവിഭാഗാധികരണം. സൂ. 4.

അവിഭാഗേന ദൃഷ്ടത്വാത്. സൂ. 4.

അവിഭാഗേന=മുക്തനായവൻ പരമാത്മാവിനോട്ട അഭിന്നനായിട്ട ചേരുന്നു. ദൃഷ്ടത്വാത്=എന്ന് ശ്രുതിയിൽ കാണുന്നതുകൊണ്ട്.

ഭാഷ്യം:—പരംജ്യോതിസ്സായി സ്വരൂപത്തെ പ്രാപിച്ചവൻ പരമാത്മാവിൽ അഭിന്നനോ ഭിന്നനോ എന്നാലോചിക്കുമ്പോൾ "സ്വരൂപശ്യേതി" (ഛാം. 8-12-3) എന്നും, "ജ്യോതിരുപസംപദ്യ" എന്നും കാണുന്നുണ്ട്. അവൻ അതിൽ ചേരുന്നുവെന്ന ആധാരാധേയഭാവം കാണുന്നതുകൊണ്ടും പരംജ്യോതിസ്സിനെ പ്രാപിച്ചുവെന്ന കർത്തൃകർമ്മനിർദ്ദേശംകൊണ്ടും പരമാത്മാവിൽനിന്നു ഭിന്നനായിട്ടുതന്നെയിരിക്കുന്നുവെന്നാക്കുതോന്നുന്നുവോ അവൻ തെററായിട്ട ധരിക്കുന്നതിനാൽ അവനെ ശരിയായ നില ധരിപ്പിക്കുന്നതിന്നാണീസൂത്രംകൊണ്ടുദ്ദേശിക്കുന്നത്.

മുക്തൻ പരമാത്മാവിൽ അഭിന്നനായിട്ടുതന്നെയിരിക്കുന്നു. എന്തുകൊണ്ടെന്നാൽ ശ്രുതിയിൽ ആവിധം കാണപ്പെടുന്നു. "തത്ത്വമസി" (ഛാം. 6-8-7) അതു നീയാകുന്നു എന്നുപദേശം.

"അഹംബ്രഹ്മാസ്മി" (ബൃം. 1-4-10) ഞാൻ ബ്രഹ്മമാകുന്നു എന്ന സാക്ഷാൽകാരം. "യത്രനാന്യത്പശ്യതി" (ഛാം. 7-14-1) ഏതൊന്നിൽ അന്യത്തെ കാണുന്നില്ല.

"നതുതദ്വിതീയമസ്തിതതോന്യദ്വിഭക്തം യൽപശ്യേത്" (ബൃം. 4-3-23) അവിടെ രണ്ടാമതൊന്നില്ല. ഉണ്ടെങ്കിലല്ലെ മറെറാന്നിനെ കാണുകയുള്ളൂ. എന്നീ ശ്രുതിവാക്യങ്ങൾ പരമാത്മാവിൽ മറെറാന്നില്ലെന്നു കാണിക്കുന്നതിനാൽ മുക്തൻ പരമാത്മാവിൽ ഏകീഭൂതനാകുന്നു. തൽക്രതുന്യായാനുസരണം—സങ്കല്പത്തിന്നനുസരിച്ച—ഫലം സിദ്ധിക്കും. എന്ന നിയമാനുസരണവും അവിഭാഗനിലയിൽ മുക്തൻ പരമാത്മാവിൽ ലയിക്കുന്നു എന്ന ഫലം പറയുന്നതുതന്നെ യുക്തം.

"യഥോദകം ശുദ്ധേശുദ്ധമാസിക്തം താദൃഗേവഭവതി
ഏവം മുനേർവിജാനത ആത്മാഭവതി ഗൌതമ!"

(കാം. 4-15) ഹേ ഗൌതമ! ശുദ്ധമായ ജലത്തിൽ ചേൎന്ന ശുദ്ധമായ ജലം ഏതുവിധം അഭിന്നമായിരിക്കുന്നുവോ അതേ വിധത്തിൽ വിജ്ഞാനിയായ മുനിയുടെ ആത്മാവും വിശുദ്ധപരമാത്മാവായ്ത്തന്നെയിരിക്കുന്നു. എന്നിങ്ങിനെയുള്ള ശ്രുതികൾ മുക്തൻ പരമാത്മാവിൽ ഏകീഭൂതൻ എന്നുതന്നെ ധരിപ്പിക്കുന്നു. നദീസമുദ്രദൃഷ്ടാന്തം ആ ഏകനിലയെ ധരിപ്പിക്കുവാനാകുന്നു. ഭേദം തോന്നാവുന്ന നിലയിൽ പറഞ്ഞതോ എന്നാണെങ്കിൽ അഭേദമിരിക്കിലും ഭേദം തോന്നുന്ന നിലയിൽ പറയുന്നതു് ഉപചാരമാകുന്നു.

"സ ഭഗവഃ കസ്മിൻ പ്രതിഷ്ഠിത ഇതിസ്വേമഹിമ്നി" (ഛാം. 7-14-1) ഹേ ഭഗവൻ അവൻ ഏതിൽ പ്രതിഷ്ഠയെ പ്രാപിക്കുന്നുവെന്ന ചോദ്യത്തിന്നു് സ്വന്തമായ മഹിമയിൽ പ്രതിഷ്ഠിതനാകുന്നുവെന്നും "ആത്മരതിരാത്മക്രീഡഃ" ആത്മാവിൽ രതിയും ആത്മാവിൽ ക്രീഡയും ഭവിക്കുന്നുവെന്നും (ഛാം. 7-15-2) പറഞ്ഞിരിക്കുന്നതുപോലെ.

2-ാം അധികരണം പൂൎണ്ണം.

---

## 3. ബ്രാഹ്മാധികരണം. സൂ. 5-7.

ബ്രാഹ്മേണ ജൈമിനിരുപന്യാസാദിഭ്യഃ. 5.

ജൈമിനിഃ=ജൈമിനി എന്ന ആചാൎയ്യൻ. ബ്രാഹ്മേണ= ബ്രഹ്മത്തിന്നുള്ള രൂപത്തോടുകൂടെ ആവിർഭവിക്കുന്നുവെന്നു വിചാരിക്കുന്നു. എങ്ങിനെയെന്നാൽ:—ഉപന്യാസാദിഭ്യഃ=ഉപന്യാസം മുതലായതിൽനിന്നാവിധം ധരിക്കുന്നു.

ഭാഷ്യം:—"സ്വേനരൂപേണ" (ഛാം. 8-3-4) സ്വന്തം സ്വരൂപത്തിൽ അഭിനിഷ്പന്നനാകുന്ന മുക്തനായ ജീവൻ എന്നു് ഇതിന്നുമുമ്പേ സ്ഥിരപ്പെടുത്തിയിരിക്കുന്നു. ഇപ്പോഴാകട്ടെ

അതിനെസംബന്ധിച്ച വിശേഷവിധിയറിവാനാഗ്രഹിക്കുന്ന തിൽ സമാധാനം പറവാൻ ഭാവിക്കുന്നു.

മുക്തനായവൻെറ ആ സ്വരൂപം അപഹതപാപ്മത്വം എന്നാരംഭിച്ചിട്ടു സത്യസങ്കല്പം എന്നതിൽ അവസാനിക്കുന്ന തും അതുപോലെത്തന്നെ സർവ്വജ്ഞത്വം സർവ്വേശ്വരത്വം എന്നിവയുമുള്ള യാതൊരു ബ്രഹ്മമുണ്ടോ ആ സ്വരൂപത്തെ പ്രാപിക്കുന്നുവെന്നു് ജൈമിനി എന്ന ആചാര്യൻ വിചാരിക്കുന്നു. എന്തുകൊണ്ടെന്നാൽ:—

ഉപന്യാസാദികളിൽനിന്നാവിധം അറിവാൻ സാധിക്കു ന്നു. ഉപന്യാസം, വിധി, വ്യപദേശം എന്നിവയിൽനിന്ന റിയാം.

അതിൽ:—പാപസംബന്ധമില്ലാത്ത യാതൊരാത്മാവു ണ്ടോ എന്നാരംഭിച്ചുകൊണ്ടു് "സത്യകാമഃ സത്യസങ്കല്പഃ" എ ന്നവസാനിക്കുന്നതുവരേയുള്ള വാക്യങ്ങൾ ഉപന്യാസം. (ഛാം. 8-7-1) ആത്മാവിന്നീവിധമായ സ്വരൂപമുണ്ടെന്നു ധരിപ്പി ക്കുന്നു. അപ്രകാരംതന്നെ "സതത്ര പര്യേതി ജക്ഷത് ക്രീഡൻ രമമാണഃ" (ഛാന്ദോഗ്യം 8-12-3) അവനവിടെ ഭക്ഷിച്ചു കൊണ്ടും കളിച്ചുകൊണ്ടും രമിച്ചുകൊണ്ടുമിരിക്കുന്നുവെന്നീ വി ധികൾകൊണ്ടു് ആത്മാവിൻെറ ഐശ്വര്യരൂപത്തെ അറിയി ക്കുന്നു. "തസ്യ സർവ്വേഷു ലോകേഷു കാമചാരോ ഭവതി" അ വന്നു് സകല ലോകങ്ങളിലും ഇഷ്ടംപോലെ സഞ്ചരിക്കാൻ സാധിക്കും. (ഛാം. 7-25-2) എന്നും കാണുന്നു. ഇതും ഐ ശ്വര്യസൂചകം. സർവ്വജ്ഞൻ സർവ്വേശ്വരൻ എന്ന വ്യപദേശ ങ്ങളും മുക്തൻ ബ്രഹ്മസ്വരൂപൻതന്നെയെന്നു കാണിക്കുന്നു.

ചിതിതന്മാത്രേണ തദാത്മകത്വാദിത്യൌഡുലോമിഃ. സൂ. 6.

ചിതിതന്മാത്രേണ=ചൈതന്യം മാത്രമായ യാതൊരു രൂ പമുണ്ടോ (വിശേഷമൊന്നുമില്ലാത്ത ശുദ്ധചിദ്രൂപം യാതൊ ന്നോ) ആ സ്വരൂപത്തെ പ്രാപിക്കുന്നു. എന്തുകൊണ്ടെന്നാൽ:- തദാത്മകത്വാത്=ചൈതന്യസ്വരൂപനാകയാൽതന്നെ. ഇ ത്യൌഡുലോമിഃ എന്നു് ഔഡുലോമി എന്ന ആചാര്യൻ വി ചാരിക്കുന്നു.

ഭാഷ്യം:—അപഹതപാപ്മത്വാദി ധൎമ്മഭേദങ്ങൾ പറയപ്പെട്ടിരിക്കുന്നുവെങ്കിലും അവയെല്ലാം ശബ്ദവിശേഷങ്ങൾ-ശബ്ദകല്പിതങ്ങൾ-എന്നല്ലാതെ വസ്തുഭിന്നങ്ങളായ ആവകയൊന്നും ആത്മാവിൽ ഇല്ല. പാപാദിദോഷങ്ങളൊന്നും ഇല്ലെന്നുമാത്രം ധരിച്ചാൽ മതി. ചൈതന്യം മാത്രം ബ്രഹ്മസ്വരൂപം. മുക്തൻ ആ സ്വരൂപത്തെ പ്രാപിച്ചുവെന്നു മാത്രം ധരിക്കുന്നതു യുക്തം. ശ്രുതിയും അപ്രകാരംതന്നെ കാണപ്പെടുന്നു.

"ഏവം വാ അരേ ƒ യമാത്മാ ƒ നന്തരോ ƒ ബാഹ്യഃ കൃത്സ്നഃ പ്രജ്ഞാനഘന ഏവ" (ബൃം. 4-5-13) ഹേമൈത്രേയീ ഈ ആത്മാവ് തന്നെ കൂടാതെ മറെറാന്നുമില്ലാത്തതും പൂൎണ്ണമായ ചൈതന്യഘനവുമാകുന്നു. എന്നിങ്ങനെയുള്ള ശ്രുതി ആത്മാവിൽ ഉപാധിസംബന്ധമായ യാതൊരു ധൎമ്മവുമില്ലെന്നുറപ്പിക്കുന്നു.

സത്യകാമത്വാദികളോ വസ്തുധൎമ്മം തന്നെയെങ്കിലും സ്വരൂപത്തിൽനിന്നു ഭിന്നങ്ങളല്ലെന്നു കണ്ടുകൊള്ളേണം. കാമാദികൾ ഉപാധിധൎമ്മങ്ങളാകയാൽ അവക്ക് ആത്മസ്വരൂപത്തിൽ സംബന്ധമില്ലെന്നു ധരിച്ചുകൊള്ളേണം. ബ്രഹ്മത്തിൽ അനേകം ആകാരം ഇല്ലെന്നു ശ്രുതി സിദ്ധാന്തിച്ചിരിക്കുന്നു.

"ന സ്ഥാനതോ ƒ പി പരസ്യോഭയലിംഗം" ബ്രം. 3-2-11ൽ ഉറപ്പിച്ചുകഴിഞ്ഞിരിക്കുന്നു:—അനേകാവയവങ്ങൾ ബ്രഹ്മത്തിൽ ഇല്ലെന്നു ബ്രഹ്മസൂത്രം അദ്ധ്യായം 3-പാ-2-സൂ. 11ൽ സ്ഥാപിച്ചിരിക്കുന്നു. അതുകൊണ്ടു ഭക്ഷണം, ക്രീഡ, രതി, ഈ വൎണ്ണനകൾ എല്ലാം ദുഃഖാദികളൊന്നും ആനന്ദസ്വരൂപമായ ബ്രഹ്മത്തിൽ ഇല്ലെന്ന അഭിപ്രായത്തെ ധരിപ്പിക്കുവാനാണെന്നു കണ്ടുകൊള്ളേണം.

"ആത്മക്രീഡ ആത്മരതി" എന്നിവ സ്തുതിമാത്രം മുഖ്യമായ രതി, ക്രീഡ, എന്നിവ അദ്വിതീയ ബ്രഹ്മത്തിൽ കല്പിക്കാവുന്നവയല്ലെല്ലൊ. അതുകൊണ്ട് സമസ്തമായ പ്രപഞ്ചധൎമ്മത്തിൻെറ സ്പൎശംപോലുമില്ലാത്തതും പ്രസന്നവും ഇന്നവിധം എന്നു' വാക്കുകൊണ്ടു പറയുവാൻ കഴിയാത്തതും അറിവു മാ

ത്രുമാകുന്ന സ്വരൂപവും മാത്രമാണ് മുക്തന്റെ അഭിനിഷ്പത്തി–സ്വരൂപപ്രാപ്തി–എന്ന് ഔഡുലോമി ആചാര്യൻ വിചാരിക്കുന്നു.

ഏവമപ്യുപന്യാസാത് പൂർവ്വഭാവാ
ദവിരോധം ബാദരായണഃ. സൂ. 7.

ഏവം അപി=ഇപ്രകാരമാണെങ്കിലും - തത്വജ്ഞാനിയുടെ പാരമാർത്ഥികചൈതന്യസ്വരൂപാവിർഭാവത്തെ പറഞ്ഞിട്ടുണ്ടെങ്കിലും ഉപന്യാസാത്=ഉപന്യാസം ഹേതുവായിട്ടും, പൂർവ്വഭാവാത്=സ്വരൂപാവിർഭാവത്തിന്നു മുമ്പേയുള്ള വ്യവഹാരം ഹേതുവായിട്ടും അവിരോധം=വിരോധമില്ലെന്ന് ബാദരായണഃ= ബാദരായണാചാര്യൻ വിചാരിക്കുന്നു.

ഭാഷ്യം:—മുക്തന്ന് പാരമാർത്ഥികചൈതന്യസ്വരൂപം സിദ്ധിക്കുന്നതിന്നു മുമ്പേയുള്ള വ്യവഹാരദശയിൽ ഉള്ളതും ഉപന്യാസത്താൽ അറിയപ്പെട്ടതും ബ്രഹ്മത്തിന്നുള്ളതുമായ ഐശ്വര്യത്തിന്നു മാററമില്ലാത്തതിനാൽ വിരോധമൊന്നുമില്ലെന്ന് ബാദരായണാചാര്യൻ വിചാരിക്കുന്നു.

3–ാം അധികരണം പൂർണ്ണം.

---

## 4. സങ്കല്പാധികരണം സൂത്രം 8-9.

സങ്കല്പാദേവതു തച്ഛ്രുതേഃ. 8.

സങ്കല്പാത് ഏവ തു=മനസ്സുകൊണ്ടു സങ്കല്പിക്കുന്നതുകൊണ്ടുതന്നെ (ഇവന്റെ പിതൃക്കൾ ബ്രഹ്മലോകത്തെ പ്രാപിക്കും. തച്ഛ്രുതേ=എന്നതിന്നു ശ്രുതിയുള്ളതുകൊണ്ട്.

ഭാഷ്യം:—ബ്രഹ്മലോകത്തിലെത്തിയ ആ ഉപാസകൻ പിതൃലോകകാമനാകുന്നുവെങ്കിൽ ഇവന്റെ പിതൃക്കൾ സങ്കല്പത്താൽത്തന്നെ സമുത്ഥാനം ചെയ്യും. "സയദി പിതൃലോകകാമോ ഭവതി സങ്കല്പാദേവാസ്യ പിതരഃ സമുത്ഥിഷ്ഠന്തി" (ഛാം. 8-2-1) എന്ന ശ്രുതിദഹരവിദ്യാവിഷയത്തിൽ കാണുന്നുണ്ട്. അതിൽ സംശയിക്കുന്നു:—

പിതൃക്കളുടെ സമുത്ഥാനത്തിന്ന് കേവലം സങ്കല്പം മാത്രമോ ഹേതു അതോ അന്യമായ നിമിത്തമുണ്ടോ എന്നാണ് സംശയം. ശ്രുതിയിൽ "സങ്കല്പാദേവ" എന്നാണ് കാണുന്നതെങ്കിലും ലോകത്തിൽ കാണപ്പെടുന്നതുപോലെ അന്യമായ നിമിത്തവും ഉണ്ടെന്നു നിശ്ചയിക്കുന്നതാണുചിതം. ഈ ലോകത്തിൽ നമ്മളെപ്പോലുള്ളവർ പിത്രാദികളെ കാണ്മാൻ സങ്കല്പിക്കുമ്പോൾ അതു സാധിപ്പാൻ അവരുടെ സമീപത്തേക്കുള്ള ഗമനാദികളും ഹേതുവാകുന്നതുപോലെ മുക്തന്നും പിത്രാദി സമ്പത്തിക്ക് അന്യഹേതുക്കൾ ഉണ്ടായിരിക്കേണമെന്നു നിശ്ചയിച്ചാൽ പ്രത്യക്ഷത്തിന്നു വിരോധമില്ലാതെയാകും. "സങ്കല്പാദേവ" എന്ന ശ്രുതി കോപിക്കുമെല്ലൊ എന്നാണെങ്കിൽ അങ്ങിനെയില്ല. രാജാവിന്നെന്നപോലെ സങ്കല്പിതാൎത്ഥസിദ്ധിക്കുള്ള സാമഗ്രികളെല്ലാം സുലഭമാണെന്നു കാണിപ്പാൻ "സങ്കല്പാദേവ" എന്ന് ശ്രുതി പറഞ്ഞിരിക്കുന്നുവെന്നുവരാം. സങ്കല്പമാത്രത്താൽ സമുത്ഥാനം ചെയ്ത പിത്രാദികൾ, മനോരഥമാത്രത്താലുദിക്കുന്ന സാമഗ്രികൾ പൂൎണ്ണസുഖത്തെ നൽകുവാൻ സമൎത്ഥങ്ങളാകാത്തതുപോലെ മുക്തന്റെ സങ്കല്പമാത്രത്താൽ സമുത്ഥാനംചെയ്ത പിതൃക്കളും സുഖപ്രദന്മാരാകയില്ല എന്ന പൂൎവ്വപക്ഷത്തിന്നു സമാധാനം:—

സങ്കല്പമാത്രത്താൽത്തന്നെ പിതൃക്കളുടെ സമുത്ഥാനം എന്നാകുന്നു. എന്തുകൊണ്ടെന്നാൽ "സങ്കല്പാദേവാസ്യ പിതരഃ സമുത്തിഷ്ഠന്തി" എന്നാണ് ശ്രുതി നിശ്ചയിച്ചിരിക്കുന്നത്. അങ്ങിനെയിരിക്കേ വേറെയും കാരണമുണ്ടെന്നു നിശ്ചയിച്ചാൽ ശ്രുതിക്കു വിരോധം നേരിടും. അന്യനിമിത്തങ്ങളും മുക്തന്റെ സങ്കല്പാനുസരണമാണുണ്ടാകുന്നതെങ്കിൽ അങ്ങിനെയാവട്ടെ. അന്യമായ പ്രയത്നത്താൽ അന്യമായ നിമിത്തം ഉണ്ടാകുന്നതായി വന്നുകൂടാ. അങ്ങിനെ വന്നാൽ മുക്തസങ്കല്പം വ്യൎത്ഥമെന്നുവരും. ശ്രുതിയാൽമാത്രം അറിയപ്പെടേണ്ടതായ വിഷയത്തിൽ പൊതുവായ ലോകസമ്പ്രദായം ഒത്തിരിക്കുക എന്നതു സാധ്യമല്ല. സങ്കല്പംകൊണ്ടുതന്നെ അവരുടെ എല്ലാ പ്രയോജനവും സ്ഥിരതയെ പ്രാപിക്കും. മുക്തസങ്കല്പം പ്രാകൃതസങ്കല്പംപോലെ വ്യൎത്ഥമാകയില്ലെന്നു ധരിക്കേണം.

അതഏവച അനന്യാധിപതിഃ. സൂ. 9.

അത ഏവച=അതുകൊണ്ടുതന്നെ മുക്തൻ അനന്യാധിപതിഃ=അന്യനായ അധിപനോടു കൂടിയവനല്ല.

ഭാഷ്യം: – സത്യസങ്കല്പത്വം സിദ്ധിച്ചിരിക്കയാൽതന്നെ മുക്തനായവൻ അന്യാധിപത്യത്തിലിരിക്കുന്നവനല്ല. പ്രാകൃതന്മാരെപ്പോലെ അന്യാധീനത്വമുണ്ടെങ്കിൽ പോലും ഒരു സങ്കല്പം ചെയ്താൽ അതുപ്രകാരം നടക്കുന്നതിൽ സ്വാമിക്കധീനനായിരിക്കയില്ല.

"അഥയ ഇഹാത്മാനമനുവിദ്യവ്രജന്ത്യേ
താംശ്ചസത്യാൻ കാമാംസ്തേഷാം സർവേഷു
ലോകേഷുകാമചാരോഭവതി" (ഛാം. 8-1-6)

പിന്നെ ഏതൊരുത്തർ ആത്മാവിനേയും ഈ സത്യകാമങ്ങളെയും ഉപാസിച്ചുകൊണ്ട് പരലോകത്തെ പ്രാപിക്കുന്നുവോ അവർക്കു സകലലോകങ്ങളിലും ഇഷ്ടംപോലെ വ്യാപരിപ്പാൻ സാധിക്കും എന്നു ശ്രുതിയുമുണ്ട്.

---

## 5. അഭാവാധികരണം സൂത്രം 10-14.

അഭാവം ബാദരിരാഹ ഹ്യേവം. സൂ. 10.

അഭാവം=അഭാവത്തെ. ബാദരിഃ=ബാദരി ആചാര്യൻ വിചാരിക്കുന്നു. എന്തുകൊണ്ടെന്നാൽ

ഏവം ഹി ആഹ=ഇപ്രകാരം ശ്രുതി പറഞ്ഞിരിക്കുന്നുവെല്ലൊ.

ഭാഷ്യം:—സങ്കല്പംകൊണ്ടുതന്നെ മുക്തന്റെ പിതൃക്കൾ സമുത്ഥാനം ചെയ്യുമെന്ന ശ്രുതിപ്രകാരം മനസ്സ് സങ്കല്പത്തിന്നുള്ള സാധനം എന്നു സിദ്ധമായി, ഐശ്വര്യം സിദ്ധിച്ച വിദ്വാന്ന് ശരീരേന്ദ്രിയാദികൾ ഉണ്ടോ ഇല്ലയോ എന്ന വിചാരം ആരംഭിക്കുന്നു:—അതിൽ മഹാനായ വിദ്വാന്ന് ശരീരേന്ദ്രിയാദികളില്ലെന്നു ബാദരി ആചാര്യൻ വിചാരിക്കുന്നു.

"മനസൈവൈതാൻ കാമാൻപശ്യൻരമതേ" (ഛാം.8-12-5) മനസ്സുകൊണ്ടുതന്നെ ഈ കാമങ്ങളെ കണ്ടുകൊണ്ടു രമിക്കുന്നുവെന്നും, "യ ഏതേ ബ്രഹ്മലോകേ" (ഛാം. 8-13-1) ബ്രഹ്മലോകത്തിൽ ഏതൊരുത്തരോ എന്നുമുള്ള ശ്രുതികൾ മോക്ഷാവസ്ഥയിൽ ശരീരേന്ദ്രിയങ്ങൾ ഇല്ലെന്നു ബോധിപ്പിക്കുന്നു. ഉണ്ടെങ്കിൽ മനസാ പശ്യൻ എന്നു ശ്രുതിയിൽ കാണ്മാനവകാശമില്ല.

ഭാവം ജൈമിനിഃ. സൂ. 11.

ജൈമിനിഃ=ജൈമിനിയെന്ന ആചാര്യൻ. ഭാവം=ഭാവത്തെ വിചാരിക്കുന്നു. എന്തുകൊണ്ടെന്നാൽ:—വികല്പാമനനാത്=അനേകവിധത്തിലിരിക്കുന്നുവെന്നു ശ്രുതിയിൽ കാണുന്നതുകൊണ്ടുതന്നെ.

ഭാഷ്യം:—ജൈമിനിയെന്ന ആചാര്യരോ എന്നാൽ മുക്തന്നു മനസ്സുള്ളതുപോലെ ഇന്ദ്രിയസഹിതശരീരവുമുണ്ടെന്നു വിചാരിക്കുന്നു. എന്തുകൊണ്ടെന്നാൽ "സഏകധാ ഭവതിത്രിധാഭവതി" (ഛാം. 7-26-2) അവൻ ഒരു വിധത്തിലിരിക്കുന്നു മൂന്നു വിധത്തിലിരിക്കുന്നുവെന്നിങ്ങനെ ബഹുവിധ ഭാവത്തെ ശ്രുതി പറയുന്നു. ഈ അനേകവിധത്വം ശരീരേന്ദ്രിയാദികൾ ഇല്ലാതെ ശരിപ്പെടുകയില്ല. നിർഗ്ഗുണമായ ഭൂമവിദ്യയിൽ അനേകമായിരിക്കാവുന്ന ഐശ്വര്യത്തെ കാണിക്കുന്നുവെങ്കിലും സഗുണോപാസനയിൽ സിദ്ധിക്കാവുന്ന ഈ സങ്കല്പശക്തിയെ ഭൂമവിദ്യയെ സ്തുതിപ്പാൻവേണ്ടീട്ട് പറഞ്ഞതാകുന്നു. നാനാഭാവസ്ഥിതി സഗുണവിദ്യാഫലംതന്നെ.

ദ്വാദശാഹവദുഭയവിധം ബാദരായണോऽതഃ. 12.

അതഃ=അതുകൊണ്ട്—രണ്ടുവിധലിംഗം ശ്രുതിയിൽ കാണുന്നതുകൊണ്ട്. ബാദരായണഃ=ബാദരായണൻ എന്ന ആചാ

യ്യൻ, ദ്വാദശാഹവത്=ദ്വാദശാഹം എന്ന ക്രതുപോലെ, ഉഭയവിധം=രണ്ടുവിധവും ശരിതന്നെ എന്നു വിചാരിക്കുന്നു.

ഭാഷ്യം:—ശ്രുതിയിൽ ഉഭയലിംഗം കാണപ്പെടുന്നതുകൊണ്ട് മുക്തൻ എപ്പോഠം സശരീരനാവാൻ വിചാരിക്കുന്നുവോ അപ്പോഠം ശരീരമുള്ളവനും എപ്പോഠം ശരീരമില്ലാത്തവനാവാൻ വിചാരിക്കുന്നുവോ അപ്പോഠം അശരീരനുമാകുന്നതുകൊണ്ട് രണ്ടുവിധ ശ്രുതിക്കും സാധുത്വമുണ്ടെന്നു ബാദരായണാചാര്യൻ വിചാരിക്കുന്നു. മുക്തൻ സത്യസങ്കല്പനാണെന്നതാണതിന്നു കാരണം. സങ്കല്പമോ പലവിധത്തിലുമായിരിക്കും. ദ്വാദശാഹംപോലെ എന്നറിഞ്ഞുകൊള്ളേണം.

"ആസതേ" എന്നും "ഉപയതി" എന്നും വാക്യത്താൽ വിധിക്കപ്പെടുന്ന ദ്വാദശാഹം എന്ന ക്രതുവിന്നു സത്രമെന്ന പേരുള്ളതും, "യാജയേൽ" എന്ന വാക്യത്താൽ വിധിക്കപ്പെടുന്നതുകൊണ്ട് അഹീനമെന്ന പേരുള്ളതായുമിരിക്കുന്നതുപോലെ ഇവിടേയും സശരീരനായും അശരീരനായുമിരിക്കുന്നുവെന്ന രണ്ടു വിധ ശ്രുതിയും അവിരുദ്ധമെന്നു കണ്ടുകൊള്ളേണം.

തന്വഭാവേ സന്ധ്യവദുപപത്തേഃ. സൂ. 13.

തന്വഭാവേ=ശരീരമില്ലാത്തപ്പോഠം, സന്ധ്യവത്=സ്വപ്നമെന്നപോലെ ആവുന്നതിൽ, ഉപപത്തേഃ=ഉപപത്തിയുള്ളതുകൊണ്ട്.

ഭാഷ്യം:—ശരീരേന്ദ്രിയാദികളില്ലാതിരിക്കുമ്പോഠം ജാഗ്രത്തും സുഷുപ്തിയുമല്ലാത്ത സ്വപ്നത്തിലെന്നപോലെ പിത്രാദികാമങ്ങളുണ്ടാകാമെല്ലൊ. സംസ്കാരാവശേഷത്താൽ സ്വപ്നപദാൎത്ഥങ്ങളെന്നപോലെ മോക്ഷത്തിലും പിത്രാദികാമങ്ങഠം അറിവുരൂപത്തിലിരിക്കാവുന്നതുതന്നെ.

ഭാവേ ജാഗ്രദ്വത്. സൂ. 14.

ഭാവേ = ശരീരാദികളുള്ളപ്പോൾ ജാഗ്രദ്വത് = ജാഗ്രദവസ്ഥയിലെന്നപോലെയുണ്ടാവാം.

ഭാഷ്യം: - ശരീരമുള്ളപ്പോഴോ ജാഗ്രദവസ്ഥയിൽ ഇരിപ്പുള്ള പിത്രാദികളിൽ ഭാവമുണ്ടാകുന്നതുപോലെ മുക്തനും ആ ഭാവമുണ്ടാകുന്നതിന്നു വിരോധമില്ല.

5-ാം അധികരണം പൂർണ്ണം.

---

# പ്രദീപാധികരണം. സൂ. 15—16.

പ്രദീപവദാവേശസ്തഥാഹിദർശയതി. സൂ. 15.

പ്രദീപവത്=പ്രദീപമെന്നപോലെ. ആവേശഃ=ആവേശം: — പ്രവേശം:—ശരീരസ്വീകാരം. തഥാഹി=അപ്രകാരമാണെല്ലൊ. ദർശയതി=ശ്രുതി ബോധിപ്പിക്കുന്നത്.

ഭാഷ്യം:—ബ്രഹ്മസൂത്രം 4-4-11ൽ. മുക്തന്നു സശരീരത്വം പറയപ്പെട്ടു. അതിൽ അനേക ശരീരപരിഗ്രഹവും പറയപ്പെട്ടിരിക്കുന്നു. അതിൽ സംശയം: —

ദാരുയന്ത്രങ്ങൾപോലെ ജീവനില്ലാത്ത അനേക ശരീരങ്ങളെ സൃഷ്ടിക്കുന്നുവോ അതോ നമ്മളുടെതെന്നപോലെ സജീവശരീരങ്ങളെ സൃഷ്ടിക്കുന്നുവോ എന്ന സംശയമുള്ളതിനാൽ ആ സംഗതിയെ നിരൂപിക്കുന്നു:—

ഓരോ ശരീരത്തിലും ഒരേ വിധത്തിൽ ആത്മമനസ്സുകളിരിക്കുക സാദ്ധ്യമല്ലാത്തതിനാൽ നിർജ്ജീവശരീരങ്ങളെ സൃഷ്ടിക്കുന്നുവെന്നേ വരാൻ തരമുള്ളുവെന്ന പൂർവ്വപക്ഷത്തിന്നു സമാധാനം:—“പ്രദീപവദാവേശഃ” എന്ന സൂത്രത്താൽ പറയുന്നു: —മുക്തൻ അണിമാദ്യൈശ്വര്യസമ്പന്നനായതുകൊണ്ട് സശരീരനായ അവൻ സൃഷ്ടിക്കുന്ന എല്ലാ ശരീരങ്ങളും ഒരു ദീപത്തിൽനിന്ന് മററനേകം ദീപങ്ങളുണ്ടാകുന്നതുപോലെ

അവന്റെ ഒരു ശരീരംപോലെ അനേകം ശരീരങ്ങളെ ഉണ്ടാക്കുന്നു.

എന്തുകൊണ്ടെന്നാൽ ശാസ്ത്രം അങ്ങിനെയല്ലെയോ. ഏകന്ന് അനേകഭാവത്തെ ബോധിപ്പിക്കുന്നത്. "സ ഏകധാ ഭവതി; ത്രിധാഭവതി; പഞ്ചധാ, സപ്തധാ, നവധാ," (ഛാം. 7-26-2) അവൻ ഒന്നായിട്ടും മൂന്നായിട്ടും അഞ്ചായിട്ടും ഏഴായിട്ടും ഒമ്പതായിട്ടും ഭവിക്കുന്നു. എന്നാണെല്ലോ ശ്രുതിയിൽ കാണുന്നത്. ദാരുയന്ത്രങ്ങൾപോലെയെന്നോ അന്യജീവപ്രവേശങ്ങളുള്ളതെന്നോ വരികയില്ല. ആത്മാവില്ലാത്ത ശരീരംകൊണ്ടെന്തുചെയ്യാനാണ് മുക്തൻ സൃഷ്ടിക്കുന്നത്.

അനേകശരീരമുണ്ടാകേണമെങ്കിൽ ആത്മമനഃസംയോഗങ്ങളും അനേക വിധത്തിൽ ഉണ്ടാകേണ്ടതല്ലെയോ എന്നാണെങ്കിൽ അങ്ങനെ വേണമെന്ന നിർബ്ബന്ധമില്ല. സത്യസങ്കല്പം നിമിത്തം ഏകാത്മമനഃസംയോഗമുള്ള അനേക ശരീരങ്ങളെ സൃഷ്ടിക്കും. സൃഷ്ടങ്ങളായ ആ എല്ലാ ഉപാധികളിലും ആത്മാവും ഏകനായിട്ടുതന്നെ പ്രവേശിക്കും. ദേഹം മാത്രം അനേകം. ആത്മാവും മനസ്സും ഇന്ദ്രിയങ്ങളും എല്ലാം ഒരേ വിധം. യോഗശാസ്ത്രങ്ങളിൽ യോഗികൾ അനേക ശരീരങ്ങളെ ധരിക്കുന്ന ക്രമപ്രക്രിയാവിവരണം ഇതുതന്നെയാകുന്നു.

അവതാരികാഭാഷ്യം:—അനേക ശരീരങ്ങളിൽ പ്രവേശിക്കുവാനുപകരിക്കുന്ന ഐശ്വര്യം ഉണ്ടെന്നു സാധിക്കുന്നതെങ്ങിനെ?

"തൽകേന കം വിജാനിയാത്" (ബൃം. 4-5-12) അപ്പോൾ ഏതൊന്നിനെക്കൊണ്ട് മറേറതൊന്നിനെ അറിയും എന്നും. "നതുതദ്വിതീയമസ്തി തതോന്യ ദ്വിഭക്തം യദ്വിജാനീയാത്" (ബൃം. 4-3-30) അതിൽനിന്നന്യവും വിഭക്തവുമായ മറെറാന്നില്ലാത്തതിനാൽ രണ്ടാമതായ ഒന്നിനെ എവിടെ എങ്ങിനെ കാണുകയും അറിയുകയും ചെയ്യുക. "സലില ഏകോദ്രഷ്ടാ$/$ദ്വൈതോഭവതി" (ബൃം. 4-3-32) ജലംപോലെ ശുദ്ധനും അദ്വിതീയനും കാണുന്നവനുമാകുന്നു. എന്നിങ്ങിനെയുള്ള ശ്രുതികൾ വിശേഷവിജ്ഞാനം മുക്താവസ്ഥയിൽ ഇല്ലെന്നാണെല്ലോ ഉപദേശിക്കുന്നതു്? എന്ന സംശയത്തിന്നു സമാധാനം:—

സ്വാപ്യയ സംപത്ത്യോ രന്യതരാപേക്ഷ
മാവിഷ്കൃതം ഹി. സൂ. 15.

സ്വാപ്യയ സംപത്ത്യോഃ=സുഷുപ്തി, കൈവല്യം എന്ന രണ്ടിലും, അന്യതരാപേക്ഷം=ഒന്നിനെ അപേക്ഷിച്ചിട്ട ഭേദ ജ്ഞാനം പറയപ്പെടുന്നുവെന്ന്. ആവിഷ്കൃതംഹി=ശ്രുതിയാൽ തന്നെ പ്രകാശിപ്പിക്കപ്പെട്ടിരിക്കുന്നുവെല്ലൊ.

ഭാഷ്യം:—സ്വാപ്യയം എന്നതിന്നു സുഷുപ്തിയെന്നർത്ഥം. "സ്വമപീതോഭവതി. തസ്മാദേനം സ്വപിതീത്യാ ചക്ഷതേ" (ഛാം. 6–8–1) സ്വസ്വരൂപത്തെ പ്രാപിച്ചിരിക്കയാൽ ഇവനെ—(സ്വമപീതനെ) സ്വപിതൻ എന്നു ചുരുക്കിപ്പറയുന്നു. ഉറങ്ങുന്നവൻ എന്നാണതിൻെറ അർത്ഥം. അതിൽനിന്നു ധരിക്കേണ്ടത്:—ഇതരന്മാർ കാണുന്നതൊന്നിനേയും അവൻ കാണുന്നില്ല. ഉറങ്ങുന്നവൻ മറ്റൊന്നിനേയും കാണാത്തതുപോലെ എന്നാകുന്നു.

സമ്പത്തി എന്നതിന്നു കൈവല്യം എന്നർത്ഥം. "ബ്രഹ്മൈവസൻ ബ്രഹ്മാപ്യേതി" (ബൃം. 4–4–6) ബ്രഹ്മമായ്ത്തന്നെ ഇരുന്നുകൊണ്ടു ബ്രഹ്മത്തെ പ്രാപിക്കുന്നു. ഈ രണ്ടവസ്ഥയിൽ ഏതെങ്കിലും ഒന്നിനെ ആശ്രയിച്ചാണ് ഈ വിശേഷജ്ഞാനം പറയപ്പെട്ടിരിക്കുന്നത്. ചിലേടത്ത് സുഷുപ്തിയെ അപേക്ഷിച്ചും ചിലേടത്ത് കൈവല്യത്തെ അപേക്ഷിച്ചും പറയപ്പെടുന്നു. എങ്ങിനെ ഇതറിയപ്പെടുന്നുവെന്നാൽ ആസ്ഥാനങ്ങളിൽതന്നെ ഇത് പ്രകാശിപ്പിക്കപ്പെട്ടിരിക്കുന്നു.

"ഏതേഭ്യോ ഭൂതേഭ്യോ സമുത്ഥായ
താന്യേവാനു വിനശ്യതി ന പ്രേത്യസം
ജ്ഞാസ്തീതി" (ബൃം. 2–4–12)

ഈ ശരീരേന്ദ്രിയാദി ഭൂതങ്ങളിൽനിന്നും വെളിയിൽ വന്നിട്ടു "ഞാൻ കർത്താവ്, ഭോക്താവ്, സുഖീദുഃഖീ എന്നീ ഭേദജ്ഞാനത്തിൽനിന്ന് ആചാര്യോപദേശാനുസരണം മുക്തനാകുന്നു. എല്ലാ വിധത്തിലുമുള്ള ഭേദബുദ്ധിയില്ലാതാകുമ്പോൾ:—തൻെറ യഥാർത്ഥസ്വരൂപ സാക്ഷാൽകാരം ഉണ്ടാകുമ്പോൾ—മുക്തനാകുന്നുവെന്നു സാരം. ആ നിലയിൽ സുഖീ ദുഃഖീ എന്ന സംജ്ഞകളൊന്നും ഇവന്നില്ല.

"യത്രത്വസ്യ സർവ്വമാത്മൈവാഭൂത്" ഏതു നിലയിൽ ഇവന്ന് സർവ്വവും ആത്മാവുതന്നെയെന്നു അനുഭവമുണ്ടാകുന്നുവോ (ബൃം. 2-4-12) എന്നും "യത്രസുപ്തോ,ന കംചനകാമം കാമയതേ ന കഞ്ചന സ്വപ്നം പശ്യതി" ഏതിൽ ലയിച്ചവൻ—സുഷുപ്തിയടഞ്ഞവൻ ഒന്നിനേയും കാമിക്കുകയോ ഒരു സ്വപ്നവും കാണുകയോ ചെയ്യുന്നില്ലയോ എന്നീ ശ്രുതികൾ ഈ വിഷയത്തെ സ്പഷ്ടമാക്കിയിരിക്കുന്നു.

ഇതാകട്ടെ സഗുണബ്രഹ്മോപാസനാഫലത്തെ സംബന്ധിച്ചതാകയാൽ സ്വർഗ്ഗാദികളെപ്പോലെ മറ്റൊരവസ്ഥയായ്ത്തന്നെയിരിക്കുന്നു. ഈ നിലയിലാണ് ഈ ഐശ്വര്യത്തെ വർണ്ണിച്ചിരിക്കുന്നതും. അതുകൊണ്ടു ദോഷമൊന്നുമില്ല.

സൂചനം:—"ഏതേഭ്യോ ഭൂതേഭ്യോ സമുത്ഥായ" എന്ന വാക്യം മുക്തിയെകുറിച്ചും, "യത്രസുപ്തോനകംചന കാമം കാമയതേ" എന്ന വാക്യം സുഷുപ്തിയെകുറിച്ചും പറയപ്പെട്ടിരിക്കയാൽ ഈ രണ്ടിലൊന്നിൽ വിശേഷവിജ്ഞാനം ഇല്ലെന്നു പറയപ്പെട്ടു. അതു് സഗുണബ്രഹ്മോപാസകന്ന് ഭോഗമാണെന്നു പറയുന്നതിൽ വിരോധമില്ല എന്നാണ് കഴിഞ്ഞ സൂത്രത്തിലെ അന്തഃസാരം.

---

# 7. ജഗദ്വ്യാപാരാധികരണം.

## സൂ. 17-22.

ജഗദ്വ്യാപാരവർജം പ്രകരണാദസന്നിഹിതത്വാച്ച. 17.

ജഗദ്വ്യാപാരവർജം=മുക്തന്മാർക്കുള്ള ഐശ്വര്യം ജഗൽസൃഷ്ട്യാദികളെ കൂടാതെയുള്ളതാകുന്നു. സൃഷ്ട്യാദികൾ ഈശ്വരായത്തം. എന്തുകൊണ്ടെന്നാൽ:—പ്രകരണാത്=പ്രകരണം കൊണ്ടും അസന്നിഹിതത്വാത്ച=ജീവന്നതിൽ സാന്നിധ്യം ഇല്ലാത്തതുകൊണ്ടുംതന്നെ.

സഗുണബ്രഹ്മത്തെ ഉപാസിക്കുന്നവർ മനസ്സോടുകൂടെ ഈശ്വരസായൂജ്യത്തെ പ്രാപിക്കുന്നുവോ അവർക്കുള്ള ഐശ്വ

ശ്യം സമ്പൂണ്ണമോ ന്യൂനമോ എന്നു സംശയിക്കുന്നു. ആദ്യമായെന്തു വിചാരിക്കുന്നു? പൂണ്ണൈശ്വര്യം അവക്കു സിദ്ധിക്കും എന്നുതന്നെ. എന്തുകൊണ്ടെന്നാൽ: –"ആപ്നോതി സ്വാരാജ്യം" (തൈ. 1-6-2) സ്വാരാജ്യത്തെ പ്രാപിക്കുന്നുവെന്നും "സർവേ ƒസ്മൈ ദേവാ ബലിമാവഹന്തി" എല്ലാ ദേവന്മാരും ഇവന്നു ബലി സമപ്പിക്കുന്നുവെന്നും "തേഷാം സർവ്വേഷു ലോകേഷു കാമചാരോ ഭവതി" അവക്കെല്ലാ ലോകങ്ങളിലും ഇഷ്ടം പോലെ സഞ്ചരിക്കാമെന്നും ശ്രുതികൾ ഉള്ളതുതന്നെ അതിന്നു കാരണം എന്ന പൂവ്വപക്ഷത്തിന്നു സമാധാനം:—ജഗദ്വ്യാപാരവർജ്ജ്യം എന്ന സൂത്രത്താൽ പറയുന്നു.

ജഗൽസൃഷ്ട്യാദി വ്യാപാരം ഒഴികേ അന്യമായ അണിമാദ്യൈശ്വര്യം മുക്തന്മാക്കു സിദ്ധിക്കും. ജഗദ്വ്യാപാരമാകട്ടെ നിത്യസിദ്ധനായ ഈശ്വരന്നു മാത്രമുള്ളതാകുന്നു. എന്തുകൊണ്ടെന്നാൽ ആ ഭാഗം പറയുന്ന ശ്രുതികളുടെ പ്രകൃതവിഷയം ഈശ്വരനായിരിക്കുന്നു. ജീവന്നവിടെ സാന്നിധ്യം ഇല്ലതാനും. പരമനായ ഈശ്വരനല്ലെയോ ജഗദ്വ്യാപാരത്തിൽ അധികൃതൻ. അവനെ പ്രകൃതമാക്കീട്ടുതന്നെ ഉൽപത്ത്യാദി ശ്രുതികൾ വിളങ്ങുന്നു. നിത്യശബ്ദം ഈശ്വരന്നു മാത്രമാണുള്ളതും. ഇതരന്മാക്കോ ഈശ്വരവിചാരം ഈശ്വരോപാസനം എന്നിവയാൽ ഐശ്വര്യം സിദ്ധിക്കുന്നുവെന്നല്ലെയോ ശ്രുതി ഉപദേശിക്കുന്നതും. അതുകൊണ്ടു മുക്തന്മാർ ജഗദ്വ്യാപാരവിഷയശ്രുതികളിൽ സന്നിഹിതന്മാരല്ല. മനസ്സോടുകൂടിയവരാകയാൽ ചിലക്കു സൃഷ്ടിയിലും മററുചിലക്കു സംഹാരത്തിലും അഭിപ്രായം വന്നുകൂടായെന്നുമില്ല. ഒരുവൻെറ സങ്കല്പത്തെ അനുസരിച്ചുതന്നെ മറെറാരുവന്നും സങ്കല്പമുണ്ടാകാമെല്ലൊ എന്നാണെങ്കിൽ ആ സങ്കല്പം ഈശ്വരാധീനമാണെന്നുതന്നെ വന്നുകൂടും.

പ്രത്യക്ഷോപദേശാ ദിതിചേന്നാധികാരികമണ്ഡല സ്ഥോക്തേഃ. 18.

പ്രത്യക്ഷോപദേശാത് ഇതി ചേത് = സ്വാരാജ്യം അനുഭവിക്കുന്നുവെന്നു ശ്രുതി സ്പഷ്ടമായുപദേശിക്കുന്നതിനാൽ പൂണ്ണൈശ്വര്യംതന്നെ മുക്തന്മാക്കു സിദ്ധിക്കും എന്നാണെങ്കിൽ.

ന=അങ്ങിനെയില്ല. എന്തുകൊണ്ടെന്നാൽ, ആധികാരികമണ്ഡലസ്ഥോക്തേഃ=അധികാരമുള്ളവരേ നിശ്ചയിച്ചിരിക്കുന്ന ഈശ്വരന്റെ വാസസ്ഥാനമായ സൂര്യമണ്ഡലാദികളിൽ സ്വാരാജ്യപ്രാപ്തിയേയാണവിടെ പറഞ്ഞിരിക്കുന്നതു്. ഈശ്വരാധീനമായ സ്വാരാജ്യമാണവിടെയുള്ളത്.

ഭാഷ്യം:—സ്വാരാജ്യത്തെ പ്രാപിക്കുന്നുവെന്ന പ്രത്യക്ഷോപദേശത്താൽ ഉപാസകന്മാർക്കു യാതൊരു കുറവുമില്ലാത്ത ഐശ്വര്യം സിദ്ധിക്കും എന്നു പറയുന്നതുതന്നെ ന്യായ്യം, എന്നു പറയപ്പെട്ടതിനെ പരിഹരിക്കുന്നു:—ആ ദോഷമില്ല, എന്തുകൊണ്ടെന്നാൽ അധികാരത്തിൽ വെക്കപ്പെട്ടും ആ മണ്ഡലത്തിൽ വസിക്കുന്നവനുമായ ഈശ്വരന്റെ അധീനതയിൽനിന്നാണ് സ്വാരാജ്യസിദ്ധിയെന്നു കാണിക്കുന്നു. അടുത്തുള്ള ശ്രുതി:—"ആപ്നോതി മനസസ്പതിം" മനസ്സിന്റെ അധിപനായ സൂര്യനെ പ്രാപിക്കുന്നു:—സൂര്യമണ്ഡലാന്തർഗ്ഗതനായ ശ്രീനാരായണനെ-സകല മനസ്സിനേയും പ്രേരിക്കുന്ന സർവ്വേശ്വരനെ-പ്രാപിക്കുന്നുവെന്നാണർത്ഥം. യാതൊരുവൻ പൂർവ്വസിദ്ധനായ ഈശ്വരനോ അവൻതന്നെ സൂര്യമണ്ഡലാന്തർഗ്ഗതൻ, അവനെ പ്രാപിക്കുന്നു. എന്നുറപ്പിക്കുന്നു.

അനന്തരവാക്യങ്ങളും:—"വാക്പതിശ്ചക്ഷുസ്പതിഃ ശ്രോത്രപതിർവ്വിജ്ഞാനപതിഃ" (തൈ. 1-6-൨) വാക്കിനും നേത്രങ്ങൾക്കും ശ്രോത്രങ്ങൾക്കും വിജ്ഞാനത്തിനും അവൻതന്നെ പതി എന്നിങ്ങിനെ അതാതു സ്ഥാനങ്ങളിൽ ഇരിക്കുന്ന സർവ്വേശ്വരനിൽനിന്നുതന്നെ ഐശ്വര്യം ഉപാസകന്മാർക്കു സിദ്ധിക്കുന്നുവെന്നു കണ്ടുകൊള്ളേണം.

വികാരാവർത്തി ച തഥാഹി സ്ഥിതിമാഹ. സൂ. 19.

വികാരാവർത്തി ച=വികാരത്തിൽ ഇരിക്കുന്നതും (ചകാരമുള്ളതുകൊണ്ടു) അതിൽ ബന്ധമില്ലാത്തതുമാകുന്നു. തഥാഹി=അപ്രകാരമാണെല്ലൊ. സ്ഥിതിം ആഹ=സ്ഥിതിയെ ശാസ്ത്രം പറഞ്ഞിരിക്കുന്നതും.

ഭാഷ്യം:—ഈശ്വരസ്വരൂപം കാര്യവർഗ്ഗത്തിൽപെട്ട സൂര്യമണ്ഡലാദികളായ അധിഷ്ഠാനത്തിൽ ഇരിക്കുന്നുവെങ്കിലും

അതിൽ ബന്ധമില്ലാത്തതിനാൽ നിത്യമുക്തനെന്നു പറയുന്ന തല്ലാതെ സൂര്യമണ്ഡലാദികളെ ഈശ്വരാധിഷ്ഠാനമായിട്ടും കാര്യവർഗ്ഗത്തിലിരിക്കുന്നതായിട്ടും പറയുന്നില്ല. ഈ വിധത്തിലല്ലെയോ ഈശ്വരൻെറ രണ്ടു വിധത്തിലുള്ള സ്ഥിതിയെ ബോധിപ്പിക്കുന്നതു്.

താവാനസ്യമഹിമാ തതോജ്യായാംശ്ച
പൂരുഷഃ പാദോസ്യ സർവ്വാഭൂതാനി
ത്രിപാദസ്യാമൃതംദിവി. (ഛാം. 3-12-6)

ഈശ്വരസ്വരൂപം അത്ര മഹിമയുള്ളതാകുന്നു. കാണപ്പെടുന്ന സകല ചരാചരവർഗ്ഗവും പുരുഷൻെറ കാലംശമാകുന്നു. അതിനേക്കാൾ—ചരാചരവർഗ്ഗത്തെക്കാൾ—എത്രയോ ശ്രേഷ്ഠൻ മഹാപുരുഷൻ. വികാരസംബന്ധം ലേശവുമില്ലാതിരിക്കുന്ന ഈശ്വരൻെറ മുക്കാലംശം സ്വപ്രകാശമായ സ്വന്തം സ്വരൂപമായിരിക്കുന്നു. അതമൃതസ്വരൂപമാകുന്നു എന്നിങ്ങനെയാണ് ശ്രുതി മഹാപുരുഷസ്വരൂപത്തെ ബോധിപ്പിക്കുന്നതു്. ഈ നിർഗ്ഗുണസ്വരൂപത്തെ സഗുണോപാസകന്മാർ പ്രാപിക്കുന്നുവെന്നു പറയുവാൻ തരമില്ല. അവർക്കാസങ്കല്പം ഇല്ലാത്തതാണതിന്നു കാരണം. പരമേശ്വരൻ രണ്ടുവിധ സ്വരൂപത്തിലിരിക്കുന്നതിൽ നിർഗ്ഗുണരൂപത്തെ പ്രാപിക്കാതെ സഗുണരൂപത്തിൽത്തന്നെയിരിക്കുന്നതുപോലെ സഗുണരൂപത്തിലിരിക്കുന്നവരും പൂർണ്ണമായ ഐശ്വര്യത്തെ പ്രാപിക്കാതെ അപൂർണ്ണമായ ഐശ്വര്യത്തിലിരിക്കുന്നുവെന്നു കണ്ടുകൊള്ളേണം.

ദർശയതശ്ചൈവം പ്രത്യക്ഷാനുമാനേ. സൂ. 20.

ഏവം=ഇപ്രകാരം. വികാരാവർത്തിത്വത്തെ പ്രത്യക്ഷാനുമാനേ= പ്രത്യക്ഷവും അനുമാനവും—ശ്രുതിയും സ്മൃതിയും. ദർശയതഃ= കാണിക്കുന്നു.

ഭാഷ്യം:—ഈശ്വരന്നു് വികാരാവർത്തിത്വമുണ്ടെന്നു ശ്രുതിസ്മൃതികൾ കാട്ടിത്തരുന്നു.

ന തത്ര സൂര്യോഭാതി ന ചന്ദ്രതാരകം
നേമാവിദ്യുതോഭാന്തി കുതോയമഗ്നിഃ.

(കഠം. 5-15/ശ്വേ. 5-15/മു. 2-2-10) അവനെ സൂര്യൻ, ചന്ദ്രൻ, നക്ഷത്രങ്ങൾ, മിന്നലുകൾ എന്നിവ പ്രകാശ

പ്പിക്കുന്നില്ല. പിന്നെ അഗ്നി പ്രകാശിപ്പിക്കുന്നില്ലെന്നു പറയേണമോ—എന്നിങ്ങിനെ ശ്രുതികളും "ന തൽഭാസയതേ സൂര്യോ ന ശശാങ്കോ ന പാവകഃ" (ഗീത 15-6) ആ ബ്രഹ്മത്തെ സൂര്യനോ ചന്ദ്രനോ അഗ്നിയോ പ്രകാശിപ്പിക്കുന്നില്ല എന്ന സ്മൃതിയും കാണുന്നുണ്ട്. അതുകൊണ്ടു വികാരാവൎത്തിത്വം പരമേശ്വരനുണ്ടെന്നു പ്രസിദ്ധമാണെന്നു ധരിക്കേണം.

ഭോഗമാത്ര സാമ്യലിംഗാച്ച. സൂം. 21.

ഭോഗമാത്രസാമ്യലിംഗാത് ച=ഭോഗം മാത്രമാണ് ഇവൎക്ക് ഈശ്വരനോടുള്ള സാമ്യം എന്ന ശ്രുതിലിംഗം ഉള്ളതുകൊണ്ടും.

ഭാഷ്യം:—സഗുണോപാസകന്മാൎക്ക അനാദിസിദ്ധനായ ഈശ്വരനോടുള്ള സാമ്യം ഭോഗം മാത്രമാണെന്നു ശ്രുതിയിൽ കാണുന്നുണ്ട്.

"തമാഹാപോവൈ ഖലുമീയന്തേ ലോകോസൌ" എന്നും; ആ ഉപാസകന്മാരെക്കുറിച്ച് ഹിരണ്യഗൎഭൻ പറയുന്നതു "ഈ അമൃതമയമായ ജലങ്ങളല്ലെ ഭുജിക്കപ്പെടുന്നത്. അതുകൊണ്ടു നിണക്കും അമൃതമയമായ ഈ ലോകം ഭുജിപ്പാനുള്ളതാകുന്നു.

"സയഥൈതാം ദേവതാം സൎവ്വാണി ഭൂതാന്യ വന്ത്യേവം ഹൈവംവിദം സൎവ്വാണി ഭൂതാന്യവന്തി" ഈ ദേവതയെ സകല ഭൂതങ്ങളും രക്ഷിക്കുന്നുവെന്ന ദൃഷ്ടാന്തംപോലെ ഈ ഉപാസകനെ എല്ലാ ഭൂതങ്ങളും രക്ഷിക്കുന്നു.

"തേനോ ഏതസ്യൈ ദേവതായൈ സായൂജ്യം സലോകതാം ജയതി" അതിനാൽ ഈ ദേവതയുടെ സമാനമായ ദേഹത്തെയും ലോകത്തെയും പ്രാപിക്കുന്നു. ബൃം. 1-5-23. എന്നിങ്ങിനെ ഭേദത്തെ പറയുന്ന ശ്രുതികൾ ഉള്ളതുകൊണ്ടു വികാരത്തെ ഉപാസിക്കുന്നവൎക്ക ഈശ്വരനുള്ള ഭോഗപ്രാപ്തിയും ഈശ്വരസ്വരൂപപ്രാപ്തിയും ഈശ്വരലോകത്തിൽ വാസവും സിദ്ധിക്കും, എന്നു ധരിക്കുന്നതിൽ ശ്രുതിയെ അവലംബിക്കാം. തടസ്ഥമില്ലാത്ത പൂൎണ്ണൈശ്വര്യം സിദ്ധിക്കയില്ലെന്നു കണ്ടു കൊള്ളേണം.

അനാവൃത്തിഃ ശബ്ദാത് അനാവൃത്തിഃ ശബ്ദാത്. സൂം. 22.

ആവൃത്തിയില്ല. ആവൃത്തിയില്ല. എന്തുകൊണ്ടെന്നാൽ ശബ്ദാത്=ശ്രുതിയുള്ളതുകൊണ്ടുതന്നെ.

അവതാരികാഭാഷ്യം:—ഇപ്രകാരം ഐശ്വര്യാനുഭവം ബ്രഹ്മലോകപ്രാപ്തിഫലം എന്നു വന്നാൽ ഇവക്കു വീണ്ടും ജന്മജരാമരണാദി സംസാരാവൃത്തി വരുമെല്ലൊ. ഐശ്വര്യം സാതിശയം നിരതിശയം എന്ന രണ്ടുള്ളതിൽ ഇവക്കു നിരതിശയമായ ഐശ്വര്യത്തിന്നവകാശമില്ല. ലോകത്തിലാണെല്ലൊ വാസം. അതുകൊണ്ട് ആവൃത്തിയുണ്ടെന്നു വിചാരിക്കുന്നവരോടു ബാദരായണൻ എന്ന ആചാര്യൻ മറുപടി പറയുന്നു.

ഭാഷ്യം:—നാഡീരശ്മിയോടുകൂടിയതും അച്ചിരാദിപർവ്വങ്ങളോടു ചേർന്നതുമായ ദേവയാനമാർഗ്ഗത്താൽ ശാസ്ത്രോക്തഗുണസഹിതമായ ബ്രഹ്മലോകത്തെ ഏതൊരുത്തർ പ്രാപിക്കുന്നുവോ അവർ ചന്ദ്രലോകത്തിലെത്തിയവരെപ്പോലെ ഭോഗത്തെ അനുഭവിച്ചശേഷം അവിടെനിന്നു മടങ്ങിവരുന്നവരല്ല.

ബ്രഹ്മലോകം എന്നതു് ഈ ഭൂലോകത്തിൽനിന്നു മൂന്നാമതായ ദേവലോകത്തിലുള്ള ഏതൊരു ബ്രഹ്മലോകത്തിൽ "അരം" എന്നും "ണ്യം" എന്നും പറയപ്പെടുന്ന സമുദ്രങ്ങൾ—അമൃതാഴികൾ - ഇരിക്കുന്നുവോ ഇതിൽനിന്നു മൂന്നാമതായ ദ്യോവിൽ അന്നമയവും മദിപ്പിക്കുന്നതുമായ കുളമിരിക്കുന്നുവോ ഏതിൽ അമൃതം വർഷിക്കുന്ന ആൽമരം ഉണ്ടോ ഏതിൽ ബ്രഹ്മാവിൻെറ അപരാജിതാ എന്ന പട്ടണമുണ്ടോ ഏതൊന്നു് മന്ത്രാർത്ഥവാദങ്ങളിൽ വിസ്തരിച്ച വർണ്ണിക്കപ്പെടുന്നുവോ അതു തന്നെയാകുന്നു. അതിലെത്തിയവർ മടങ്ങിവരുന്നില്ല എന്തുകൊണ്ടെന്നാൽ "തയോർദ്ധ്വമായന്നമൃതത്വമേതി" (ഛാം. 8-6-6) ആ സുഷുമ്നാ നാഡിയിൽകൂടെ ഊർദ്ധ്വംഗമിച്ചവർ മോക്ഷത്തെയടയുന്നുവെന്നും "തേഷാംനപുനരാവൃത്തിഃ" (ബൃം. 6-2-15) അവക്കു പുനരാവൃത്തിയില്ല. "ഏതേന പ്രതിപദ്യമാനാ ഇമം മാനവമാവർത്തം നാ വർത്തന്തെ" ഈ മാർഗ്ഗത്തിൽകൂടെ പ്രാപിച്ചവർ ഈ മാനുഷലോകത്തിലേക്കു മടങ്ങിവരുന്നില്ല. (ഛാം. 4-15-6) "ബ്രഹ്മലോകമഭിസംപദ്യതേ"

(ഛാം. 8-15-1) ബ്രഹ്മലോകത്തെ പ്രാപിക്കുന്നു. "നചപുനരാവർത്തതെ" പിന്നെ മടങ്ങിവരുന്നില്ല എന്നിങ്ങിനെ ശ്രുതികൾ കാണപ്പെടുന്നുണ്ട്. ഐശ്വര്യത്തിന്നവസാനമുണ്ടെങ്കിലും കാര്യാത്യയത്തിൽ സഗുണോപാസകന്മാർക്ക ആവൃത്തിയില്ലെന്നും അതിൻെറ അദ്ധ്യക്ഷനായ ബ്രഹ്മാവിനോടുകൂടെ പരബ്രഹ്മത്തിൽ ഐക്യം ലഭിക്കുന്നതിനാൽ പിന്നെ ആവൃത്തിയില്ലെന്നും ബ്രഹ്മസൂത്രം 4-3-10ൽ വിവരിച്ചുമിരിക്കുന്നു.

സമ്യഗ്ദർശനത്താൽ അജ്ഞാനം സമൂലം നശിച്ചും നിത്യസിദ്ധമായ കൈവല്യത്തെ പ്രാപിച്ചവരുമായവൎക്ക അനാവൃത്തി സിദ്ധമായ്ത്തന്നെയിരിക്കുന്നു. ആ സമ്യഗ്ദർശനത്തെ ആശ്രയിച്ചുതന്നെയല്ലെയോ സഗുണബ്രഹ്മോപാസകന്മാൎക്കും അനാവൃത്തി സിദ്ധിക്കുന്നതും. അനാവൃത്തിഃശബ്ദാത് അനാവൃത്തിഃശബ്ദാത് എന്നു രണ്ടുപ്രാവശ്യം സൂത്രത്തിൽ പറഞ്ഞത് ശാസ്ത്രം ഇവിടെ അവസാനിക്കുന്നുവെന്നു കാണിപ്പാനാകുന്നു.

ഇതിശ്രീമച്ഛാരീരകമീമാംസാഭാഷ്യത്തിൽ ശ്രീമത്പരമ
ഹംസപരിവ്രാജകാചാര്യ ശ്രീമത് ഗോവിന്ദഭഗവൽ
പൂജ്യപാദശിഷ്യ ശ്രീമച്ഛങ്കരഭഗവത്പൂജ്യപാദ
കൃതിയിൽ നാലാം ആദ്ധ്യായത്തിൻെറ
4-ാംപാദം സമാപ്തം.

ശുഭമസ്തു.

4-ാംപാദത്തിൽ അധികരണം 7. സൂത്രം 22.

---

1) ശ്രീമഹാഭാഗവതം ഭാഷാവ്യാഖ്യാനസഹിതം
12 വാല്യമുള്ള പൂർണ്ണസെററിന്നു 40ക വില.

2) ശ്രീ ദക്ഷിണാമൂർത്ത്യഷ്ടകം വിസ്തരിച്ച വ്യാഖ്യാനം 2ക.

3) ശ്രീ ശിവഗീതാ ഭാഷാഗാനം 1ക 50 നപ. വില.

4) ശ്രീ അവധൂത ഗീതാഭാഷാഗാനം 50 നപ. വില.

5) ബ്രഹ്മസൂത്രശങ്കരഭാഷ്യഭാഷാനുവാദം 1-ഉം, 4-ഉം
എന്ന 2 അദ്ധ്യായം വില രണ്ടിന്നുംകൂടി 6ക. 75ന.പ.
4ന്നു മാത്രം 1ക. 25ന.പ.

അയപ്പാൻ എല്ലാററിന്നും ചിലവു പുറമെ.

Pandit P. GOPALAN NAIR,
P. O. KOLLENGODE,
(Via) Palghat.

നോമ്മൻ പ്രിൻടിങ്ങ് ബ്യൂറോ, കോഴിക്കോട്.